SRÎ MULÂM MALAYALAM SERIES

No. XIV.

# SRÎMAT BHÂGAVATAM BHÂSHÂ

(DESAMAM)

Vol. II.

EDITED

WITH INTRODUCTION, EXPLANATIONS, NOTES

BY

KOLATTERI SANKARA MENON, M. A., L. T.,

*Director of Ayurveda, Travancore*

*and*

*Curator for the Publication of Malayalam Manuscripts.*



---

SRÎ MULAM MALAYALAM SERIES

No. XIV.

# SRÎMAT BHÂGAVATAM BHÂSHÂ

(DESAMAM)

Vol. II.

EDITED

WITH INTRODUCTION, EXPLANATIONS, NOTES

BY

KOLATTERI SANKARA MENON, M. A., L. T.,

*Director of Ayurveda, Travancore*

*and*

*Curator for the Publication of Malayalam Manuscripts.*



PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF TRAVANCORE.

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1926.

[Price Rs. 1-7-16.

# അവതാരിക.

ശ്രീമദ്ഭാഗവതംഭാഷ ദശമസ്കന്ധം രണ്ടാംപുസ്തകത്തിൽ, മുപ്പത്തഞ്ചുമുതൽ സ്കന്ധാവസാനംവരെയുള്ള അൻപത്താറധ്യായങ്ങളും അടങ്ങിയിരിക്കുന്നു. മൂലത്തിലുള്ള ആ അധ്യായങ്ങളിലെ കഥാഭാഗങ്ങളെല്ലാം സംക്ഷേപിച്ചെഴുതിച്ചേർത്തിരിക്കുന്ന ഈ രണ്ടാംപുസ്തകം ഒന്നാംപുസ്തകംപോലെതന്നെ ബഹുജനങ്ങൾക്ക് ഉപകാരപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

കോട്ടയം കുടമാളൂർ ചെമ്പകശ്ശേരിമഠത്തിൽ ബ്രഹ്മശ്രീ നാരായണൻ മിത്രൻ നമ്പൂരി അവർകളുടെ അധീനതയിൽനിന്നു കിട്ടിയ ഒരു പഴയ താളിയോലഗ്രന്ഥമാണ് ഈ പുസ്തകപ്രകാശനത്തിനാധാരഭൂതമായിരിക്കുന്ന ആദർശഗ്രന്ഥം.

എന്നാൽ ഈ ഗ്രന്ഥത്തിനു കാലപ്പഴക്കംകൊണ്ടും മററും പലവിധം നാശമോശങ്ങൾ വന്നുപോയതുനിമിത്തം അനേകം അധ്യായങ്ങൾ നഷ്ടപ്പെട്ടുപോകയും വേറേ ചിലതുകളുടെ ചില ഭാഗങ്ങൾ ദ്രവിച്ചുപോകയും ചെയ്തിരുന്നതുകൊണ്ട് ഇതിന്റെ പ്രസിദ്ധീകരണത്തിൽ അത്യന്തം ക്ലേശിക്കേണ്ടതായി വന്നു.

> "നിദ്രാഭംഗഃ കഥാച്ഛേദോ-
> ദംപത്യോഃ പ്രീതിഭേദനം
> ശിശുമാതൃവിഭേദശ്ച
> പാപം കർമ്മ ചതുർവിധം."

എന്നുള്ള വ്യാസവാക്യപ്രകാരം കഥാച്ഛേദം-വിശേഷിച്ചു ഭഗവൽകഥാവിച്ഛേദം-ചെയ്യുന്നതു ശോഭനമല്ലാത്തതിനാൽ മൂലഗ്രന്ഥത്തെ അനുസരിച്ച് ഈ ഭാഷയെ ഇപ്രകാരം യഥാമതി പൂരിപ്പിക്കുന്നതിന്നിടയായിത്തീർന്നു. ഭ്രമരഗീത, ശ്രുതിഗീത മുതലായ പലപല ഗഹനമായ ഭാഗങ്ങളേയും ഗ്രന്ഥകർത്താവ വതരിപ്പിക്കാതേയും എഴുതാതേയും വിട്ടുകളഞ്ഞിരുന്നു എങ്കിലും അവയെല്ലാം അവസരോചിതമായ സംക്ഷിപ്തവ്യാഖ്യാനങ്ങളോടുകൂടി എഴുതിച്ചേർത്ത് ഈ ഗ്രന്ഥത്തെ പൂർത്തിയാക്കീട്ടുണ്ട്.

പിന്നീട് അദ്ധ്യായങ്ങളെ വിഭജിക്കാതെ 'തുലാമാല'യായി ക്രമരഹിതമായി എഴുതിച്ചേർത്തിരുന്ന മററുഭാഗങ്ങളെ മൂലം അനുസരിച്ചു കഴിയുന്നതും ക്രമപ്പെടുത്തി ശരിയാക്കി പൂരിപ്പിച്ചുചേക്കേണ്ട ഭാരവും വഹിക്കേണ്ടതായി വന്നു.

"യത്രാധികൃത്യ ഗായത്രീം
വർണ്ണ്യതേ ധമ്മവിസ്തരഃ
വൃത്രാസുരവധോപേതം
തദ് ഭാഗവതമിഷ്യതേ."

എന്നുള്ള വചനപ്രകാരം ഗായത്രിയുടെ അത്ഥവിചാരപുരസ്സരം ധമ്മതത്വാത്ഥനിണ്ണയവും, വൃത്രാസുരവധവും ഏതു ഗ്രന്ഥത്തിൽ സമഗ്രമായി സാധിച്ചിരിക്കുന്നുവോ അതാകുന്നു ഭാഗവതം. എന്നാൽ ഈ കായ്യങ്ങൾ സാകല്യേന ദശമത്തിലാണ് സാധിച്ചിരിക്കുന്നത്. വൃത്രാസുരവധത്തിന്റെ ലൌകികാത്ഥവും ഗൂഢാത്ഥവും ദശമത്തിൽതന്നെ വ്യക്തമാക്കി ഭഗവാൻ വ്യാസൻ കാണിച്ചിരിക്കുന്നു. ഇതെല്ലാം വിചാരനിപുണന്മാക്ക് അനായാസേന കാണ്മാൻ സാധിക്കുന്നതാണ്.

ഭാഗവതലക്ഷണങ്ങളെ കഴിയുന്നത്ര ഭാഷയിലും സംരക്ഷിച്ചിട്ടുണ്ടെന്നുള്ള സംഗതി വിസ്മരിക്കാവുന്നതല്ല.

"അത്ര സഗ്ഗോ വിസഗ്ഗശ്ച
സ്ഥാനം പോഷണമൂതയഃ
മന്വന്തരേശാനുകഥാ
നിരോധോ മുക്തിരാശ്രയഃ."

എന്നു പറഞ്ഞിരിക്കുന്ന പത്തും ഭാഗവതത്തിന്റെ അസാധാരണലക്ഷണങ്ങളാകുന്നു. ഭാഗവതത്തിലെ ഒന്നുരണ്ടും സ്കന്ധങ്ങൾ ഉപോദഘാതമായി നിണ്ണയിച്ചിരിക്കുന്നതു കഴിച്ചു ശേഷമുള്ള പത്തു സ്കന്ധങ്ങളും ക്രമേണ സഗ്ഗം, വിസഗ്ഗം, സ്ഥാനം, പോഷണം, ഊതി, മന്വന്തരം, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം എന്നീ ലക്ഷണങ്ങളെ പ്രദർശിപ്പിക്കുന്നു. ഇവിടെ ദശമസ്കന്ധലക്ഷണമായി പറഞ്ഞിരിക്കുന്ന നിരോധം ഭക്തികൊണ്ടു ഭഗവാനെ ഹൃദയകമലത്തിൽ ബന്ധിക്കുവാനുള്ള മാഗ്ഗങ്ങളാകയാൽ അതിന്റെ വൈശിഷ്ട്യം ഭക്തന്മാക്കനുഭവഗോചരമായിട്ടുള്ളതാകുന്നു.

"ഭക്ത്യാ ഭാഗവതം ജ്ഞേയം"

എന്നുള്ള വചനം സാൎത്ഥകമായിത്തീൎന്നിട്ടുള്ളതു ദശമസ്കന്ധംകൊണ്ടാകയാൽ സ്കന്ധാന്തരാപേക്ഷയാ ദശമസ്കന്ധമാഹാത്മ്യം വഴിപോലെ ഉക്തമായി.

തിരുവനന്തപുരം,<br>ന ൭–൧൧൦൧. | കെ. ശങ്കരമേനോൻ.

---

# ഭാഗവതം ഭാഷാ

---

പഞ്ചത്രിംശോ/ധ്യായഃ.

ശ്രീ ശുകൻ പറഞ്ഞു:— ശ്രീകൃഷ്ണൻ പിന്നെയുമൊരുനാൾ
പശുക്കളേയും മേച്ചുകൊണ്ടങ്ങുപോയി. അപ്പോൾ അഗ്ഗോപ
സ്ത്രീകളുടെ മനസ്സു ഭഗവാനോടുകൂടെ പോയിക്കഴിഞ്ഞു. അ
പ്പോൾ കാണായ്കയാലുള്ള വൈരസ്യംകൊണ്ടു ഭഗവാൻെറ ക്രീഡ
കളെക്കൊണ്ടു പറഞ്ഞുപറഞ്ഞന്തിയാക്കിയാർ. എത്രയും പണി
പ്പെട്ടൊരിടത്തങ്ങു കൂടിയാർ. അവിടെയൊരുത്തി ചൊല്ലി
യാൾ. "ഇപ്പോൾ കുഴൽവിളിക്കുന്നോൻ കൃഷ്ണൻ. കൈ രണ്ടു
കൊണ്ടും കുഴൽപിടിച്ചു വിരൽകൊണ്ടു പൊത്തിയും എടുത്തും
സപ്തസ്വരങ്ങളേ പ്രയോഗിക്കുന്നു. ഇടത്തേക്കവിൾ ഇടത്തേ
തോൾമേൽ തട്ടിയിരിക്കുന്നു. അക്കുഴൽവിളികേട്ടു സപദ്സ്ത്രീകൾ
തങ്ങളുടെ ഭർത്താക്കന്മാരോടുകൂടെ വിസ്മിതമാരായി മോഹത്തെ
പ്രാപിച്ചാർ. തങ്ങളുടെ കണകളഴിഞ്ഞതുമറിഞ്ഞീല. തങ്ങ
ളുടെ മനസ്സു കാമദേവൻെറ ശരങ്ങൾക്കു ലാക്കാക്കിക്കൊടുത്താർ.
അങ്ങനെ മോഹത്തേ പ്രാപിച്ചാർ. പിന്നെ ഈ കൃഷ്ണൻെറ കുഴൽ
വിളികേട്ടു പശുക്കളും മൃഗങ്ങളും എല്ലാം ഇതാ ചെവിയും കൂപ്പി
ച്ചു നില്ക്കുന്നു. പുല്ലുതിന്നതു് അതാ വായിലിരിക്കുന്നു. ചെമ്മേ ചി
ത്രത്തിലുറക്കമെഴുതിയപോലെ നില്ക്കുന്നു ദൂരത്തിങ്കൽ. എങ്ങനെ
യിരിക്കുന്നവൻ ശ്രീകൃഷ്ണൻ? ഹാസംകൊണ്ടു മാറിടത്തിൽ മി
ന്നൽ പിണരെന്നു തോന്നും കണ്ടാൽ. ആത്മാക്കു സുഖത്തെ
ക്കൊടുക്കുന്നോൻ."

പിന്നെ മറെറാരുത്തി ചൊല്ലുന്നു. "ശ്രീകൃഷ്ണൻ കുഴൽ
കൊണ്ടു പശുക്കളെ വിളിക്കുന്നോൻ. അക്കുഴൽ വിളികേട്ടു
നദികളതാ ഒഴുക്കുമിളച്ചു നില്ക്കുന്നു. വായുഭഗവാൻ ശ്രീകൃ
ഷ്ണൻെറ പാദരജസ്സുകൊണ്ടുവരുമെന്നിട്ടു ശ്രദ്ധയോടുകൂടെ നി
ല്ക്കുന്നു നദികൾ എന്നുതോന്നും കണ്ടാൽ. അതു കിട്ടുവാൻ
ഭാഗ്യം പോരാ നമുക്കു്. അത്ര പുണ്യം ചെയ്തീല നാം. ഭഗവാൻ

C. P. T. 507. 1000. 18-3-101. B

മല്ലന്മാരെയനുകരിക്കുന്നിതോ എന്നുതോന്നും കണ്ടാൽ. പീലി കൊണ്ടും പുഷ്പങ്ങളെക്കൊണ്ടും ചെങ്കൽധാതുകൊണ്ടും തളിരുകളെക്കൊണ്ടുമലങ്കരിച്ചിരിക്കുന്നോൻ. വനചരനായിരിക്കുന്ന ശ്രീകൃഷ്ണൻ യാതൊരിക്കൽ ഗിരിതടങ്ങളിൽപോയി മേയുന്ന പശുക്കളെ പേർചൊല്ലി വിളിക്കും. അപ്പോൾ വൃക്ഷങ്ങളും വള്ളികളും പ്രേമംകൊണ്ടു തേനൊഴുക്കുന്നോർ. കോൾമയിർകൊണ്ടിട്ട്. തങ്ങളുടെ ആത്മാവിങ്കൽ വിഷ്ണുവിനെക്കണ്ടിരിക്കുന്നവരോ എന്നു തോന്നും. കായും പൂവും കനത്തു കുമ്പിട്ടിരിക്കുന്നു ശാഖികളെല്ലാം പ്രണാമം ചെയ്യുന്നിതോ എന്നുതോന്നും കണ്ടാൽ. പുഷ്പങ്ങളെക്കൊണ്ടാഢ്യന്മാരായിരിക്കുന്നു. പിന്നെ ശ്രീകൃഷ്ണനാഗ്ഗോപന്മാരാൽ സ്തുതിക്കപ്പെട്ടിരിക്കുന്നോൻ. ആദിപുരുഷനെയുണ്ടല്ലീ ദേവകൾ സ്തുതിപ്പൂ; അപ്പോലെ.''

മറെറാരുത്തി ചൊല്ലുന്നു. ''യാതൊരിക്കൽ ശ്രീകൃഷ്ണൻ അധരത്തിങ്കൽ കുഴലങ്ങുവെക്കുന്നു, അപ്പോഴാ സരസ്സിങ്കലേ ഹംസങ്ങളും മററുള്ള പക്ഷികളും കുഴൽവിളികേട്ടു സന്തോഷഭരിതരായിട്ട് അടങ്ങിക്കണ്ണുംചിമ്മി.''

മറെറാരുത്തി ചൊന്നാൾ. ''ഏതെങ്കിലും സമയത്തു ഗോപന്മാരും ഗോക്കളും തൻെറ സമീപത്തിൽ വരുവാൻ ആഗ്രഹിച്ച് ഓടക്കുഴൽ ഊതും ഭഗവാൻ. അപ്പോൾ ശ്രീകൃഷ്ണനെ പ്രാപിക്കുന്നതിന് ആഗ്രഹിക്കുന്ന നദികൾ ഗതിതടഞ്ഞു നിന്നുപോകുന്നു. അതു ഭഗനാശയമായിട്ടത്രേ. തിരകളാകുന്ന കൈകൾ ഉയത്തിക്കൊള്ളും. കണ്ണുനീരും ഒഴുക്കും. അതു പ്രേമസൂചകമായിട്ടല്ലോ ആകുന്നത്. ഹേ സഖികളേ! ഈ വേണുഗോപാലനെ പിരിഞ്ഞു നാം എങ്ങനെ ജീവിയ്ക്കും?'' അപ്പോൾ ചൊന്നാൾ മറെറാരുത്തി. ''വൃക്ഷലതാദികൾ തളിത്തുനില്ക്കുന്നു. കർണ്ണാനന്ദകരമായ വേണുനാദം കേൾക്കാൻ ഭാഗ്യം ഉണ്ടാകയാലല്ലോ അത്. അവക്കു രോമാഞ്ചം ഉണ്ടായപോലെ തോന്നും കണ്ടാൽ. ആനന്ദംകൊണ്ടത്രേ. അവ ഫലങ്ങളെക്കൊണ്ട് അവനമ്രങ്ങളായിരിക്കുന്നു. അതു ഭഗവാനെ നമസ്കരിക്കയത്രേ. സ്ഥാവരങ്ങളായ വൃക്ഷലതാദികളെക്കൂടി ഈവിധം പരമാനന്ദത്തിൽ മുക്കുന്നോനല്ലോ ഭഗവാൻ. ആ ഭഗവാൻെറ വിരഹം അപ്പോൾ നാം എങ്ങനേ സഹിക്കുന്നു.'' അപ്പോൾ മററൊരുത്തി ചൊന്നാൾ. ''ഞങ്ങൾ മതിമറന്നു സ്ഥാവരങ്ങളേപ്പോലെ സ്തംഭിച്ച

പോകുന്നു. അത് വേണുഗാനംചെയ്യുന്ന ഭഗവാൻെറ അപാംഗവീക്ഷണത്തിനു കീഴ്പ്പെട്ടുകയാലത്രേ. മൃഗങ്ങൾകൂടി തങ്ങളെ മറന്നു സമീപത്തിൽനിന്നു വേണുഗാനം കേൾക്കുന്നു. അവ്വണ്ണം മധുരമായി ഗാനം ചെയ്യുന്ന കൃഷ്ണൻെറ വിയോഗദുഃഖത്തെ നാം എങ്ങിനെ സഹിക്കുന്നോർ. യശോദേ! നിൻെറ മകൻ സഞ്ചരിക്കുന്ന സമയം ഗന്ധർവ്വാദികൾ ഗാനംചെയ്യുന്നോർ. മാരുതൻ മന്ദമായി വീയുന്നോൻ. ഈവിധമുള്ള ആചാരം ഒന്നും മഹാരാജാവിനുപോലും ഇല്ലല്ലോ. കൃഷ്ണൻ സന്ധ്യയായിട്ടും മടങ്ങിവരാത്തതു ബ്രഹ്മാദികൾ ഭഗവാനെ വഴിമധ്യേ കണ്ടുമുട്ടി സ്തുതിക്കുന്നതുകൊണ്ടത്രേ. ഭഗവാൻെറ മനോഹരങ്ങളായ ലീലകളെ കണ്ടു് ആനന്ദിക്കുന്ന ഗോപന്മാരും ഈ വിഷയത്തിങ്കൽ തെററുകാരല്ല.''

ഇങ്ങനെ ഗോപിമാർ എല്ലാരും ദുഃഖിതകളായി കൂട്ടംകൂടി ശ്രീകൃഷ്ണകഥാമൃതത്തെ പാനംചെയ്തു. അപ്പോൾ വന്നാൻ ഭഗവാൻ. മുഖകമലത്തിങ്കൽ ശ്രമജലം പൊടിഞ്ഞിരിക്കുന്നു. ചൂർണ്ണകുന്തളങ്ങളിൽ പശുക്കളുടെ കുളമ്പുകൾതട്ടി പൊങ്ങിയ പൊടി പററിയിട്ടുണ്ടു്. കൂടെയുണ്ടല്ലോ പശുക്കളും ഗോപന്മാരും. ഗോപികൾ എല്ലാവരും ഭഗവാനെക്കണ്ടാറെ ആനന്ദസമുദ്രത്തിൽ മുങ്ങിയാർ.

ശ്രീശുകൻ പറഞ്ഞു:—ഹെ രാജാവേ! ഇപ്രകാരം ഗോപികൾ കൃഷ്ണനെ കാണാതിരിക്കുന്ന സമയംകൂടെ ആ പരമപുരുഷനെ മനസ്സാൽ ധ്യാനിച്ചു കാലം കഴിച്ചാർ. അവർ ഭഗവാനെക്കുറിച്ചു എപ്പോഴും പാടിക്കൊണ്ടാർ. ഗോപികൾ ഭഗവാനെത്തന്നെ സദാ ധ്യാനിച്ചും കൃഷ്ണലീലകളിൽത്തന്നെ ഇടവിടാതെ മനസ്സിനെ വ്യാപരിപ്പിച്ചും ഇരിക്കുന്നോർ. ആ ഗോപികൾ തന്നെ ധന്യകൾ. അവരുടെ ജന്മമല്ലോ സഫലം.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചത്രിംശോ/ധ്യായഃ.

---

## അഥ ഷട്ത്രിംശോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അപ്പോൾ ഗോപവാടത്തിൽ ചെന്നാൻ അരിഷ്ടാസുരൻ. അവൻ പെരുംകൂററൻെറ വേഷമല്ലോ

ധരിച്ചിരിക്കുന്നതു്. അവൻ കുളമ്പുകൊണ്ടു ഭൂമിയിൽ ചവുട്ടി പൊ
ടിപാറിക്കുന്നോൻ. അവൻെറ മുക്കറകേട്ടു ജന്തുക്കൾ നടുങ്ങി
യാർ. ഗോപന്മാരും ഗോപികളും പശുക്കളും ഭയപ്പെട്ടു ഭഗ
വാനെ ശരണം പ്രാപിച്ചാർ. ശ്രീകൃഷ്ണൻ അവരെ മധുരവാക്കു
കളെക്കൊണ്ടു ആശ്വസിപ്പിച്ചാൻ. കൃഷ്ണൻെറ പരുഷവാക്കുകൾ
കേട്ടു് അസുരൻ ക്രുദ്ധനായാൻ. പാഞ്ഞെത്തിനാൻ ഭഗവാ
ൻെറ അടുക്കലേയ്ക്കു്. ഭഗവാൻ ക്രൂരനെ പിടിച്ചു പിഴിഞ്ഞു്
ചോര ചാടിപ്പിച്ചാൻ. അതു നനച്ച ചേല പിഴിയുന്നപോലെ
യത്രേ. ദേവകൾ സന്തോഷത്താൽ പുഷ്പവൃഷ്ടി ചെയ്താർ. ദുഷ്ട
നിഗ്രഹം കഴിഞ്ഞപ്പോൾ എല്ലാവരും ചേൎന്നു സുഖിച്ചുവാണാർ.

ഇതെല്ലാം കഴിഞ്ഞു കുറെനാൾ ചെന്നു. അപ്പോൾ ഒരു
ദിവസം ത്രികാലജ്ഞനായ നാരദൻ കംസൻെറ സമീപത്തിൽ
ചെന്നാൻ. ഗോകുലവൃത്താന്തം പറഞ്ഞുകേൾപ്പിച്ചാൻ. രോ
ഹിണീപുത്രനായ ബലരാമൻ ദേവകിയുടെ ഏഴാമത്തെ ഗൎഭ
ത്തിൽ ഉണ്ടായവനും യശോദാപുത്രനായ കൃഷ്ണൻ ദേവകിയുടെ
എട്ടാമത്തെ പുത്രനും ആണെന്നു കംസനെ ധരിപ്പിച്ചാൻ. അ
തുകേട്ടു കംസൻ കോപിച്ചാൻ. വസുദേവനേയും ദേവകിയേയും
ശൃംഖലകൊണ്ടു ബന്ധിച്ചു കാരാഗൃഹത്തിലിടുവാൻ കല്പിച്ചാൻ.
അവർ കംസൻെറ ശത്രുക്കളല്ലെന്നു നാരദൻ അരുളിച്ചെയ്താൻ. ശ
ത്രുക്കളായ കൃഷ്ണനേയും രാമനേയും സൂക്ഷിക്കണമെന്നും ചൊന്നാൻ.
പിന്നെ നാരദൻ പോവതുംചെയ്താൻ. വ്യസനാക്രാന്തനായ
കംസൻ കേശിയെ രാമകൃഷ്ണന്മാരെക്കൊല്ലുന്നതിനു വ്രജത്തിങ്കലേക്കു
യാത്രയയച്ചാൻ. ചാണൂരനേയും മുഷ്ടികനേയും വിളിച്ചു് രാമകൃഷ്ണ
ന്മാരെ മല്ലയുദ്ധംചെയ്തു കൊല്ലുവാൻ ആജ്ഞാപിച്ചാൻ. പിന്നീ
ടു കംസൻ മഞ്ചം മുതലായവയെ ഉണ്ടാക്കിച്ചാൻ. അതു പുര
വാസികൾക്കു മല്ലയുദ്ധംകണ്ടു രസിക്കുന്നതിനത്രേ. രംഗത്തിൻെറ
പ്രവേശനദ്വാരത്തിൽ കുവലയാപീഡത്തെ നിറുത്തുന്നതിനും ചൊ
ന്നാൻ. അതു രാമകൃഷ്ണന്മാർ വരുന്നസമയം അവരെക്കൊല്ലി
ക്കുന്നതിനായിട്ടല്ലോ ആകുന്നതു്.

പിന്നെ കംസൻ മാഘചതുൎദ്ദശിയിൽ രുദ്രപ്രീതിക്കായി
ഒരു ധനുൎയ്യാഗം ചെയ്യുന്നതിനു നിശ്ചയിച്ചാൻ. അവൻ അ
ൎത്ഥതന്ത്രജ്ഞനല്ലോ. അവൻ അക്രൂരനെ അരികത്തുവിളിച്ചു
നിയോഗിച്ചാൻ. ഗോകുലത്തിൽ പോയി രാമകൃഷ്ണന്മാരെ കൂട്ടി

ക്കൊണ്ടുവരിക. ധനുര്യാഗത്തിനാവശ്യമുള്ള പാല്, തൈര്, മോര് മുതലായവയെല്ലാം ഗോപന്മാരെക്കൊണ്ടു കൊണ്ടുവരുവി ക്കയേ വേണ്ടു. രാമകൃഷ്ണന്മാരെയും തേരിൽ കൂട്ടിക്കൊണ്ടുപോ രിക. അവരെ കുവലയാപീഡത്തെക്കൊണ്ടു കൊല്ലിക്കുവാൻ വിചാരിക്കുന്നേൻ. തെററിപ്പോയാൽ ചാണൂരൻ മുഷ്ടികൻ മുത ലായവരുടെ കയ്യിൽനിന്ന് അവർ തെററിപ്പോകുന്നതല്ല. അ വർ അന്തകതുല്യന്മാരാകുന്നുവല്ലോ. രാമകൃഷ്ണന്മാരെ കൊല ചെയ്താൽ വസുദേവാദികളെ നിഷ്പ്രയാസം കൊലചെയ്യാം എ ന്തെന്നാൽ അവർ ദുഃഖാക്രാന്തരായിട്ടല്ലോ ഇരിക്കുന്നതു്. രാജ്യകാ മനും എന്റെ പിതാവുമായ കിഴവൻ ഉഗ്രസേനനെ പിന്നെ കൊല്ലുന്നതിനു പ്രയാസമില്ലതാനും. ജരാസന്ധൻ ശ്വശുരനാക യാൽ വന്ദ്യനല്ലോ. ദ്വിവിദൻ ഇഷ്ടനത്രേ. നരകൻ, ബാണൻ, മുതലായവർ എന്നെ അനുകൂലിക്കുന്നവരല്ലോ. പിന്നെ ഞാൻ ഇവരോടെല്ലാം ചേൎന്നു യാഗാദികൎമ്മങ്ങളും നടത്തി സാമ്രാജ്യസൌ ഖ്യം അടയുന്നേൻ. ഇതെല്ലാം ഞാൻ വിശ്വാസനിമിത്തം പറ ഞ്ഞതത്രേ. വൈകാതെ രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടുപോരിക. ഇതത്രേ എനിക്കഭിമതമായിട്ടുള്ളതു്. പിന്നെ വിശേഷിച്ചു രാമ കൃഷ്ണന്മാർ ബാലന്മാരായതുകൊണ്ടു മഥുരാപുരി കാണുന്നതിലും ധ നുര്യാഗം കാണുന്നതിലും താല്പൎയ്യമുള്ളവരായിരിക്കും. അതുകൊ ണ്ടു കാൎയ്യസിദ്ധിക്കായി യത്നിച്ചാലും."

അക്രൂരൻ പറഞ്ഞു:— രാജാവേ! അങ്ങയുടെ അഭിപ്രാ യം ശോഭനംതന്നെ. സിദ്ധ്യസിദ്ധികളെ മനസ്സിൽ സമമായിക്കരു തണം. ഫലം ഈശ്വരായത്തമല്ലോ ആകുന്നത്. പ്രാരബ്ധ കൎമ്മവശഗതന്മാരായിട്ടല്ലോ മനുഷ്യർ പ്രയത്നിക്കുന്നത്. ഫലം അനുകൂലമാകുമ്പോൾ സന്തോഷിക്കുന്നു. വിപരീതമാകുമ്പോൾ വ്യസനിക്കുന്നു. ഇതത്രേ ലോകസ്വഭാവം. രാജാവേ! ഞാനങ്ങ യുടെ നിദേശത്തെ ശിരസാ വഹിക്കുന്നേൻ.

ശ്രീശുകൻ പറഞ്ഞു:— കംസൻ ഇപ്രകാരം വേണ്ട ഒരുക്ക ങ്ങളെല്ലാം ചെയ്തിട്ടു് തന്റെ രാജധാനിയിൽ പ്രവേശിച്ചു. അ ക്രൂരൻ സ്വഭവനത്തിലേക്ക് പോവുകയുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷട്ത്രിംശോ/ധ്യായഃ.

അഥ സപ്തത്രിംശോƒധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ശ്രീകൃഷ്ണനെ വധിപ്പാൻ കംസൻ കേശിയെ നിയോഗിച്ചയച്ചാൻ. അവൻ ഒരു മഹത്തായ അശ്വത്തിൻെറ വേഷത്തെ ധരിച്ചാൻ. മനോവേഗത്തോടുകൂടി ഗോകുലത്തിൽ പ്രവേശിച്ചാൻ. കുളമ്പുകളെക്കൊണ്ടു പൊടിപറപ്പിച്ചു നാല്പപാടും ചുററി സഞ്ചരിച്ചു തുടങ്ങിയാൻ. ആ കുതിര കാളമേഘംപോലെയിരിക്കുന്നോൻ. സ്കന്ധരോമങ്ങളെയുണ്ട് ഉയൎത്തിപ്പിടിച്ചിരിക്കുന്നു. അവൻ ഹേഷിതംചെയ്യാൻ. അതുകേട്ടു നടുങ്ങിയാർ മാലോകർ. അവൻ ഭഗവാനെക്കണ്ടമാത്രയിൽ നേരിട്ടുപാഞ്ഞാൻ. അടുത്തുചെന്ന് അടിച്ചാൻ പിങ്കാലുകളെക്കൊണ്ട്. അപ്പോഠം കൃഷ്ണൻ മാറിനാൻ. രണ്ടാമതും ഉയൎത്തിനാൻ കാല്. അതു ചവുട്ടുവാനത്രേ. അപ്പോഠം ഭഗവാൻ അവയെ പിടിച്ചു തലയ്ക്കുമീതെ ചുററിച്ചാൻ. നൂറു വില്പാട് അകലെ എറിഞ്ഞു കളവുതുംചെയ്യാൻ. കേശി മോഹാലസ്യം തീൎന്നു രണ്ടാമതും ഭഗവാൻെറ നേരെയോടിയാൻ. വായ് പിളൎന്നിരിക്കുന്നോൻ. ഭഗവാൻ ഇടത്തുകയ്യ് അവൻെറ വായിൽ കടത്തി അവനെ അനായാസേന നിഗ്രഹിച്ചാൻ. ഇതുകണ്ടു സന്തോഷിച്ചാർ ദേവകഠം. പുഷ്പങ്ങളേ വൎഷിച്ചാർ.

പിന്നീടു നാരദമഹർഷി ഭഗവാനെക്കണ്ടു പറഞ്ഞാൻ. "ഹേ കൃഷ്ണ! ഹേ അപ്രമേയാത്മൻ! ഹേ യോഗേശ! നിന്തിരുവടി സൎവ്വാന്തൎയ്യാമിയല്ലോ ആകുന്നത്. നിന്തിരുവടിയത്രേ ഈ ലോകത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നോൻ. ഇതിനൊന്നും പരാപേക്ഷയില്ലായല്ലോ. സങ്കല്പമാത്രംകൊണ്ടല്ലോ നടത്തുന്നതു. ഭൂഭാരത്തെ തീൎക്കുന്നതിനും ലോകമൎയ്യാദയെ നിലനിറുത്തുന്നതിനും ആയിട്ടല്ലോ നിന്തിരുവടിയുടെ അവതാരങ്ങഠം. കേശിമുതലായ അനേകം ദുഷ്ടന്മാരെ നിഗ്രഹിച്ചാൻ. ഭൂഭാരത്തെ തീൎപ്പുതും ചെയ്യാൻ. നിന്തിരുവടിയുടെ അനുഗ്രഹംകൊണ്ടു ഞാൻ ഭവിഷ്യൽക്കാൎയ്യങ്ങളെ അറിയുന്നേൻ. മറെറന്നാഠം സവ്വേശ്വരനായ നിന്തിരുവടി ചാണൂരപ്രഭൃതികളായ മല്ലന്മാരേയും കുവലയാപീഡത്തേയും കംസനേയും നിഗ്രഹിക്കുന്നോനെന്ന് അറിയുന്നേൻ. അക്രൂരർ ഇപ്പോഠം ഇവിടെ വരും. അതു ക്ഷണിക്കുന്നതിനത്രേ. വിഭുവായ അവിടുത്തേക്കിവയൊക്കെ അറിയാൻ യാതൊരു പ്രയാസവുമില്ലായല്ലോ.'

"അതിന്റെശേഷം പഞ്ചജനൻ, യവനൻ, മുരാസുരൻ മുതലായവരെ നിന്തിരുവടി നിഗ്രഹിക്കും. സ്വർഗ്ഗത്തിലേക്ക എഴുന്നെള്ളും. അതു പാരിജാതത്തെ ഹരിപ്പാനായിട്ടല്ലോ ആകുന്നതു്. അപ്പോൾ എതിക്കുന്ന ഇന്ദ്രനെ തോല്പിക്കും. പിന്നീടു വീരകന്യകകളുടെ ഉദ്വാഹത്തെ ചെയ്യും. അതു വീരശുല്കാദിലക്ഷണത്തോടുകൂടിയിരിപ്പോന്നു്. പിന്നീടു നൃഗനു മോക്ഷംകൊടുക്കും. അനന്തരം ജാംബവതീവിവാഹം, സ്യമന്തകസ്വീകരണം, സാന്ദീപനിമുനിക്കു ഗുരുദക്ഷിണയായി മൃതപുത്രപ്രദാനം, പൌണ്ഡ്രകവാസുദേവവധം, ധർമ്മപുത്രരുടെ രാജസൂയത്തിൽവച്ചു ദന്തവക്ത്രശിശുപാലന്മാരുടെ വധം ഇപ്രകാരമുള്ള നിന്തിരുവടിയുടെ വീര്യപരാക്രമങ്ങളെ ഞാൻ കാണുന്നേൻ. അർജ്ജുനസാരഥിയായിരുന്നു് കാലരൂപനായ നിന്തിരുവടി ദുഷ്ടനിഗ്രഹം ചെയ്യുന്നതും ഞാൻ കാണുന്നേൻ. നിന്തിരുവടിയുടെ ഈ കർമ്മങ്ങളെ എന്നും ലോകത്തിൽ സത്തുക്കൾ ഗാനംചെയ്യുമാറാകട്ടേ."

നാരദന്റെ വാക്കുകേട്ടു സന്തോഷിച്ചാൻ ഭഗവാൻ. നാരദൻ ഭഗവാനെ സ്തുതിച്ചു സന്തുഷ്ടചിത്തനായി പോവുതും ചെയ്താൻ ഭഗവന്നാമങ്ങളെ പാടിയുംകൊണ്ടു്.

ശ്രീശുകൻ പറഞ്ഞു:— രാമകൃഷ്ണന്മാർ ഗോവർദ്ധനപർവ്വതത്തിന്റെ പ്രാന്തങ്ങളിൽ ക്രീഡിച്ചുകൊണ്ടിരുന്നാർ. ഗോപന്മാരോടുകൂടിയിരിക്കുന്നോർ അവർ. അപ്പോൾ വന്നാൻ വ്യോമാസുരൻ. അവൻ ഗോപവേഷത്തെയല്ലോ ധരിച്ചിരിപ്പതു്. അവൻ ചില ഗോപന്മാരെ അപഹരിച്ചുകൊണ്ടു പോവുതുംചെയ്താൻ. അവരെ ഗുഹയിലടച്ചാൻ. ഗുഹയുടെ ദ്വാരത്തെ മൂടിയാൻ. ഇതു് അറിഞ്ഞുവല്ലോ ഭഗവാൻ. വ്യോമാസുരനെ പിടിച്ചു ഞെക്കിക്കൊന്നാൻ യാഗത്തിൽ പശുവിനെപ്പോലെ. പിന്നീടു ബിലത്തിന്റെ മൂടിക്കല്ലു മാററീ ഭഗവാൻ. ഗോപന്മാരെ കൂട്ടിച്ചുകൊണ്ടുപോന്നാൻ. ഇതുകണ്ടു ദേവന്മാരും ഗോപന്മാരും സന്തോഷിച്ചാർ. ഭഗവാനെ സ്തുതിപ്പുതുംചെയ്താർ.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്തത്രിംശോഽധ്യായഃ.

## അഥ അഷ്ടാത്രിംശോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അക്രൂരൻ പിറെറന്നാൾ രാവിലെ ഗോകുലത്തിങ്കലേക്കു പുറപ്പെട്ടാൻ. അതു കംസന്റെ നിയോഗത്താലത്രേ ആകുന്നതു്. ശ്രീകൃഷ്ണനെ മഥുരാപുരിയിൽ കൂട്ടിക്കൊണ്ടുപോകുന്നതു് കംസന്റെ നാശത്തിനാണെന്നു് അറിഞ്ഞാനല്ലോ അക്രൂരൻ. എങ്കിലും അക്രൂരൻ വേഗത്തിൽ പോയാൻ. അതു കൃഷ്ണദൎശനത്തിലുള്ള ആഗ്രഹത്താലത്രേ. അക്രൂരൻ വഴിനീളെ ഭഗവാന്റെ ഗുണഗണങ്ങളെ വിചാരിച്ചാൻ. സ്വരൂപത്തെ ധ്യാനിച്ചുകൊണ്ടിരുന്നാൻ. അപ്പോൾ ഭക്തി പെരുക്കുതുംചെയ്തു.

"ഭദ്രമാവതെന്തൊന്നു പൂൎവ്വജന്മത്തിൽ ചെയ്തേൻ ഞാൻ? പരമായിരിക്കുമെന്തൊരു തപസ്സിനെ ചെയ്തേൻ? എന്തൊരു മഹാഹമായവസ്തു സല്പാത്രത്തിലൎപ്പിച്ചേൻ. ശ്രീകൃഷ്ണഭഗവാനെ കാണാനുണ്ടായല്ലോ ഭാഗ്യം. ഉത്തമശ്ലോകദൎശനം ദുൎല്ലഭമല്ലോ ആകുന്നതു് ശൂദ്രജാതിയിൽ ജനിച്ചോനു. ബ്രഹ്മകീൎത്തനം സുലഭമായുള്ളാനോ വിഷയതല്പരനു്?. അല്ലെന്നു വിചാരിക്കുന്നേൻ. അഥവാ ഭഗവദ്ദൎശനം സംഭവിപ്പോനോ അധമനായുള്ളോരെനിക്കു. കാലനദിയിലെ ഒഴുക്കിലകപ്പെട്ടോൻ കരയേറുന്നോൻ ചിലപ്പോൾ. യോഗികൾ ധ്യാനിക്കുന്ന പാദപങ്കജത്തെ നമസ്കരിപ്പാൻ പോകുന്നോൻ ഞാൻ. എന്നിട്ടു നശിച്ചായല്ലോ പാപം. എന്റെ ജന്മം സഫലമായല്ലോ. കംസൻ ചെയ്തതു് അനുഗ്രഹമത്രേ. അവൻ അയച്ചാൻ എന്നിട്ടു; പാദപങ്കജം ദൎശിക്കുന്നേൻ. യാതൊരുവന്റെ നഖമയൂഖങ്ങളെക്കൊണ്ടു തമസ്സിനെ നശിപ്പിച്ചാർ പൂൎവ്വന്മാർ. ബ്രഹ്മാവു ശിവൻ ശ്രീദേവി ഭക്തന്മാർ എന്നിവർ അൎച്ചിപ്പോന്നു് ആ പദം. കാട്ടിൽ പശുമേയ്ക്കുവാൻ സഞ്ചരിപ്പോന്നു്. ഗോപസ്ത്രീകളുടെ കുചകുങ്കുമംകൊണ്ടു് അങ്കിതമായിരിപ്പോന്നു്. മന്ദഹാസംകൊണ്ടഴകുറ്റതായും താമരസപുഷ്പംപോലെ മനോഹരമായും ദയാൎദ്രമായുമിരുപ്പോരു മുഖത്തെ ദൎശിപ്പൻ. മൃഗങ്ങൾ വലംചുററുന്നു എന്നിട്ടു്. ഭൂഭാരത്തെ തീൎപ്പാനവതരിച്ചോൻ ഭഗവാൻ. ലാവണ്യാംബുധിയായോന്റെ ദൎശനം കണ്ണുകൾക്കു കൃതാൎത്ഥഭാവം വരുത്തുവോന്നു നൂനം. കൎത്തൃത്വാദിധൎമ്മങ്ങളുള്ളവനെന്നപോലെ തോന്നിപ്പിക്കുന്നോൻ കൃഷ്ണൻ. ശരീരധാരണംകൊണ്ടു സ്വരൂപവിസ്മൃതിയുണ്ടായോർ മനുഷ്യർ. സ്വരൂപാനന്ദത്തിൽ സദാ ലയിക്കുന്നോൻ ഭഗവാൻ. ജീവന്മാരുടെ അന്ത

ഗ്രഹത്തിന്നായി മാനുഷ്യഭാവവും ലീലയും സ്വീകരിപ്പോൻ എന്നതത്രേ സത്യം. സ്വപ്രയോജനം ഒന്നുമില്ല എന്നിട്ട്. സമസ്ത കല്യാണപ്രദമായല്ലോ ഇരിക്കുന്നു യാതൊരുത്തന്റെ കീർത്തനം. ആ സുന്ദരരൂപത്തെ കാണേണമേൻ. ആ കാരുണ്യമൂർത്തിയേയും ഗോപന്മാരേയും നമസ്കരിപ്പേൻ. മഹർഷീശ്വരന്മാർ ധ്യാനിക്കുന്ന പാദകമലത്തെ കാൺന്നതല്ലോ ഭാഗ്യം. ദയാനിധിയുടെ അനുഗ്രഹം എന്നെ കൃതാർത്ഥനാക്കുന്നൊന്ന്. കാലഭുജംഗത്തിങ്കൽനിന്നു രക്ഷിപ്പോന്ന്. യാതൊരു ഭഗവാന്റെ കരത്തിൽ പൂജാദ്രവ്യത്തെ സമർപ്പിച്ചോർ കൌശികനും ബലിയും. എന്നിട്ടല്ലോ ജഗത്രയേന്ദ്രതയേ പ്രാപിച്ചു അവർ. ആ കരപങ്കജസ്പർശം എല്ലാ ഐശ്വര്യത്തേയും എന്നിൽ ചേർപ്പോന്നുനൂനം.

ഭഗവാൻ എല്ലാം കാണുന്നോൻ. നിന്തിരുവടി സർവാന്തര്യാമിയല്ലോ. കംസദൂതനായോരെന്റെ അന്തഃകരണവൃത്തികളെല്ലാം സ്പഷ്ടമല്ലോ ഭഗവാന്ന്. അഞ്ജലിബന്ധംചെയ്തു നില്പോനെ കൃപാകടാക്ഷം ചെയ്യോൻ. ഭഗവാന്റെ ആലിംഗനംകൊണ്ട് ഈ ശരീരം പവിത്രമായിത്തീരുന്നോന്ന്. ബലരാമനും എന്റെ നമസ്കാരംകൊണ്ടു സന്തുഷ്ടനായി പ്രസാദിപ്പതുംചെയ്യും.''

ശ്രീശുകൻ പറഞ്ഞു:— ശ്വഫല്കതനയൻ ഏവംവിധമായ ചിന്തകളോടുകൂടിയവനായാൻ. എന്നിട്ടു ഗോകുലത്തെ പ്രാപിച്ചാൻ. സൂര്യൻ അസ്തഗിരിയിങ്കലും എത്തിയാൻ.

ഗോകുലത്തിൽ ഭഗവൽപാദങ്ങളെക്കണ്ടാൻ. തന്തിരുവടി അബ്ജയവാങ്കുശങ്ങളോടുകൂടിയ കാലടിയുള്ളോനല്ലോ ആകുന്നത്. രോമാഞ്ചംപൂണ്ടാൻ. മനോഹരവേഷധാരികളായിരിപ്പോർ ഇവർ. ജഗത്തിന്റെ ഹേതുഭൂതരല്ലോ ആകുന്നത്. അവരെക്കണ്ടാൻ.

കണ്ടനേരം തേരിൽനിന്നു ചാടി ഇറങ്ങുവതുംചെയ്താൻ. പാദങ്ങളിൽ നമസ്കരിച്ചാൻ വയഃക്രമത്തിൽ. ഗൽഗദംകൊണ്ടൊന്നും മിണ്ടാതെ നിന്നാൻ അക്രൂരൻ. ഭക്തശിരോമണിയല്ലോ അവൻ. ഭക്തവത്സലനായ ഭഗവാൻ അവനെ ആലിംഗനം ചെയ്താൻ. ബലരാമനും കൃഷ്ണനും അക്രൂരനെ ഗൃഹത്തിങ്കലേക്കു കൂട്ടിക്കൊണ്ടുപോയാർ. അതിഥിയെ യഥോചിതം പൂജിച്ചിരുത്തിനാർ. ഗോവിനേയും സമർപ്പിച്ചാർ. ക്ഷീണിച്ച അക്രൂരന്റെ പാദങ്ങളെ തലോടിയാൻ ബലരാമൻ. അനന്തരം അക്രൂരന്നു

മൂഷ്ടാന്നത്തെ നൽകിനാൻ ശ്രദ്ധയോടെ. പിന്നെ താംബൂലഗന്ധമാല്യാദികളെ രാമൻ നൽകിനാൻ അക്രൂരന്ന്. അതിഥിപൂജാക്രമത്തെ ഇപ്രകാരം നിർദ്ദേശിപ്പതുംചെയ്താർ അവർ.

നന്ദൻചൊന്നാൻ. "സുഖമോ എന്നു ചോദിക്കുന്നതു യുക്തമല്ലല്ലോ. എന്തെന്നാൽ ദുഷ്ടരാജാവിന്റെ ഭരണത്തിൽപെട്ടല്ലോ ഇരിക്കുന്നു. എന്നിട്ടു ചോദിക്കുന്നില്ല. സഹോദരീപുത്രന്മാരെ നിർദ്ദയം കൊന്നോനല്ലോ കംസൻ. അവന്റെ പ്രജകൾക്കു സുഖം ഉണ്ടാവുമോ? ഖലനായ കംസൻ അസുതൃപ്പല്ലോ എന്നിട്ടു കുശലം ചോദിക്കുന്നില്ല."

മധുരവാക്യംകൊണ്ടു് അക്രൂരന്റെ അധ്വശ്രമത്തെ പരിഹരിച്ചാൻ നന്ദൻ.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അഷ്ടത്രിംശോഽധ്യായഃ.

അഥൈകോനചത്വാരിംശോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— പര്യങ്കത്തിൽ സുഖോപവിഷ്ടനായാൻ അക്രൂരൻ. രാമകൃഷ്ണന്മാർ പിന്നെയും അക്രൂരനെ സന്തോഷിപ്പിച്ചാർ. അക്രൂരന്റെ മനോരഥങ്ങളെല്ലാം സഫലങ്ങളായല്ലോവന്നു ഞായം. ഭഗവൽപ്രസാദം ആശ്ചര്യമായിരിപ്പോന്ന്. ശ്രീകാന്തൻ പ്രസാദിച്ചാൽ കാമം പൂർത്തിയാകാതോന്നോ! ഭക്തന്മാർ അഭിലാഷം ഇല്ലാത്തോരല്ലോ. പിന്നെ കൃഷ്ണൻ ചോദിച്ചാൻ കംസന്റെ വൃത്താന്തങ്ങളെല്ലാം. ശ്രീകൃഷ്ണഭഗവാൻ പറഞ്ഞാൻ:— "ഹേ സൌമ്യ! അക്രൂര! സ്വാഗതം ചൊല്ലുന്നേൻ. സ്വജ്ഞാതിബന്ധുക്കൾക്കു സുഖമല്ലല്ലീ? കംസനെന്ന കുലരോഗം പീഡിപ്പിച്ചുകൊണ്ടല്ലോ ഇരിക്കുന്നു. അതുകൊണ്ടു കുശലപ്രശ്നം ചെയ്യുയുള്ളൊന്നല്ലല്ലോ നിശ്ചയം. മാതാപിതാക്കന്മാർ ബഹുകഷ്ടം അനുഭവിക്കുന്നോർ. കാരണം ഞങ്ങൾ തന്നെ ആകുവതു്. കാരാഗൃഹത്തിൽ കിടക്കുന്നോർ അവർ. ബന്ധുദർശനം കിട്ടാതെയും ഇരിക്കുന്നോർ. അങ്ങയുടെ ദർശനം സന്തോഷത്തെ ചെയ്യുന്നോന്ന്. ആഗമനകാരണം കേൾക്കാൻ ഇച്ഛിക്കുന്നേൻ. എന്നിട്ടു വിസ്തരിച്ചുപറഞ്ഞാലും."

ശ്രീശുകൻ പറഞ്ഞു:— ഇതുകേട്ടു യാദവന്മാരോടുള്ള വൈരം വിസ്തരിച്ചു പറഞ്ഞാൻ അക്രൂരൻ. ധനുര്യാഗത്തിന്റെ

ഉദ്ദേശത്തേയും ചൊല്ലിയാൻ. നാരദൻ കംസനോടു പറഞ്ഞതെല്ലാം ചൊന്നാൻ. ഇതുകേട്ടു ചിരിച്ചാർ. അവർ ബലക്ഷമാലികളല്ലോ. പിന്നെ ധനുർയ്യാഗവൃത്താന്തം നന്ദഗോപരോടു ചൊന്നാർ. പാലു തൈരു മോരു വെണ്ണ മുതലായവയെല്ലാം ശേഖരിക്കുന്നതിനാജ്ഞാപിച്ചാൻ നന്ദഗോപൻ. അവൻെറ നിദേശം അനുസരിച്ചാർ. എല്ലാകോപ്പും കൂട്ടിനാർ ഗോപന്മാർ. ഗോപസ്ത്രീകൾ കേട്ടാരല്ലോ രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടുപോകുവാൻ അക്രൂരൻ വന്നു എന്നുള്ള വൎത്തമാനം. അവർ ദുഃഖിതകളായാർ.

ഗോപസ്ത്രീകളെല്ലാം അഴുതാർ. കബരീബന്ധം അഴിഞ്ഞത് അറിയാത്തോർ. കൈവള ഊരിപ്പോയതും അറിഞ്ഞീല. ചിലർ മോഹാന്ധ്യം പൂണ്ടാർ ചില ഗോപസ്ത്രീകൾ ഹൃദയത്തിൽ കണ്ണനെ ധ്യാനിച്ചാർ. ചിലർ ദേഹത്തെ വിസ്മരിച്ചാർ യോഗികളെപ്പോലെ. ചിലർ ദുഃഖിച്ചാർ. അതു കൃഷ്ണലീലകളെ ചിന്തിക്കയാലത്രേ. കൃഷ്ണൻ പിരിഞ്ഞുപോകുന്നു എന്നിട്ട്. ഭഗവാൻെറ നോട്ടവും ഗതിയും മധുരഭാഷണവും ചിന്തിച്ചാർ മററു ചിലർ. വിരഹദുഃഖാക്രാന്തകളായ സ്ത്രീകൾ കൂട്ടം കൂടി അഴുതാർ. ഇപ്രകാരം ഉറക്കെ പറവതും ചെയ്താർ.

ഗോപികൾ പറഞ്ഞാർ: "ഹേ! വിധാതാവായുള്ളോവേ! കഠിനഹൃദയനല്ലോ അങ്ങ്. രണ്ടുപേരെ ഒരിക്കൽ ഒരുമിച്ചു ചേൎത്തു പിന്നെ വേർപെടുത്തി ദുഃഖിപ്പിക്കുന്നോൻ. എന്നാൽ യോജിപ്പിക്കുന്നതെന്തിന്? ഈ അങ്ങയുടെ വ്യാപാരം അൎഭകചേഷ്ടിതമല്ലോ ആകുന്നത്. ഈ കഠിനകൎമ്മം ഗൎഹ്യമത്രേ. ഞങ്ങൾക്കു നല്കിയ കൺമണിയെ അപഹരിച്ചതു പാപമായിരിപ്പോന്ന്. ദത്താപഹാരം എന്നിട്ട്. ഇതു വിധിയായുള്ളോവേ! അങ്ങയ്ക്കു ചേൎന്നതോ? സൎവ്വജ്ഞനല്ലോ ഭവാൻ."

"ഹേ സഖികളേ! കൃഷ്ണൻെറ വേർപാടു സഹിക്കാവുന്നൊന്നല്ല. പിടിച്ചുനിറുത്തുവാൻ വരുകയേ വേണ്ടു. ശ്രീകൃഷ്ണൻ മഥുരാപുരിക്കു പോയാൽ മടങ്ങിവരാത്തോൻ. മഥുരാപുരിയിലെ സ്ത്രീകൾ നാഗരികകളാകുന്നുവല്ലൊ. അവർ ഭഗവാനെ സ്വാധീനപ്പെടുത്തുവാൻ സാമൎത്ഥ്യം ഏറെയുള്ളോർ. നാമോ, സംസാരിക്കുവാൻകൂടിയറിയാത്തോർ. ഇതിനെല്ലാം കാരണം അക്രൂരനല്ലോ ആകുന്നത്. ഇവനെക്കാൾ ക്രൂരനായിട്ടൊരുവൻ ഇല്ല. അതുകൊണ്ട് അക്രൂരശബ്ദം ഇവനു യോജിക്കുന്നോന്നു

താനും. പ്രാണനായ കൃഷ്ണനെ ഹരിക്കുന്നോൻ എന്നിട്ട്. അ ക്രൂരനെ കുററം ചൊല്ലിയിട്ടു കാൎയ്യം ഇല്ലല്ലോ. നമ്മെ സ്നേഹി ച്ച കൃഷ്ണന്റെ മനസ്സും മാറിപ്പോയല്ലോ. തേരിൽ കയറി ഇരി പ്പുതും ചെയ്താൻ. വിഘ്നങ്ങൾ ഒന്നും കാണുന്നോനല്ല. ദൈ വവും പ്രതികൂലം നമ്മൾക്കെല്ലാം. കൃഷ്ണനെ ബലാൽ പിടിച്ചു നിൎത്തുക. അതത്രേ വേണ്ടുവതു്. പിരിഞ്ഞാൽ രക്ഷിപ്പാനാ മോ? നാം രാസക്രീഡാസുഖത്തെ അനുഭവിച്ചോർ. ആ കൃഷ്ണ ന്റെ വേർപാടിൽ വിരഹാഗ്നി നമ്മെ ദഹിപ്പിപ്പോന്നത്രേ.''

യോ/ഹ്നഃ ക്ഷയേ വ്രജമനന്തസഖഃ പരീതോ
ഗോപൈൎവ്വിശൻ ഖുരരജശ്ഛുരിതാളകസ്രക്
വേണും കണൻ സ്മിതകടാക്ഷനിരീക്ഷണേന
ചിത്തം ക്ഷിണോത്യമുമൃതേ നു കഥം ഭവേമ?

സായംകാലത്തിൽ യാതൊരു കൃഷ്ണൻ ഗോഷ്ഠത്തിൽ പ്രവേ ശിപ്പോൻ. ബലരാമനും ഗോപാലന്മാരുംകൂടെയുള്ളോൻ. അള കങ്ങളും പൂമാലകളും ഉണ്ടു് മലിനങ്ങളായിരിപ്പുവ. പശുക്ക ളുമ്പുതട്ടി പുറപ്പെടുന്നപൊടി എല്ലാംകൊണ്ടു്. കുഴലുമൂതുന്നോൻ. നമ്മുടെ മനസ്സിനെ അപഹരിപ്പോനത്രേ മന്ദഹാസത്തോടു കൂടിയ കടക്കൺനോട്ടത്താൽ. നാം ആ ഇവനെപ്പിരിഞ്ഞു ജീവി പ്പാനാകാത്തോർ.''

ഗോപികൾ വിരഹദുഃഖം സഹിക്കാൻ അശക്തകളായാർ. എന്നിട്ടു് ഇപ്രകാരം പറഞ്ഞാർ. ''ഹേ ഗോവിന്ദ! ഹേ ദാമോ ദര! ഹേ മാധവ.'' എന്നിട്ടു ദുഃഖിപ്പുതുംചെയ്താർ. അക്രൂരൻ അവരെ സാന്ത്വനപ്പെടുത്താതിരുന്നോൻ. പ്രാതഃകാലത്തു സ ന്ധ്യാവന്ദനം ചെയ്താൻ. ശ്രീകൃഷ്ണൻ തേരിൽ കയറി. തേർ നടത്തിയാനല്ലോ അക്രൂരൻ.

നന്ദാദികൾ തൈരു മുതലായവ കൂട്ടിയാർ. എന്നിട്ടു തേ രിൽകയറി യാത്രചെയ്താർ. അന്നേരം അനുഗമിച്ചുവല്ലോ ഗോപി കൾ. മന്ദസ്മിതത്തോടും കടാക്ഷത്തോടുംകൂടി തിരിഞ്ഞുനോക്കി നാൻ ഭഗവാൻ. അവരെ സന്തോഷിപ്പിച്ചാൻ. ദൂതൻമൂലം സാ ന്ത്വനവാക്കുകളെ അറിയിച്ചാൻ ഗോപിമാരെ. തേരു കാണാ താകുന്നതുവരെ നോക്കിനിന്നാർ ഗോപികൾ ഭഗവാന്റെ വാ ക്കുകേട്ടു ആശ്വസിപ്പുതുംചെയ്താർ. ഭഗവാനും ദുഃഖാക്രാന്തനായി ത്തീൎന്നാൻ. ഒന്നും പുറമേ കാണിച്ചീലയല്ലോ. ഗംഭീരാശയനല്ലോ

ഭഗവാൻ. ജ്യേഷ്ഠനും പിതൃവ്യനും സമീപത്തിൽ ഉള്ളപ്പോൾ ചാപല്യം ശോഭനമല്ല എന്നിട്ട്. മാതാപിതാക്കന്മാരെ ബന്ധനത്തിൽനിന്നു വേർപെടുത്തുവാനുള്ള ആഗ്രഹം മുന്നിട്ടുനില്ലോന്ന്. മദ്ധ്യാഹ്നസമയം കാളിന്ദിയെ പ്രാപിച്ചാർ അവർ. അതു് അനന്തതീർത്ഥമായിരിപ്പോന്ന്. എല്ലാപേരും മാദ്ധ്യാഹ്നികം ആചരിച്ചാർ. ഭക്തനായ അക്രൂരൻ ജലത്തിൽ മുങ്ങിയാൻ. അപ്പോൾ രാമകൃഷ്ണന്മാരെക്കണ്ടാൻ ജലാന്തർഭാഗത്തിങ്കൽ. സംശയിച്ചാൻ. പിന്നെ നിവൎന്നുനോക്കിനാൻ തേരിൽ. അവിടേയും അവരെക്കണ്ടാൻ. പിന്നെയും മുങ്ങിനാൻ. അതു ഭ്രമംതീപ്പാനത്രേ. ജലത്തിൽ പിന്നെയും കണ്ടാൻ. പിന്നെ മുങ്ങിയാൻ. അപ്പോൾ അനന്തനെക്കണ്ടാൻ. ആയിരംഫണം ഉള്ളൊരുത്തൻ. വെളുത്തനിറമായിരിപ്പോൻ താമരനൂൽപോലെ. ഭഗവാൻ നീലാംബരത്തെ ധരിച്ചിരിക്കുന്നു. അനന്തതല്പത്തിൽ ശയിക്കുന്നോൻ. അതു കുണ്ഡലീഭൂതമായിരിപ്പോന്ന്. നീരുണ്ടകാർമേഘംപോലെ നീലനിറമുള്ളോൻ ഭഗവാൻ. മഞ്ഞപ്പട്ടുടയാടയുണ്ടു ചാർത്തിയിരിക്കുന്നു. നാലു തൃക്കൈകളോടും ചെന്താമരദളംപോലെ നീണ്ടുള്ള കണ്ണുകളോടുംകൂടിയോൻ ഭഗവാൻ. ഭഗവാന്റെ തിരുമുഖം സന്തോഷിച്ചിരിക്കുന്നതാനും. ഭഗവാന്റെ വീക്ഷണം മന്ദഹാസംകൊണ്ടു് അലംകൃതമായിരിപ്പോന്ന്. പുരികങ്ങളും നാസികയും കണ്ണുകളും മനോഹരങ്ങളായല്ലോ ഇരിക്കുന്നു. കവിൾത്തടങ്ങൾ ശോഭ ഏറിയിരിപ്പുവ. അധരമോ ചുവന്നിരിപ്പോന്നത്രേ. തടിച്ചു നീണ്ട കൈകളോടും, ഉന്നതങ്ങളായ അംസങ്ങളോടും, ശ്രീദേവി നൃത്തംചെയ്യുന്ന തിരുമാറിടത്തോടും ശംഖുപോലെ മനോഹരമായ കണ്ഠത്തോടും, നിമ്നമായ നാഭിയോടും, ത്രിവലികളെക്കൊണ്ടു ശോഭിക്കുന്ന പല്ലവോദരത്തോടും, ബൃഹത്തുക്കളായ കടിതടങ്ങളോടും, ശ്രോണികളോടും, കരഭതുല്യങ്ങളായ തുടകളോടും, ചാരുക്കളായ ജാനുക്കളോടും, മനോഹരമായ ജംഘായുഗളത്തോടുംകൂടി ശോഭിപ്പോന്നല്ലോ പുരുഷോത്തമനായ ഭഗവാന്റെ രൂപം. നവകാന്തികൾ ഉണ്ടു സൎവ്വത്ര വ്യാപിച്ചിരിക്കുന്നു. താമരപ്പൂപോലെയിരിപ്പൂ പാദങ്ങൾ. മൃദുലങ്ങളായ വിരലുകളും അംഗുഷ്ഠങ്ങളുമാകുന്ന ദലങ്ങളെ കാങ്കയാലെന്നിട്ട്. അനൎഘങ്ങളായ രത്നങ്ങൾ പതിച്ചിട്ടുള്ള കിരീടങ്ങളും കടകങ്ങളും അംഗദങ്ങളും ധരിച്ചിരിപ്പോനല്ലോ ഭഗവാൻ. കടിസൂത്രം, ബ്രഹ്മസൂത്രം, ഹാരം, നൂപുരം, കുണ്ഡലം ഇവയെക്കൊണ്ടുമലംകൃതൻ. ശംഖചക്രഗദാപത്മങ്ങളെ നാലു

തൃക്കൈകളിൽ ധരിച്ചിരിപ്പോൻ. കൌസ്തുഭംകൊണ്ടും വന മാലകൊണ്ടും ശോഭിക്കുന്നോൻ. നിൎമ്മലാത്മാക്കളായ സുനന്ദൻ, നന്ദൻ എന്നാദിയായ പാൎഷദന്മാരാൽ പരിവൃതൻ. സനകൻ മുതലായവരാലും ബ്രഹ്മാവു രുദ്രൻ മുതലായവരാലും, ദേവാധീശ്വരന്മാരാലും, മരീചി, അത്രി മുതലായ ഒൻപതു ബ്രാഹ്മണശ്രേഷ്ഠന്മാരാലും, ഭാഗവതോത്തമന്മാരായ പ്രഹ്ലാദനാരദപ്രമുഖന്മാരാലും വേറെ വേറെ അഭിപ്രായങ്ങളടങ്ങിയ വാക്കുകളെക്കൊണ്ടു സ്തുതിക്കപ്പെട്ടിരുന്നോൻ ഭഗവാൻ. ശ്രീ, പുഷ്ടി, സരസ്വതി, കാന്തി, കീൎത്തി, തുഷ്ടി, ഭൂമി, ഊൎജ്ജാ, വിദ്യാ, അവിദ്യാ, ശക്തി, മായാ എന്നുള്ള പന്ത്രണ്ടു ദേവതകളാൽ സേവിതനായി ശോഭിച്ചാൻ ഭഗവാൻ. ഇപ്രകാരമിരിപ്പോരു ഭഗവാനെ കണ്ടാൻ അക്രൂരൻ. ബാഷ്പവും രോമാഞ്ചവും ഉണ്ടായല്ലോ ആനന്ദപാരവശ്യം ഹേതുവായിട്ടു അക്രൂരന്നു്. മനസ്സിനെ സമാധാനപ്പെടുത്തിയാൻ. അഞ്ജലിബന്ധത്തോടെ ഭഗവാനെ സ്തോത്രംചെയ്വാൻ അതു ഗദ്ഗദത്തോടേ സാവധാനത്തിലായിരുന്നോന്നു്.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകോനചത്വാരിംശോ/ധ്യായഃ.

---

അഥ ചത്വാരിംശോ/ധ്യായഃ.

അക്രൂരൻ പറഞ്ഞു:— ഭഗവാൻ എല്ലാററിന്നും കാരണമായിരിപ്പോൎക്കും കാരണമായിരിപ്പോൻ, ആദിയില്ലുള്ളോൻ, നാശരഹിതൻ, പൂൎണ്ണൻ, നാരായണൻ. ഈവിധമെല്ലാമിരിക്കുന്ന നിന്തിരുവടിയെ നമസ്കരിക്കുന്നേൻ! യാതൊരു ഭഗവാന്റെ നാഭിപങ്കജത്തിങ്കൽനിന്നു ബ്രഹ്മാവു് ഉണ്ടായാൻ. ആ ഭഗവാന്നു നമസ്കാരം! നിന്തിരുവടി ആദികാരണമൂൎത്തിയായിരിപ്പോൻ. യുക്തം എന്നിട്ടു്. ഭൂമി ജലം അഗ്നി വായു ആകാശം അഹങ്കാരം മഹത്തത്വം മൂലപ്രകൃതി പുരുഷൻ മനസ്സ ദശേന്ദ്രിയങ്ങൾ ഇന്ദ്രിയവിഷയങ്ങൾ വിബുധന്മാർ എന്നിവയെല്ലാം നിന്തിരുവടിയുടെ അംഗഭൂതമല്ലോ ആകുന്നതു്. അതിനാൽ ഭഗവാന്റെ ഉപാധിയെ ആശ്രയിച്ചോന്നു ലോകം. എന്നാൽ നിന്തിരുവടി നിരുപാധികനത്രേ. ചിദാനന്ദസ്വരൂപനായിരിപ്പൊരുത്തൻ. പ്രകൃത്യാദികൾ നിന്തിരുവടിയെ അറിയുന്നീല. അവ ജഡങ്ങളായല്ലോ ഇരിക്കുന്നു. ജീവനും നിന്തിരുവടിയെ അറിയുന്നോനല്ല.

അതു ഗുണബദ്ധമായിരിപ്പോന്ന്. ബ്രഹ്മാവും ഗുണബദ്ധനാകയാൽ നിന്തിരുവടിയെ അറിയുന്നില്ല. നിന്തിരുവടി ഗുണാതീതനായല്ലോ ഇരിക്കുന്നു. പിന്നെ മായാഗുണബദ്ധന്മാരായ ജീവാത്മാക്കൾ നിന്തിരുവടിയെ എങ്ങിനെ അറിയുന്നോർ? ഭജിക്കുന്നോരിൽ കാരുണ്യം ചെയ്യുന്നോൻ ഭഗവാൻ. എന്നിട്ടല്ലോ ഭജനം. സർവ്വനിയന്താവും മഹാപുരുഷനും ആയ നിന്തിരുവടിയെ സാക്ഷാത്തായി ഭജിപ്പോർ യോഗികൾ. ദേഹത്തിലും ഭൂതത്തിലും ദേവന്മാരിലും ഇരിപ്പോരു ഭഗവാനെ സാധുക്കൾ ഭജിക്കുവോർ; യോഗനിഷ്ഠന്മാരായ ബ്രാഹ്മണർ വിതതയജ്ഞങ്ങളെക്കൊണ്ടു ബഹുരൂപനാമങ്ങളോടുകൂടിയ നിന്തിരുവടിയെ ഭജിക്കുന്നോർ. ത്രയീവിദ്യകൊണ്ടും ഭജിക്കുന്നോർ. സർവ്വകർമ്മങ്ങളേയും ത്യജിച്ച് വിഷയവൈരാഗ്യത്തെ പ്രാപിച്ചു ജ്ഞാനസ്വരൂപനായ നിന്തിരുവടിയെ ജ്ഞാനയോഗംകൊണ്ടു ജ്ഞാനികൾ ഭജിപ്പോർ. മററുചിലർ നിന്തിരുവടിയേ ആരാധിപ്പോർ അതു നിന്തിരുവടിയാൽ ഉപദേശംചെയ്യപ്പെട്ട വിധിവഴിയേ ആത്മശുദ്ധിചെയ്തിട്ടത്രേ. ആത്മാവിനെ നിന്തിരുവടിയുടെ സ്വരൂപമായി ധ്യാനിപ്പോരുമായിരിക്കുന്നു. നിന്തിരുവടി ബഹുമൂർത്തിയുമത്രേ. മററുചിലർ നിന്തിരുവടിയെ ശിവരൂപിയായി ഉപാസിപ്പോർ. ബഹുക്കളായ ആചാർയ്യന്മാരുടെ ഭിന്നതയാൽ ശിവോക്തമാർഗ്ഗത്തെ ആശ്രയിക്കുന്നോർ. അന്യദേവകളെ ഭജിപ്പോരെല്ലാം അന്യദേവബുദ്ധിയുള്ളവരായാലും നിയന്താവായ നിന്തിരുവടിയെത്തന്നെ ഭജിക്കുന്നോർ. എല്ലാ ഭജനമാർഗ്ഗങ്ങളും ഒടുവിൽ നിന്തിരുവടിയെത്തന്നെ പ്രാപിക്കുന്നു. പർവ്വതങ്ങളിൽനിന്നുണ്ടാകുന്ന നദികൾ വർഷജലം നിറഞ്ഞ് ഒഴുകി സമുദ്രത്തിൽ എത്തിച്ചേരുന്നപോലെ.

നിന്തിരുവടിയുടെ പ്രകൃതിയുടെ ഗുണങ്ങളല്ലോ സത്വരജസ്തമസ്സുകൾ. ബ്രഹ്മാവുമുതൽ സ്ഥാവരംവരെയുള്ള ജീവന്മാർ പ്രകൃതിയിൽനിന്ന് ഉത്ഭവിച്ചോർ. അവർ ഗുണങ്ങളിൽ കോർക്കപ്പെട്ടവരായല്ലോ ഇരിക്കുന്നു. ഒന്നിലും ചേർച്ചയില്ലാത്തോനും സർവ്വസ്വരൂപനും സർവ്വസാക്ഷിയും ആയിരിപ്പോൻ നിന്തിരുവടി. ആ നിന്തിരുവടിയെ നമസ്കരിക്കുന്നേൻ. നിന്തിരുവടിയുടെ ഈ ഗുണപ്രവാഹം ദേവനരതിര്യഗാത്മാക്കളിൽ പ്രവർത്തിപ്പോന്നായിരിക്കുന്നു.

നിന്തിരുവടിയുടെ മുഖം അഗ്നി, പാദം ഭൂമി, കണ്ണു സൂര്യൻ, നാഭി ആകാശം, ശ്രോത്രം ദിക്കുകൾ, ശിരസ്സു സത്യലോകം, കൈകൾ ദേവശ്രേഷ്ഠന്മാർ, കുക്ഷി സമുദ്രം, പ്രാണബലം മരുത്തു്, രോമങ്ങൾ വൃക്ഷൌഷധികൾ, തലമുടികൾ മേഘങ്ങൾ, അസ്ഥിനഖങ്ങൾ പർവ്വതങ്ങൾ, നിമേഷണം രാത്രിയും പകലും, മേഢ്രം പ്രജാപതി, രേതസ്സു വർഷം എന്നല്ലോ ചൊല്ലപ്പെടുന്നതു്. ചരാചരാത്മകമായിരിക്കുന്ന ലോകം സകലവും നിന്തിരുവടിയിൽത്തന്നെ കല്പിതങ്ങളായി ചേഷ്ടിപ്പവ; തിമിംഗലങ്ങൾ ജലത്തിൽ എന്നപോലെ; മശകങ്ങൾ ഉദുംബരത്തിൽ എന്നപോലെയും. ഏകനായ നിന്തിരുവടിയിൽ സകല ചരാചരങ്ങളും ചരിപ്പതുണ്ടല്ലോ ചെയ്യുന്നു. ക്രീഡാൎത്ഥം യാതൊരു യാതൊരു രൂപത്തെ സ്വീകരിച്ചു നിന്തിരുവടി യാതൊരു ലോകസന്താപത്തെ നശിപ്പിക്കുന്നുവോ ഭക്തന്മാർ ആ നിന്തിരുവടിയുടെ യശസ്സിനെ ഗാനം ചെയ്യുവോർ.

നമഃ കാരണമത്സ്യായ പ്രളയാബ്ധിചരായ ച
ഹയശീർഷ്ണേ നമസ്തുഭ്യം മധുകൈടഭമൃത്യവേ.

നിന്തിരുവടി കാരണമത്സ്യസ്വരൂപനായല്ലോ ഇരിക്കുന്നു. പ്രളയാബ്ധിയിൽ സഞ്ചരിക്കുന്നോൻ. ആ ഭഗവാനായിട്ടു നമസ്കാരം! നിന്തിരുവടി മധുകൈടഭന്മാരുടെ അന്തകനായിരിക്കുന്നോൻ. ഹയഗ്രീവനുമത്രേ. ആ നിന്തിരുവടിയെ നമസ്കരിക്കുന്നേൻ!

അകൂപാരായ ബൃഹതേ നമോ മന്ദരധാരിണേ
ക്ഷിത്യുദ്ധാരവിഹാരായ നമഃ സൂകരമൂർത്തയേ.

നിന്തിരുവടി മഹത്തായ കൂൎമ്മമൂൎത്തിയെ ധരിച്ചു മന്ദരപൎവ്വതത്തെ പൊക്കിയെടുത്തോൻ. ആ ഭഗവാനായിക്കൊണ്ടു നമസ്കാരം! നിന്തിരുവടി ഭൂമിയെ ഉദ്ധരിച്ചാൻ. അതു ലീലയായിട്ടത്രേ. ആ ഭഗവാനേ നമസ്കരിക്കുന്നേൻ!

നമസ്തേഽദ്ഭുതസിംഹായ സാധുലോകഭയാപഹ!
വാമനായ നമസ്തുഭ്യം ക്രാന്തത്രിഭുവനായ ച.

സാധുജനങ്ങളുടെ ഭയത്തെ നശിപ്പിക്കുന്നവനായ ഭഗവാനേ! സിംഹരൂപിയായ നിന്തിരുവടിക്കു നമസ്കാരം! വാമന

മൂൎത്തിയായ നിന്തിരുവടിയെ നമസ്കരിക്കുന്നേൻ. മൂന്നുലോകങ്ങളേയും അളന്നാനല്ലൊ നിന്തിരുവടി.

നമോ ഭൃഗൂണാം പതയേ ദൃപ്തക്ഷത്രവനച്ഛിദേ
നമസ്തേ രഘുവൎയ്യായ രാവണാന്തകരായ ച.

ദൃപ്തന്മാരായുള്ള ക്ഷത്രിയരുടെ കൂട്ടമാകുന്ന വനത്തെ ഛേദിച്ചാനല്ലോ നിന്തിരുവടി. ആ ഭാൎഗ്ഗവരാമനായിരിക്കുന്ന നിന്തിരുവടിയേ നമസ്കരിക്കുന്നേൻ രാവണാന്തകനായ രാഘവനായിക്കൊണ്ടു നമസ്കാരം.

നമസ്തേ വാസുദേവായ നമസ്സങ്കൎഷണായ ച
പ്രദ്യുമ്നായാനിരുദ്ധായ സാത്വതാം പതയേ നമഃ.

നിന്തിരുവടി വാസുദേവനായി അവതരിച്ചോൻ. ഭക്തന്മാരുടെ നാഥനായിരിക്കയും ഉണ്ടു്. ആ ഭഗവാനായിക്കൊണ്ടു നമസ്കാരം. സങ്കൎഷണനായിക്കൊണ്ടും പ്രദ്യുമ്നനായിക്കൊണ്ടും അനിരുദ്ധനായിക്കൊണ്ടും നമസ്കാരം.

നമോ ബുദ്ധായ ശുദ്ധായ ദൈത്യദാനവമോഹിനേ
മ്ലേച്ഛപ്രായക്ഷത്രഹന്ത്രേ നമസ്തേ കല്കിരൂപിണേ.

നിന്തിരുവടി ബുദ്ധനായിട്ടവതരിച്ചു്, ദൈത്യദാനവന്മാരെ മോഹിപ്പിച്ചൊരുത്തൻ. ശുദ്ധനായിരിക്കയും ഉണ്ടു്. ആ ബുദ്ധനായിക്കൊണ്ടു നമസ്കാരം. ക്ഷത്രിയന്മാരുണ്ടല്ലോ മ്ലേച്ഛപ്രായന്മാരായിരിപ്പോർ, അവരെ നശിപ്പിക്കുന്നോൻ. കല്കിരൂപിയായിരിക്കുന്ന ആ നിന്തിരുവടിയെ നമസ്കരിക്കുന്നേൻ!

ഭഗവൻ! ജീവലോകോഽയം മോഹിതസ്തവ മായയാ
അഹം മമേത്യസദ്ഗ്രാഹോ ഭ്രാമ്യതേ കൎമ്മവൎത്മസു.

അല്ലയോ ഭഗവൻ! നിന്തിരുവടിയുടെ മായയാൽ ഈ ലോകം മോഹിക്കപ്പെട്ടല്ലോ ഇരിക്കുന്നു. ഞാൻ എന്റെ എന്നു് അസത്തിൽ അഭിമാനത്തോടു കൂടിയിരിപ്പോന്നു്. അതുകൊണ്ടു കൎമ്മമാൎഗ്ഗത്തിൽ ചുററിത്തിരിയുന്നു.

അഹം ചാത്മാത്മജാഗാരദാരാൎത്ഥസ്വജനാദിഷു
ഭ്രമാമി സ്വപ്നകല്പേഷു മൂഢഃ സത്യധിയാ വിഭോ!

അല്ലയോ വിഭുവായുള്ളോവേ! ആത്മാവു് ആത്മജന്മാർ അഗാരം ദാരങ്ങൾ അൎത്ഥം സ്വജനങ്ങൾ ഇത്യാദിയായുള്ളവ

സ്വപ്നതുല്യങ്ങളായല്ലോ ഇരിക്കുന്നു. സത്യം എന്ന ബുദ്ധിയാൽ അവയിൽ ഭ്രമിക്കുന്നോൻ ഞാൻ, മൂഢൻ എന്നിട്ട്.

അനിത്യാനാത്മദുഃഖേഷു വിപര്യയമതിർഹ്യഹം
ദ്വന്ദ്വാരാമസ്തമോവിഷ്ടോ ന ജാനേ ത്വാത്മനഃ പ്രിയം.

അനിത്യാനാത്മദുഖങ്ങളിൽ ഞാൻ വിപരീതബുദ്ധിയോടു കൂടിയൊരുത്തൻ. സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ രമിക്കുന്നോനായിരിക്കുന്നു. തമോവിഷ്ടനാകയുമുണ്ടു. ആത്മാവിന്നു പ്രിയനായ നിന്തിരുവടിയേയും അറിയുന്നീലായല്ലോ.

യഥാഽബുധോ ജലം ഹിത്വാ പ്രതിച്ഛന്നം തദുദ്ഭവൈഃ
അഭ്യേതി മൃഗതൃഷ്ണാം വൈ തദ്വത്ത്വാഽഹം പരാങ്മുഖഃ.

മൂഢൻ ജലത്തെ എടുക്കുന്നീല, തൃണാദികളാൽ മറയ്ക്കപ്പെട്ടിരിപ്പോന്ന് എന്നിട്ട്. മൃഗതൃഷ്ണയെ അനുധാവനം ചെയ്കയും ചെയ്യുന്നു. ഞാനും അപ്രകാരം ഉള്ളോൻ. സച്ചിദാനന്ദസ്വരൂപിയായിരിക്കുന്ന നിന്തിരുവടിയെ ഉപേക്ഷിപ്പതും ചെയ്തിട്ട് വിഷയസുഖത്തെ അന്വേഷിച്ച് അലയുകയും ഉണ്ടു.

നോത്സഹേഽഹം കൃപണധീഃ കാമകർമ്മഹതം മനഃ
രോദ്ധും പ്രമാഥിഭിശ്ചാക്ഷൈഃ ഹ്രിയമാണമിതസ്തതഃ.

കാമകർമ്മങ്ങളാൽ ഉപഹതമല്ലോ മനസ്സ്. അതു ബലമേറിയ ഇന്ദ്രിയങ്ങളാൽ ഹരിക്കപ്പെട്ടതായും ഇരിക്കുന്നു. അതിനെ പിടിച്ചു നിർത്തുവാൻ സാമർത്ഥ്യമില്ലാത്തോൻ ഞാൻ. കൃപണധീയായോൻ എന്നിട്ട്.

സോഽഹം തവാങ്ഘ്ര്യുപഗതോഽസ്മ്യസതാം ദുരാപം
തച്ചാപ്യഹം ഭവദനുഗ്രഹ ഈശ! മന്യേ
പുംസോ ഭവേദ്യർഹി സംസരണാപവർ-
ഗ്ഗസ്ത്വയ്യബ്ജനാഭ! സദുപാസനയാ മതിഃ സ്യാൽ.

ഞാൻ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നേൻ അനുഗ്രഹമുണ്ടായി എന്നിട്ട്. സജ്ജനസംസർഗ്ഗമല്ലോ ഭക്തിക്കു നിദാനം. ഭക്തി സംസാരത്തെ നശിപ്പിപ്പോന്ന്. ഞാൻ ഭാഗ്യവാനായി വന്നേൻ നിന്തിരുവടിയുടെ ദർശനസ്പർശനാദി ലഭിക്കയാൽ.

നമോ വിജ്ഞാനമാത്രായ സർവ്വപ്രത്യയഹേതവേ
പുരുഷേശപ്രധാനായ ബ്രഹ്മണേഽനന്തശക്തയേ.

നിന്തിരുവടി ജ്ഞാനസ്വരൂപൻ. ജ്ഞാനകാരണമൂൎത്തിയായും ഇരിപ്പോൻ. പുരുഷേശപ്രധാനനായും ബ്രഹ്മസ്വരൂപിയായും അനന്തശക്തിയായും ഇരിപ്പോരുത്തൻ. ആ നിന്തിരുവടിയേ നമസ്കരിക്കുന്നേൻ.

നമസ്തേ വാസുദേവായ സൎവ്വഭൂതക്ഷയായ ച
ഹൃഷീകേശ! നമസ്തുഭ്യം പ്രപന്നം പാഹി മാം പ്രഭോ!

നിന്തിരുവടി സൎവ്വഭൂതങ്ങൾക്കും നിവാസസ്ഥാനമായിരിപ്പോൻ. ആ നിന്തിരുവടിക്കു നമസ്കാരം. ഹേ ഹൃഷീകേശ! പ്രഭോ! നിന്തിരുവടിക്കു നമസ്കാരം, ഞാൻ ശരണത്തെ പ്രാപിക്കുന്നേൻ. എന്നെ സംസാരഭയത്തിങ്കൽനിന്നു രക്ഷിപ്പൂതാകേണമേ.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ചത്വാരിംശോ/ധ്യായഃ.

---

## അഥൈകചത്വാരിംശോ/ധ്യായഃ.

അക്രൂരൻ ഭഗവദ്രൂപത്തെ ജലത്തിൽ കണ്ടാൻ. അതു ചതുൎബ്ബാഹുവായിരിപ്പോന്നു്. സ്തുതിപ്പൂതും ചെയ്താൻ. അതിന്റെശേഷം ഭഗവാൻ രൂപത്തെ സമാഹരിച്ചാൻ നടൻ എന്നപോലെ. രൂപം കാണാതെയായപ്പോൾ അക്രൂരൻ വെള്ളത്തിൽനിന്നു പൊങ്ങിയാനല്ലോ. മാദ്ധ്യാഹ്നികത്തെ ചെയ്താൻ. രഥത്തെ ആരോഹിപ്പൂതുംചെയ്താൻ വിസ്മയത്തോടുകൂടിയവനായിട്ടു്. കൃഷ്ണൻ പറഞ്ഞാൻ, „ഭൂമിയിലോ ആകാശത്തിലോ ജലത്തിലോ എന്തോ വിസ്മയം ഭവാൻ കണ്ടതുപോലേ തോന്നുന്നേൻ" എന്നു്.

അക്രൂരൻ പറഞ്ഞു:— „നിന്തിരുവടിയിൽ എല്ലാ ആശ്ചൎയ്യങ്ങളും ഞാൻ കണ്ടേൻ. വിശ്വസ്വരൂപനായിരിപ്പോനല്ലോ നിന്തിരുവടി. എനിക്കു് അത്ഭുതങ്ങളായിക്കാണാൻ മറെറാന്നുമില്ലതാനും. ഞാൻ എല്ലാ അത്ഭുതങ്ങളും കണ്ടല്ലോ ഇരിക്കുന്നു." ഇത്രയും പറഞ്ഞു അക്രൂരൻ തേർ നടത്തിയാൻ. രാമകൃഷ്ണന്മാരെ മഥുരാപട്ടണത്തിൽ കൊണ്ടുവിട്ടാൻ. അപ്പോൾ സന്ധ്യക്കു കുറച്ചു മാത്രമേ താമസമുള്ളൂതാനും. മഥുരാപുരവാസികൾ ആനന്ദഭരിതരായാർ രാമകൃഷ്ണന്മാരെ കാൺകയാൽ. നന്ദഗോപാദികൾ മഥുരാപട്ടണത്തിൽ വന്നു് രാമകൃഷ്ണന്മാരേ പ്രതീക്ഷിച്ചു

കൊണ്ടിരുന്നാർ. അവർ മുൻപേ വന്നു എന്നിട്ട്. നന്ദാദികളുടെ സമീപത്തിൽവച്ചു ഭഗവാൻ അക്രൂരൻെറ കൈപിടിച്ച് മന്ദസ്മിതത്തോടുംകൂടി അരുളിച്ചെയ്താൻ. "ഞങ്ങൾ വന്നവൃത്താന്തം കംസനെ അറിയിച്ചാലും. ഈ ഉപവനത്തിൽ ഇരിക്കുന്നോർ ഞങ്ങൾ ശ്രമപരിഹാരം ചെയ്യാൻ."

അക്രൂരൻപറഞ്ഞു:—"നിന്തിരുവടിയെക്കൂടാതെ ഞാൻ മധുരാപുരിയെ പ്രാപിക്കുന്നോനല്ല. ഭക്തവത്സലനായുള്ളോവേ! എന്നേ ഉപേക്ഷിക്കരുതേ! ഞാൻ നിന്തിരുവടിയുടെ ഭക്തനായല്ലോ ഇരിക്കുന്നു. നിന്തിരുവടി ഞങ്ങളുടെ ഗൃഹങ്ങളിലേക്ക് എഴുന്നള്ളിയാലും ബലരാമനോടും ബന്ധുക്കളോടുംകൂടി. അവയെ നാഥനുള്ളവയാക്കിച്ചെയ്താലും. പാദരജസ്സുകൊണ്ടു ഗൃഹങ്ങളെ പരിശുദ്ധമാക്കിയാലും. നിന്തിരുവടിയുടെ പാദോദകമായ ഗംഗകൊണ്ട് തൃപ്തിക്കപ്പെട്ടവരായ അഗ്നിയും പിതൃക്കളും ദേവകളും തൃപ്തിപ്പെടുന്നു എന്നിട്ട്. മഹാബലി പരമഗതിയെ പ്രാപിച്ചാൻ നിന്തിരുവടിയുടെ പാദയുഗളത്തെ പ്രക്ഷാളനംചെയ്തിട്ട്. ഗംഗ മൂന്നുലോകത്തേയും പരിശുദ്ധമാക്കുന്നൊന്ന്. പാദപ്രക്ഷാളനജലമല്ലോ അത്. പരമേശ്വരൻ അതിനെ ശിരസ്സുകൊണ്ടു ധരിച്ചിരിക്കുന്നുവല്ലോ. ആ ജലംകൊണ്ടല്ലോ സഗരരാജപുത്രന്മാർ ഗതിയെ അടഞ്ഞതു മുന്നം. ഹേ യദുശ്രേഷ്ഠനായുള്ളോവേ! പുണ്യശ്രവണകീർത്തന! നാരായണ! നിന്തിരുവടിക്കു നമസ്കാരം."

ശ്രീകൃഷ്ണൻ പറഞ്ഞു:—"ഞാൻ ഗൃഹത്തിൽ വരുന്നേൻ, ദുഷ്ടനായ കംസനെ കൊന്നതിൻെറശേഷം, ജ്യേഷ്ഠനോടുംകൂടി."

ശ്രീശുകൻപറഞ്ഞു:—ശ്രീകൃഷ്ണൻെറ വാക്കിനെ കേട്ട് അക്രൂരൻ കംസനെ അറിയിച്ചാൻ രാമകൃഷ്ണന്മാർ വന്നു എന്നതിനെ. പിന്നെ അവർ ഗൃഹം പുകിനാർ. പിറെറന്നാൾ ഭഗവാൻ മധുരാപുരിയെ ദർശിച്ചാൻ. ഗോപന്മാരോടുംകൂടിയത്രേ അത്.

മധുരാപുരിയിലെ ഗോപുരങ്ങൾ സ്ഫടികക്കല്ലുകൊണ്ടല്ലോ നിർമ്മിക്കപ്പെട്ടിരിക്കുന്നു. പ്രവേശിക്കുവാനുള്ള ദ്വാരങ്ങൾ വിസ്താരം ഏറിയവ. അവ കനകത്താൽ ഘടിതങ്ങളായിരിക്കുന്നു. അഗാധമായ കിടങ്ങിനാൽ ചുററപ്പെട്ടിരിപ്പോന്ന് ആ മധുരാപുരി. ശത്രുരാജാക്കന്മാർക്ക് അവിടെ പ്രവേശിപ്പാൻ ആവതില്ല അതിനാൽ. നിഷ്കുടങ്ങൾ വൃക്ഷലതാദികളെക്കൊണ്ട് അലംകൃത

ങ്ങളായിരിപ്പവ. തെരുവീഥികൾ, മണിമേടകൾ, ആപണവീഥികൾ, നവരത്നഖചിതകളായ ബഹുവിധശാലകൾ, ഗോപുരങ്ങൾ, മന്ത്രശാലകൾ എന്നിവയോടുകൂടിയൊന്നു മഥുരാപുരി. തെരുവീഥികൾ ശോഭിക്കുന്നവ, ദീപാവലികളെക്കൊണ്ടും കൊടിക്കൂറകളെക്കൊണ്ടും. ആ മഥുരാപുരിയെ ഭഗവാൻ കണ്ട് ഇമ്പം പൂണ്ടാൻ. സ്ത്രീകളും പുരവാസികളും കൂട്ടംകൂടി മാളികമുകളിലും തെരുവീഥികളിലും ചേർന്നുനിന്നാർ. അതു രാമകൃഷ്ണന്മാരെക്കാണ്മാനല്ലോ. സ്ത്രീകൾ പരിഭ്രമിച്ചാർ ഭഗവാന്റെ ആഗമനവൃത്താന്തം കേൾക്കയാൽ. ഭഗവാനെക്കാണ്മാൻ മോഹിച്ചിരിക്കുന്നോർ അവർ. വസ്ത്രങ്ങളേയും അലങ്കാരങ്ങളേയും ഒട്ടൊട്ടും മാറിയും മറിച്ചും ഇട്ടു ധരിച്ചാർ. രാമകൃഷ്ണന്മാരെ കാണ്മാനുള്ള കോലാഹലം പരിചു ഉണ്ടാകയൊന്നത്രേ ആയത്. ഭഗവാന്റെ മനോഹരമായ നോട്ടംകൊണ്ടും ദേഹകാന്തികൊണ്ടും ലീലാഗതികളെക്കൊണ്ടും സ്ത്രീജനങ്ങൾ ആനന്ദസമുദ്രത്തിൽ മുങ്ങിയാർ. അവർ തങ്ങൾതന്നെ ധന്യകൾ എന്നു വിചാരിച്ചു നിശ്ചയിച്ചാർ. ഭഗവാനെക്കണ്ടുകണ്ടാനന്ദിച്ചുകൊണ്ടിരിപ്പു എന്നിട്ട്. അവർ എല്ലാം ഭഗവാനെ ഹൃദയത്തിങ്കലാക്കി ബന്ധിച്ചാർ. ആ ഭഗവദ്രൂപത്തെ അവർ മനസ്സുകൊണ്ടു ദൃഢമായി ആലിംഗനം ചെയ്താർ. രോമാഞ്ചം പൂണ്ടാർ സാത്വികവികാരത്താൽ. അവരുടെ സകല മനോവ്യഥകളും വിട്ടുപോയി. അവർ എല്ലാവരും രാമകൃഷ്ണന്മാരുടെമേൽ പൂവുകൊണ്ടു വർഷിച്ചാർ. സ്ത്രീകൾ രാമകൃഷ്ണന്മാരെ പൂജിച്ചാർ, ചന്ദനം പുഷ്പങ്ങൾ ഫലങ്ങൾ എന്നിവയെക്കൊണ്ടു. സന്തോഷം ഹേതുവായിട്ടത്രേ അതു്. മഥുരാപുരത്തിലെ സ്ത്രീകൾ വിചാരിച്ചാർ:— "രാമകൃഷ്ണന്മാരെ സദാ കണ്ടുകൊണ്ടിരിക്കുന്ന ഗോപസ്ത്രീകൾ എല്ലാം ഭാഗ്യവതികളല്ലോ" എന്ന്.

അന്നേരം കംസന്റെ രജകൻ വീഥിയിൽകൂടി പോയാൻ. ഭഗവാൻ അവനെ കാണുതുംചെയ്തു. കൃഷ്ണൻ പറഞ്ഞു: "അംഗ! ഞങ്ങൾക്കു യോഗ്യങ്ങളായ വസ്ത്രങ്ങളെ തന്നാലും. ഞങ്ങൾ അർഹന്മാരല്ലോ. ദാതാവായ നിനക്കു പരമമായ ശ്രേയസ്സ് ഉണ്ടാകുമല്ലോ എന്നിട്ട്. സംശയം വേണ്ടാതൊന്ന്" എന്ന്. ആ രജകൻ മദമുള്ളവനല്ലോ ആകുന്നതു്. അവൻ കംസന്റെ ദാസനായിരിപ്പൊരുത്തൻ. അവൻ കോപത്തോടുകൂടി പറഞ്ഞാൻ:

„ഉദ്വൃത്തന്മാരായിരിപ്പോരേ! ഗിരിവനേചരരല്ലോ നിങ്ങൾ. ഇ പ്രകാരമുള്ള വസ്ത്രങ്ങളെ ധരിക്കുന്നവരൊ? രാജാവിന്റെ ദ്രവ്യം ആഗ്രഹിക്കുന്നുവോ? നിങ്ങൾ ബാലിശർ. ശീഘ്രം പോകുവിൻ. ജീവിതേച്ഛയുള്ളവൎക്ക് ഇപ്രകാരം പറയാൻ പാടില്ലായല്ലോ. രാജഭൃത്യന്മാർ നിങ്ങളെ ബന്ധിപ്പോർ, താഡിപ്പോർ" എന്ന്. ഇതുകേട്ട ഭഗവാൻ കുപിതനായ്‌വന്നുംചെയ്തു അവന്റെ ശിരസ്സിനെ വേർപെടുത്തിയാൻ ശരീരത്തിൽ നിന്നും, കരാഗ്രംകൊണ്ടു. അവന്റെ കൂട്ടുകാർ തുണിക്കെട്ടുകളെ ഉപേക്ഷിച്ച് നാലുഭാഗത്തേക്കും ഭയംകൊണ്ടു ഓട്ടവുംചെയ്താർ. എന്നിട്ട് ആവശ്യമുള്ള വസ്ത്രങ്ങളെ ഭഗവാൻ സ്വീകരിച്ചാൻ. രാമകൃഷ്ണന്മാർ രണ്ടു വസ്ത്രങ്ങളെ ധരിച്ചാർ തങ്ങൾക്കിഷ്ടപ്പെട്ടിരിക്കുന്നവയെ. ചില വസ്ത്രങ്ങളെ ഗോപന്മാൎക്ക കൊടുപ്പതുംചെയ്തു മറ്റുള്ളവയെ ഉപേക്ഷിപ്പതുംചെയ്താർ.

സന്തുഷ്ടനായ ഒരു വായകൻ വിചിത്രവൎണ്ണങ്ങളായ ചേലകളെക്കൊണ്ടു ആഭരണാദ്യലങ്കാരങ്ങളുണ്ടാക്കി രാമകൃഷ്ണന്മാരെ അണിയിച്ചാൻ. അനന്തരം അവർ ഉത്സവത്തിന്ന് അലങ്കരിച്ചു നിറുത്തിയിരിക്കുന്ന വെളുത്തതും കറുത്തതും ആയ ആനകളെപ്പോലെ ശോഭിച്ചാർ. പ്രസന്നചിത്തനായാനല്ലോ ഭഗവാൻ. വായകന്ന ഭേറകാന്തി, ശരീരബലം, ഭഗവൽസ്മരണ, ഐശ്വൎയ്യം എന്നിവ ഉണ്ടാകുവാൻ അനുഗ്രഹിച്ചാൻ; മരണാനന്തരം സാരൂപ്യവും.

പിന്നെ രാമകൃഷ്ണന്മാർ സുദാമാവിന്റെ ഗൃഹം പുക്കാർ. അവൻ മാലാകാരനായിരിക്കുന്നോൻ. അവൻ അവരെ നമസ്കരിച്ചു ആസനാദ്യുപചാരം ചെയ്തു യഥാവിധി പൂജിച്ചാൻ. ഭഗവാന്റെ അനുചരന്മാരെയും പൂജിച്ചാൻ. അവൻ ചൊന്നാൻ. „ഭഗവാന്റെ എഴുന്നള്ളത്തുനിമിത്തം എന്റെ ഗൃഹം പരിപൂതമായിത്തീൎന്നൊന്ന്. പിതൃക്കളും ഇപ്പോൾ ജനിച്ചിട്ടുള്ളവരും ജനിക്കാൻ പോകുന്നവരും ധന്യരായാർ ഭഗവാന്റെ പ്രസാദം നിമിത്തം. ഋണമുക്തനായാനെല്ലോ ഞാൻ. ജന്മവും സഫലമായിത്തീൎന്നിരിപ്പോന്ന്. ഭവാന്മാർ ജഗത്തിന്റെ ഉത്പത്തിക്കു കാരണമാകുന്നോർ. ലോകാനുഗ്രഹത്തിനുവേണ്ടി അവതരിച്ചോരെല്ലോ. ഭവാന്മാർ ദുഷ്ടന്മാരിലും ശിഷ്ടന്മാരിലും കരുണയുള്ളോർ. എല്ലാലോകത്തിന്റെയും സുഹൃത്തുകൾ വിഷമഭാവന എന്നതു ഭവാന്മാരിൽ ഇല്ലാതൊന്നല്ലോ. ഭവാ

ന്മാർ ഭൃത്യനായ എന്നോടു ആജ്ഞാപിച്ചാലും; ചെയ്യേണ്ടതെ
ന്തെന്ന്? പരിപൂർണ്ണന്മാരായ നിന്തിരുവടികൾക്കു പ്രയോജനം
ആരെക്കൊണ്ടും ഒന്നും ഇല്ലതാനും. എന്നാൽ ഭക്തന്മാരിൽനിന്നു
സ്വീകരിക്കുന്നതോ, അനുഗ്രഹമല്ലോ" എന്നിപ്രകാരം ചൊ
ല്ലിയാൻ സുദാമാവ്. പിന്നെ മാലകളെ രാമകൃഷ്ണന്മാരുടെ ക
ണ്ഠങ്ങളിൽ അർപ്പിച്ചാൻ. അവ മണമുള്ള പുഷ്പങ്ങളെക്കൊണ്ടു
ഉണ്ടാക്കിയിരിപ്പവ. രാമകൃഷ്ണന്മാരും ഗോപന്മാരും മാലകളെ
ക്കൊണ്ടു ഏററവും ശോഭിച്ചാർ. സുദാമാവു നമസ്കരിച്ചാൻ.
രാമകൃഷ്ണന്മാർ സന്തോഷിച്ചാർ. അവനോടു ചൊല്ലിയാൻ ഭഗ
വാൻ ഇഷ്ടങ്ങളായിരിക്കുന്ന വരങ്ങളെ വരിപ്പാൻ. ഇളക്കമില്ലാ
ത്ത ഭക്തിയേയും ഭക്തന്മാരിൽ സൌഹാർദ്ദത്തേയും ഭൂതദയയേയും
അവൻ വരിച്ചാൻ. അപ്രകാരം അനുഗ്രഹിച്ചാൻ ഭഗവാൻ.
പിന്നീടു ബലരാമനോടുകൂടി അവിടെനിന്നു തിരിച്ചാൻ ഭഗ
വാൻ ശ്രീകൃഷ്ണൻ.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകചത്വാരിംശോഽധ്യായഃ.



## അഥ ദ്വിചത്വാരിംശോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— ഭഗവാൻ രാജമാർഗ്ഗത്തിൽക്കൂടി
പോയാൻ. അപ്പോൾ കണ്ടാൻ കുബ്ജയെ. അവൾ കുറി
ക്കൂട്ടുകളുംകൊണ്ടു പോകുന്നോൾ. അവളുണ്ടു വരാനനയായും
യൌവനയുക്തയായും ഇരിക്കുന്നു. പുഞ്ചിരിതൂകിക്കൊണ്ടു ഭഗ
വാൻ ചോദിച്ചാൻ: "സുന്ദരി! നീ ആർ? ഈ കുറിക്കൂട്ട് ആർക്കു
ള്ളേതാന്ന്? പറഞ്ഞാലും! ഉത്തമമായ കുറിക്കൂട്ടു ഞങ്ങൾക്കു ത
ന്നാലും നീ. അതുകൊണ്ടു നിനക്കു വേഗത്തിൽ ശ്രേയസ്സ് ഉ
ണ്ടാകുമല്ലോ" എന്ന്. സൈരന്ധ്രി പറഞ്ഞാൾ: "കുറിക്കൂട്ടുണ്ടാക്കു
ന്നവിഷയത്തിൽ കംസന്ന് ഇഷ്ടയായിട്ടുള്ള ദാസിയായിരിപ്പോൾ
ഞാൻ. എന്റെ പേർ ത്രിവക്ര എന്നല്ലോ. ഞാൻ ഉണ്ടാ
ക്കുന്ന കുറിക്കൂട്ടു ഭോജപതിക്ക് ഏററവും ഇഷ്ടമുള്ളേതാന്നല്ലോ
ആകുന്നത്. നിങ്ങളല്ലാതെ അതിനെ അർഹിക്കുന്നോർ ആർ?"
ഭഗവാന്റെ ദേഹകാന്തി സൌന്ദര്യം സംഭാഷണം അപാംഗവീ
ക്ഷണം എന്നിവകൊണ്ടു മയങ്ങിപ്പോയോൾ അവൾ. സാന്ദ്ര
മായിരിപ്പൊരു കുറിക്കൂട്ടു രാമകൃഷ്ണന്മാരുടെ ദേഹത്തിൽ അവൾ
പൂശിയാൾ. കുറിക്കൂട്ടുകളെക്കൊണ്ടു പൂർവ്വാധികം അവർ

ശോഭിച്ചാർ. ഭഗവാൻ സന്തുഷ്ടനായാൻ. കുബ്ജയുടെ ക്രൂന നിവൎത്തുവാൻ വിചാരിച്ചാൻ. ഭഗവാൻ പാദങ്ങളെക്കൊണ്ട് അവളുടെ പാദങ്ങളെ ചവുട്ടിനാൻ. കൈ മലൎത്തി രണ്ടുവിരൽ കൊണ്ടു താടിയേ മേല്പോട്ട് ഉയൎത്തുതുംചെയ്താൻ. ക്രൂനിയായ അവൾ ഋജുസമാനാംഗിയായാൾ ഭഗവാൻെറ സ്പൎശനംനിമിത്തം. എന്നിയെ സൌന്ദൎയ്യാംബുധിയുമായാളല്ലോ മുകുന്ദൻെറ കരസ്പൎശത്താൽ. അവൾ പ്രമദോത്തമയായാൾ. പിന്നെ അവൾ രൂപഗുണൌദാൎയ്യസമ്പന്നയുമായിബ്‌ഭവിച്ചാൾ. മന്മഥവികാരത്തോടുക്രൂടിയവളാവൃത്തുംചെയ്താൾ. അവൾ ഭഗവാൻെറ ഉത്തരീയത്തെ കടന്നു പിടിച്ച് മന്ദഹാസത്തോടുംക്രൂടി ചൊല്ലിയാൾ: „വീരനായുള്ളോവേ! എൻെറ ഗൃഹത്തിൽ നിന്തിരുവടി എഴുന്നെള്ളേണമേ. ഭഗവാനേ ഉപേക്ഷിച്ചുപോകാൻ ശക്തയല്ലല്ലോ ഞാനും. എന്നെക്കുറിച്ചു പ്രസാദിക്കേണമേ. ഞാൻ മാന്മഥവികാരത്തിന് അടിമപ്പെട്ടല്ലോ ഇരിക്കുന്നു.'' ബലരാമനോടും ഗോപന്മാരോടുംക്രൂടി നില്ക്കുന്ന ഭഗവാനോടു ഇപ്രകാരം അവൾ ചൊല്ലിയാൾ. അപ്പോൾ ചിരിച്ചുംകൊണ്ടു ചൊന്നാൻ ഭഗവാൻ. „ഹേ സുന്ദരി! ഞാൻ കാൎയ്യാന്തരവ്യാപൃതനായല്ലോ ഇരിക്കുന്നു. കാൎയ്യം സാധിച്ചതിൽപിന്നെ നിൻെറ ഗൃഹത്തിൽ വരുന്നേൻ. ഭാൎയ്യാവിഹീനന്മാരായിരിപ്പോരു ഞങ്ങൾക്ക് ആശ്രയസ്ഥാനമല്ലോ നിൻെറ ഗൃഹം. മനഃപീഡയെ തീൎപ്പോന്നും. എന്നിട്ടു നിൻെറ ഗൃഹത്തേ പ്രാപിക്കുന്നോർ ഞങ്ങൾ.''

പിന്നെ ബലരാമനോടുക്രൂടി തെരുവീഥികളിൽ സഞ്ചരിച്ചാൻ കൃഷ്ണൻ. താംബൂലം, ചന്ദനം, മാല മുതലായവയെക്കൊണ്ട് അൎച്ചിച്ചാർ വണിക്കുകൾ. ഭഗവാനുണ്ടല്ലോ സഞ്ചരിക്കുന്നു. നാഗരികാംഗനമാർ ആ ഭഗവാനെക്കണ്ടാർ. അവർ തന്നത്താനെ നിന്നുപോയാർ മാന്മഥവികാരംഹേതുവായിട്ട്. വസ്ത്രം കിഴിഞ്ഞതും കബരീഭാരം അഴിഞ്ഞതും വളകൾ കൊഴിഞ്ഞതും അറിഞ്ഞീല. ചിത്രത്തിൽ എഴുതപ്പെട്ടവരെപ്പോലെയായാർ എന്നിട്ട്. പിന്നെ ധനുൎയ്യാഗശാലയെക്കുറിച്ചു ചോദിച്ചാൻ ശ്രീകൃഷ്ണൻ പൌരന്മാരോട്. അങ്ങനെ അവിടെ ചെന്നാൻ. അപ്പോൾ കണ്ടാൻ വലുതായിരിപ്പോരു ചാപത്തെ. അതു പൂജിച്ചിരിപ്പോന്ന്. ഇന്ദ്രധനസ്സുപോലെയും ഇരിക്കുന്നു. അനേകംപേർ വില്ലിനുചുററും ഇരിക്കുന്നോർ. അതു് അലങ്കാരങ്ങളുമുള്ളൊന്നത്രേ. കൃഷ്ണൻ വില്ലിൻെറ സമീപത്തിൽ ചെന്നാൻ. അപ്പോൾ തടഞ്ഞാർ

കിങ്കരന്മാർ ബലാൽക്കാരേണ പ്രവേശിച്ച് വില്ലിനെ എടുത്താൻ. അത്ഭുതപ്പെട്ടാർ കാണികൾ എപ്പേരും. വലത്തു കൈകൊണ്ടു ഞാൺ പൂട്ടിനാൻ. വില്ലിനെ ഒടിച്ചാൻ പ്രയാസംകൂടാതെ; മദിച്ച ആനത്തലവൻ കരിമ്പിനെ എന്നപോലെ. ആകാശവും ദിക്കുകളും മുഴങ്ങുതും ഉണ്ടായി. അതിനാൽ കംസൻ പേടിച്ചാൻ. കിങ്കരന്മാർ കോപിച്ചാർ. കൃഷ്ണനെ ദണ്ഡിപ്പാൻ അടുപ്പതുംചെയ്താർ അവരെ പ്രഹരിച്ചാൻ വില്ലിന്റെ ശകലം കൊണ്ട്. കിങ്കരന്മാർ ദുരുദ്ദേശമുള്ളവർ എന്നിട്ട്. കംസനാൽ പ്രഹിതമായ സൈന്യത്തേയും ഹനിച്ചാർ രാമകൃഷ്ണന്മാർ. പിന്നെ അവർ ഭയം എന്നിയെ ചുററിനടന്നാർ. നഗരസമൃദ്ധിയെക്കണ്ട് ആനന്ദിച്ചാർ. ആ പട്ടണവാസികൾ രാമകൃഷ്ണന്മാരേ ദേവന്മാർ എന്നു വിചാരിച്ചാർ. രാമകൃഷ്ണന്മാരുടെ ബലം പരാക്രമം ശൌൎയ്യം സൌന്ദൎയ്യം എന്നിവയെ അവർ കണ്ടല്ലോ ഇരിക്കുന്നു. അപ്പോൾ സൂൎയ്യൻ അസ്തമിച്ചാൻ. സ്വസ്ഥാനത്തേക്കു പോവുതുംചെയ്താർ രാമകൃഷ്ണന്മാർ. ശകടം നില്പോരിടമല്ലോ അത്. ശ്രീദേവി ദേഹകാന്തികണ്ടു ഭഗവാനെ പൂണ്ടിരിക്കുന്നു. ശേഷം എല്ലാം ഉപേക്ഷിച്ചോൾ. ആ സൌന്ദൎയ്യമകരന്ദത്തെ മഥുരാപുരസ്ത്രീകൾ ആസ്വദിക്കുന്നോർ. അപ്പോൾ ഗോപസ്ത്രീകൾ പറഞ്ഞതെല്ലാം സത്യമായല്ലോ ഞായം.

വാസസ്ഥാനം പ്രാപിച്ചാർ രാമകൃഷ്ണന്മാർ കൈകാലുകളുടെ ശുദ്ധിയേയും ചെയ്താർ. പാൽച്ചോറ് ഉണ്ടാർ. സുഖനിദ്രയെ പൂകുവതുംചെയ്താർ. കംസനു രാത്രിയിൽ സുഖനിദ്രയുണ്ടായീലതാനും. ദുർല്ലക്ഷണങ്ങളും കണ്ടാൻ അവൻ. കണ്ണാടിയിൽ പ്രതിഫലിച്ച തന്റെ രൂപത്തിൽ ശിരസ്സിനെ കണ്ടീല. സൂൎയ്യനും ചന്ദ്രനും ഈരണ്ടുണ്ടെന്നു തോന്നിയല്ലോ അവന്ന്. തന്റെ പ്രതിബിംബത്തിൽ ദ്വാരങ്ങളുണ്ടെന്നു തോന്നിയല്ലോ കംസന്ന്. പ്രാണഘോഷങ്ങളെ കേട്ടീലതാനും. വൃക്ഷങ്ങളിൽ സ്വൎണ്ണപ്രതീതിയുണ്ടായോന്ന്. സ്വപ്നത്തിൽ പ്രേതങ്ങൾ കെട്ടിപ്പിടിപ്പവ എന്നു തോന്നി കംസന്ന്. കഴുതപ്പുറത്തു യാത്രചെയ്യുന്നോനെന്നും. വിഷത്തെ ഭക്ഷിച്ചതായി കംസനു തോന്നി. ചെമ്പരുത്തിമാല ധരിച്ചിരിപ്പോൻ താൻ; ഏകനായി നടക്കുന്നോൻ എന്നും. എണ്ണതേച്ചിരിക്കുന്നോനെന്നും ദിഗംബരനെന്നും കണ്ടാൻ അവൻ.

കംസൻ മരണം സമീപിച്ചിരിക്കുന്നു എന്നു നിശ്ചയിച്ചാൻ. ജാഗ്രത്തിലും സ്വപ്നത്തിലും ഇവയെയല്ലോ കണ്ടിരിക്കുന്നു.

സൂര്യൻ ഉദിച്ചാറേ, മല്ലന്മാർ രംഗത്തിൽവന്നു് അഭ്യാസപാടവത്തെ കാണിക്കട്ടേ എന്നു് ആജ്ഞാപിച്ചാൻ കംസൻ. രംഗസ്ഥലം അലംകൃതമായിരിക്കുന്നുതാനും. പെരുമ്പറ മുതലായ വാദ്യങ്ങളെ മുഴക്കിച്ചാൻ. മഞ്ചങ്ങളെല്ലാം പുഷ്പമാലകളെക്കൊണ്ടും കൊടിക്കൂറ മുതലായവയെക്കൊണ്ടും അലങ്കരിക്കപ്പെട്ടല്ലോ ഇരിക്കുന്നു. രംഗത്തിൽ ഉപവേശിച്ചാർ ബ്രാഹ്മണർ ക്ഷത്രിയർ മുതലായവർ. പൌരന്മാരും ജാനപദന്മാരും രാജാക്കന്മാരും തന്റെതന്റെ സ്ഥാനങ്ങളിൽ പ്രവേശിച്ചാർ. കംസനും ഇരുന്നാൻ. രാജാക്കന്മാരുടെ നടുവിൽ ഉള്ള സിംഹാസനത്തിങ്കൽ. മന്ത്രിമാർ അവനു ചുററും ഇരുന്നാർ. അവന്റെ ഹൃദയം തുടിച്ചുകൊണ്ടേ ഇരുന്നൊന്നു് പേടിനിമിത്തം.

തൂര്യാദിവാദ്യഘോഷമുണ്ടു് മുഴങ്ങിക്കൊണ്ടിരിപ്പൂ. മല്ലന്മാർ അലംകൃതന്മാരായിരിപ്പോർ. രംഗത്തിൽ പ്രവേശിപ്പൂതും ചെയ്താർ. പോരിൽ സന്തോഷിപ്പോരല്ലോ അവർ. ചാണൂരൻ, മുഷ്ടികൻ, കൂടൻ, ശലൻ, തോശലൻ എന്നിവർ മല്ലന്മാരിൽ പ്രമാണികളായിരിക്കുന്നോർ. രംഗത്തെ പ്രാപിച്ചാർ അവർ.

നന്ദൻ മുതലായ ഗോപന്മാരെല്ലാം കംസനു കാഴ്ചദ്രവ്യം സമർപ്പിച്ചാർ. പിന്നെ ഒരു മഞ്ചത്തിൽ ഇരിപ്പൂതുംചെയ്താർ.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ദ്വിചത്വാരിംശോ/ധ്യായഃ.

---

അഥ ത്രിചത്വാരിംശോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—രാമകൃഷ്ണന്മാർ പ്രാതഃസ്നാനം മുതലായവയെ ചെയ്താർ. വാദ്യഘോഷം കേട്ടാർ അവർ. മല്ലയുദ്ധം കാണ്മാൻ പുറപ്പെട്ടാർ. ശ്രീകൃഷ്ണൻ രംഗദ്വാരത്തിൽ ചെന്നാൻ. അവിടെ കുവലയാപീഡം നില്പൊന്നു്. അംബഷ്ഠൻ അതിനെ തന്റെനേരെ പ്രേരിപ്പിച്ചുകൊണ്ടുമിരിപ്പോൻ. അതു കാണുതും ചെയ്താൻ ഭഗവാൻ. ഉടനെ കൃഷ്ണൻ പരികരം ബന്ധിച്ചാൻ. കുടിലങ്ങളായ അളകങ്ങളെ ഒതുക്കി കെട്ടിനാൻ. ആനക്കാരനെ വിളിച്ചു പറഞ്ഞാൻ ഇടിനാദംപോലത്തേ ഗംഭീര

സ്വരത്തിൽ. "അംബഷ്ഠനായുള്ളോവേ! ഞങ്ങൾക്കു മാൎഗ്ഗം ത
ന്നാലും. വഴിമാറിനില്ക്ക. താമസിക്കരുതു്. അല്ലെങ്കിൽ നിന്നേയും
നിന്റെ ആനയേയും ഞങ്ങൾ നശിപ്പിക്കുന്നോർ.' ഇപ്രകാരം
നിൎഭത്സിതനായ അംബഷ്ഠൻ കോപിച്ചാൻ. ആനയെ കോപി
പ്പിച്ചു കൃഷ്ണന്റെനേക്കു പ്രേരിപ്പിച്ചാനല്ലോ അവൻ. അതു കാലാ
ന്തകയമോപമനായിരിപ്പോന്നു്. ആനത്തലവൻ കൃഷ്ണന്റെനേ
ക്കു പാഞ്ഞെത്തിനാൻ വേഗത്തിൽ. തുമ്പിക്കൈകൊണ്ടു കൃഷ്ണ
നെ പിടിപ്പതുംചെയ്താൻ. കൃഷ്ണൻ ആനയുടെ പിടിപാടിൽ
നിന്നു വേർപെട്ടാൻ. മസ്തകത്തിൽ ബലത്തോടെ അടിപ്പതും
ചെയ്താൻ. പിന്നെ ആനയുടെ കാലുകളുടെ നടുവിൽ പ്രവേശി
ച്ചാൻ. കൃഷ്ണനെ കാണാതെ ആന ഏറിയ കോപംപൂണ്ടാൻ.
ആന ഘ്രാണിച്ചറിഞ്ഞു കൃഷ്ണനെ തുമ്പിക്കൈകൊണ്ടു പിടി
ച്ചാൻ. അതിൽനിന്നു കൃഷ്ണൻ വേർപെട്ടു നിന്നാൻ. പിന്നെ
കൃഷ്ണൻ ബലമേറിയ ആനയെ വാലിന്മേൽ പിടിച്ചുവലിച്ചുകൊ
ണ്ടുപോയാൻ ഇരുപത്തഞ്ചു വില്പാട്ടുദൂരം; ഗരുഡൻ സൎപ്പത്തെ
എന്നപോലെ. ഗജത്തെ ഇടത്തോട്ടും വലത്തോട്ടും ചുററിക്കുന്നവ
നായിട്ടു വട്ടം ചുഴന്നാൻ അച്യുതൻ; പൈക്കിടാവിനെ ബാലകൻ
എന്നപോലെ. ഉടനെ ആനത്തലവന്റെ മുൻപിൽ വന്നു്
മസ്തകത്തിൽ അടിച്ചാൻ കൃഷ്ണൻ. തൊട്ടുതൊട്ടില്ല എന്നവണ്ണം
ഓടിച്ചു വീഴ്ത്തിനാൻ ആനയെ. പിന്നെ കൃഷ്ണൻ ലീലയായി,
ഓട്ടന്നേരം വീണതുപോലെ നടിച്ചു വേഗം എഴുനേററാൻ. ആന
കോപാന്ധനായി ഭൂമിയെ കുത്തിപ്പിളൎന്നാൻ. കുത്തിയതുകൊണ്ടു
ഫലമുണ്ടായീല. ആനക്കാരനാൽ പ്രേരിതനായിട്ടു പിന്നെയും
മുന്നോട്ടുപാഞ്ഞാൻ കോപത്തോടുംകൂടെ. അതു കൃഷ്ണനെ
പിടിപ്പാനായല്ലോ ആകുന്നതു്. കൃഷ്ണൻ ആനയുടെ തുമ്പിക്കയ്യു
പിടിച്ചിഴത്തിനാൻ. അതു വീഴ്വതുംചെയ്തു. കൊമ്പുകളും പിഴ
തെടുത്താൻ. ഒരു പ്രയാസവുമുണ്ടായീല. അതുകൊണ്ടുതന്നെ
ആനയേയും ആനക്കാരനേയും പ്രഹരിച്ചാൻ. ആന മദിച്ചിരി
പ്പൊരുത്തൻ. അതിന്റെ മദരക്തബിന്ദുക്കളേക്കൊണ്ടങ്കിതമായി
ഭഗവാന്റെ ശരീരം. ഭഗവാൻ രംഗത്തിൽ കൊമ്പും ചുമലിൽ
എടുത്തുകൊണ്ടു് പ്രവേശിച്ചാൻ. ഭഗവാൻ ശോഭിച്ചാൻ വീര
ശ്രീയുടെ ഉത്തരംഗമോ എന്നു തോന്നുമാറു്. ഒരു കൊമ്പു ബല
രാമനും ധരിച്ചുകൊണ്ടാൻ. രംഗത്തിലേക്കു ചെന്നാൻ, ചില
ഗോപന്മാരോടുംകൂടെ.

മല്ലാനാമശനിർന്നൃണാം നരവരഃ
സ്ത്രീണാം സ്മരോ മൂർത്തിമാൻ
ഗോപാനാം സ്വജനോഽസതാം ക്ഷിതിഭുജാം
ശാസ്താ സ്വപിത്രോഃ ശിശുഃ
മൃത്യുർഭോജപതേർവ്വിരാഡവിദുഷാം
തത്ത്വം പരം യോഗിനാം
വൃഷ്ണീനാം പരദേവതേതി വിദിതോ
രംഗം ഗതഃ സാഗ്രജഃ.

അഗ്രജനോടുംകൂടി രംഗത്തെ പ്രാപിച്ചാൻ കൃഷ്ണൻ. ഭഗവാനെക്കണ്ടു് ഓരോരുത്തരും ഓരോവിധം നിനച്ചാർ. മല്ലന്മാർക്കു വജ്രായുധവും, ജനങ്ങൾക്കു രാജാവും, സ്ത്രീകൾക്കു മൂർത്തിയോടു കൂടിയ മന്മഥനും, ദുഷ്ടന്മാരായ രാജാക്കന്മാർക്കു ശാസിതാവും, മാതാപിതാക്കന്മാർക്കു ശിശുവും, കംസനു് അന്തകനും, അറിവില്ലാത്തവർക്കു പ്രാകൃതനും, യോഗികൾക്കു പരമതത്ത്വവും, വൃഷ്ണികൾക്കു കുലദൈവവും എന്നിങ്ങനെ.

കുവലയാപീഡത്തെ കൊന്നതും രാമകൃഷ്ണന്മാർ ദുർജ്ജയന്മാരെന്നതും കണ്ടാനല്ലോ കംസൻ. അപ്പോഠ വേടിപ്പതുംചെയ്താൻ ശൂരനായോരവൻ. രാമകൃഷ്ണന്മാർ രംഗത്തിൽ പ്രകാശിച്ചാർ. മുട്ടുവരെ നീണ്ടിരിക്കുന്ന കൈകളോടുകൂടിയിരിക്കുന്നോർ അവർ. സുന്ദരമായവേഷത്തോടും അലങ്കാരങ്ങളോടും കൂടിയുമിരിപ്പോർ. അവർ പ്രകാശമാനന്മാരല്ലോ ആകുന്നതു്. പത്തു രസങ്ങളെ നടിപ്പോർ, നടന്മാർ എന്നപോലേ. മഞ്ചത്തിൽ ഇരിപ്പോരായ രാജ്യവാസികളും നഗരവാസികളുമായ ആ ജനങ്ങളെല്ലാം സന്തോഷിച്ചാർ, രാമകൃഷ്ണന്മാരുടെ മുഖകമലത്തെ നോക്കുന്നോർ എന്നിട്ടു്. ഇരുവരുടേയും സൌന്ദര്യാദികളെ വർണ്ണിച്ചാർ; ഗുണങ്ങളേയും പുകഴ്ത്തിനാർ. അവർ ചൊന്നാർ. „ഇവർ നാരായണൻെറ അവതാരങ്ങളാകുന്നോരല്ലോ. ഇവർ ഈശ്വരന്മാരത്രേ. വസുദേവൻെറ ഗൃഹത്തിൽ പുത്രഭാവത്തോടെ അവതരിച്ചിരിപ്പോർ. കൃഷ്ണൻ ദേവകീപുത്രനാകുന്നോൻ. നന്ദൻെറ ഗൃഹത്തിൽ കൊണ്ടുപോയാൻ ഇവനെ. അവിടെ വളൎന്നാൻ. പൂതനയെ കൊന്നവൻ ഇവനല്ലോ. ചക്രവാതരൂപത്തിൽ വന്നാനല്ലോ ഒരു അസുരൻ. അവനെ കാലനുക്കയപ്പതും ചെയ്താൻ. ശംഖചൂഡൻ, കേശി, ധേനുകൻ എന്നി

വരെ കൊലപ്പെട്ടുത്തിയാൻ ഈ കൃഷ്ണൻ. അർജ്ജുനവൃക്ഷങ്ങളെ പിഴുവുതും ചെയ്താൻ. ഗോപന്മാരേയും ഗോപികളേയും രക്ഷിച്ചാൻ കാട്ടുതീയിൽനിന്ന്. കാളിയന്റെ മദത്തെ അടക്കിയാൻ. ഇന്ദ്രന്റെ ദുരഹങ്കാരത്തേയും ശമിപ്പിച്ചാൻ, ഗോവർദ്ധനത്തെ ഉയർത്തിപ്പിടിച്ച് ഒരു കൈകൊണ്ട്. ഗോപന്മാരെ വർഷവാതാദികളിൽനിന്നു രക്ഷിപ്പതുംചെയ്താൻ. ഗോപികളുടെ ആദ്ധ്യാത്മികമായിരിപ്പോരു ദുഃഖത്തേ നശിപ്പിച്ചാൻ മന്ദസ്മിതംകൊണ്ടും നേത്രങ്ങളുടെ വിലാസങ്ങളെക്കൊണ്ടും. ഇവനെക്കൊണ്ടു യദുവംശത്തിന് ഐശ്വര്യവും യശസ്സും മഹത്വവും ഉണ്ടാകുമെന്നല്ലോ ചൊല്ലിയിരിക്കുന്നതു്. ബലഭദ്രനും ശോഭയുള്ളോരുത്തൻ ഇവന്റെ ജ്യേഷ്ഠൻ. അവൻ പ്രലംബാദികളെ കൊന്നിരിക്കുന്നോൻ.''

ശ്രീശുകൻ പറഞ്ഞാൻ: –ജനങ്ങൾ ഇപ്രകാരം ചൊല്ലിയാർ. അപ്പോൾ രാമകൃഷ്ണന്മാരെ വിളിച്ചുചൊന്നാൻ ചാണൂരൻ വാദ്യഘോഷങ്ങളുടെ ഇടയ്ക്കു്. "ഹേ നന്ദപുത്രനായിരിപ്പോവേ! ഹേ രാമനായുള്ളോവേ! വീര്യം ഉള്ളോരല്ലോ നിങ്ങൾ. നിങ്ങൾ യുദ്ധകുശലന്മാരായിരിപ്പോർ. നിങ്ങളുടെ യുദ്ധം കാൺമാൻ കൊതിയുള്ളോൻ രാജാവു്. എന്നിട്ടു നിങ്ങളെ വരുത്തുതുംചെയ്താൻ. അതിനാൽ മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും രാജാവിന്റെ ഇഷ്ടത്തെ ചെയ്യുവോർ. രാജാവിന്റെ പ്രീതിയേ സമ്പാദിക്കേണം താനും. എന്നാൽ ഐശ്വര്യം മുതലായവ സമ്പാദിക്കുവാൻ സാധിക്കുവോന്ന്. ഗോപന്മാർ കാടുകളിൽ മല്ലയുദ്ധം ചെയ്യുന്നോർ എന്നല്ലോ കേൾപ്പതും. നാം ഇരുവരും രാജാവിന്റെ ഇഷ്ടംപോലെ ചെയ്യേണ്ടോരല്ലോതാനും. എല്ലാ ഭൂതങ്ങളും സന്തോഷിപ്പോന്നത്രേ ഇതു്. രാജാവു സർവ്വഭൂതമയൻ എന്നിട്ടു്.''

ഇതുകേട്ടു കൃഷ്ണൻ ചൊല്ലിയാൻ ദേശത്തിനും കാലത്തിനും ഉചിതമാകുംവണ്ണം: "ഞങ്ങൾ കാട്ടിൽ സഞ്ചരിക്കുന്നോർ. എങ്കിലും ഭോജരാജാവിന്റെ പ്രജകളാകുന്നുവല്ലോ. എന്നിട്ട് ഇഷ്ടത്തെ ചെയ്യേണ്ടോർ. പരമമായിരിക്കുന്ന ശ്രേയസ്സ് ഉണ്ടാകുവോന്ന് ഞങ്ങൾക്ക്. ഞങ്ങൾ പൈതങ്ങൾ. അതുകൊണ്ടു പൈതങ്ങളായി കളിച്ചു ദ്വന്ദ്വയുദ്ധം ചെയ്യുന്നോർ. നിങ്ങൾ മല്ലന്മാരായിരിപ്പോരുത്തർ. ആ നിങ്ങളോടു പൈതങ്ങളായ

ഞങ്ങൾ ഛന്ദയുദ്ധം ചെയ്യുന്നതു് അധൎമ്മമല്ലോ ആകുന്നതു്."
ചാണൂരൻ ചൊല്ലിയാൻ: "രാമനും നീയും ബാലം ഉള്ളോർ. ബാലനും അല്ല, കിശോരനും അല്ല കുവലയാപീഡത്തെ കളിയായി കൊന്നോർ. ആയിരം ആനയുടെ ബലമുള്ളോന്ന് അതു്. അതിനാൽ നിങ്ങൾ ബലശാലികളായ ഞങ്ങളോടു യുദ്ധംചെയ്യുവാൻ യോഗ്യരായിരിപ്പോർ. ഹേ വാർഷ്ണേയനായുള്ളോവേ! നിന്റെ പരാക്രമം എന്നോടു കാണിച്ചാലും. രാമൻ മുഷ്ടികനോടു യുദ്ധം ചെയ്യുവോൻ."

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ത്രിചത്വാരിംശോഽദ്ധ്യായഃ.

---

## അഥ ചതുശ്ചത്വാരിംശോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അപ്പോൾ കൃഷ്ണൻ ചാണൂരന്റെ നേരെ ചെന്നാൻ യുദ്ധത്തിനായിട്ടു്. മധുസൂദനനല്ലോ ഭഗവാൻ. രോഹിണീസുതനായോരു രാമൻ മുഷ്ടികനോടു പോർചെയ്താൻ. അവർ തങ്ങളിൽ പൊരുതാർ. ജയിപ്പാൻ താല്പൎയ്യത്തോടുകൂടിയോർ എന്നിട്ടു. കയ്യുകൾകൊണ്ടു കയ്യുകളിലും കാലുകൾകൊണ്ടു കാലുകളിലും ബന്ധിച്ചാർ. കയ്യുകൊണ്ടു കയ്ക്കു് അടിച്ചാർ. മുട്ടുകൾകൊണ്ടു മുട്ടുകളേയും, തലകൊണ്ടു തലയേയും, മാറിടം കൊണ്ടു മാറിടത്തേയും, ഇങ്ങനെ തങ്ങളിൽ താഡിച്ചാർ, വട്ടംചുററിച്ചാർ, ശ്വാസംമുട്ടിച്ചാർ, വീഴിച്ചാർ അവർ പിടിച്ചുവലിച്ചാർ അന്യോന്യം. മററവനെ തടുത്താൻ ഒരുവൻ. കാലുകളെ വലിച്ചാൻ ഒരുവൻ. കൈകളെ കെട്ടിയാർ. കഴുത്തിൽപിടിച്ചു വീഴിച്ചാർ. ഇങ്ങനെ തങ്ങളിൽ ഉപദ്രവിച്ചാർ. സ്ത്രീകളെല്ലാരും കണ്ടുകൊണ്ടിരുപ്പോർ. അവൎക്കു അനുകമ്പയുണ്ടാവുതുംചെയ്തു രാമകൃഷ്ണന്മാരുടെ നേരെ. പോരുചെയ്യോർ തുല്യബലവാന്മാരല്ല എന്നിട്ടു് അവർ ചൊല്ലിയാർ. "തുല്യബലവാന്മാരല്ലാത്തവർ പൊരുതുന്നതു ധൎമ്മമല്ലല്ലോ രാജാവിന്നു് ഇഷ്ടമെങ്കിൽ തടയുന്നതത്രേ യുക്തം. കാണുന്നോൎക്കും പാപമുള്ളോന്നു്. വജ്രം പോലെ കടുത്തശരീരത്തോടുകൂടിയോർ മല്ലന്മാരെവിടെ? മൃദുവും കോമളവും ആയ ഗാത്രത്തോടുകൂടിയോർ ബാലന്മാരെവിടെ? ഇവരുടെ പോരു കാണാവുന്നോന്നല്ല. കണ്ടിരിപ്പോന്നതന്നെ അധൎമ്മം. അറിവുള്ളോൻ സഭയിൽ പോകുന്നതു

യുക്തമല്ല; സഭ്യന്മാരുടെ ദോഷത്തെ ആലോചിക്കുന്നോർ എന്നിട്ട്. പറയാതിരിക്കുന്നതും, വിപരീതം പറയുന്നതും, അറിഞ്ഞീല എന്നു ചൊല്ലുന്നതും പാപത്തെ ഉണ്ടാക്കുന്നവ. കൃഷ്ണന്റെ മുഖാംബുജത്തിൽ വിയൎപ്പുതുള്ളികൾ കണ്ടാലും. താമരപ്പൂവിൽ നീർത്തുള്ളികൾ എന്നപോലെ. ക്ഷീണിച്ചോൻ എന്നിട്ട്. ബലരാമന്റെ മുഖം കാണുന്നീലയോ? കണ്ണുകൾ ചുവന്നിരിപ്പവ് കോപം നിമിത്തം. മുഖത്തു ഹാസ്യം കാണുന്നൊന്ന്. അവജ്ഞയാലത്രേ അത്. വൃന്ദാവനഭൂമികളല്ലോ പരിശുദ്ധങ്ങളായവ, യാതൊരിടത്തു ഭഗവാൻ വേണുഗാനം ചെയ്തുകൊണ്ടു കാക്കുന്നോൻ പശുക്കളെ. സൎവ്വേശ്വരനല്ലോ തിന്തിരുവടി. മധുരാപുരിക്കോ ആവക ഗുണം ഒന്നും ഇല്ലതാനും. ഇവിടെ കൃഷ്ണനെ ആദരിക്കുന്നീല. കൃഷ്ണന്റെ സൌന്ദൎയ്യം കാണുവോർ ഗോപസ്ത്രീകൾ. അവർതന്നെ ഭാഗ്യമുള്ളോർ. അവർ ചെയ്തതത്രേ തപസ്സ്. കൃഷ്ണനെ വിചാരിച്ചു കണ്ണുനീർ പൊഴിക്കുന്നോർ ഗോപസ്ത്രീകൾ. അവൎക്കല്ലോ ഭക്തി. ഭഗവാന്റെ രൂപത്തെ വിചാരിക്കുവതല്ലോ ഭാഗ്യം. ഭഗവാനെക്കണ്ടു സന്തോഷിപ്പാൻ ഭാഗ്യമുള്ളോർ ഗോപസ്ത്രീകൾ. പശുക്കളെ മേച്ച് അന്തിയ്ക്കു തിരിച്ചുവരുമ്പോൾ അവരെ ഭഗവാൻ ദയയോടെ നോക്കുന്നോൻ."

അപ്പോൾ ശത്രുക്കളെ കൊല്ലുവാൻ നിശ്ചയിച്ചാൻ ഭഗവാൻ. നന്ദഗോപരും യശോദയും വ്യസനത്തെ പൂണ്ടാർ. അവർ സ്ത്രീകളുടെ വാക്കുകളെ കേട്ടുകൊണ്ടല്ലോ ഇരിക്കുന്നു എന്നിട്ട്. ഭഗവാന്റെ മാഹാത്മ്യത്തെ അറിയാതുള്ളോർ. ചാണൂരനു തോന്നിയാൻ, തന്റെമേൽ വീഴുന്ന കയ്യുകൾ ഏറിയ കട്ടപ്പത്തോടുകൂടിയവ എന്ന്. വജ്രംകൊണ്ട് അടിച്ചാലെന്നപോലെ അവൻ ബോധംകെട്ടാൻ. പിന്നെ മോഹാലസ്യംതീൎന്നു ഭഗവാന്റെ മാറിടത്തിൽ അടിച്ചാൻ ചാണൂരൻ. മദിച്ച ആനത്തലവനെ പൂമാലകൊണ്ടെന്നപോലെ. പിന്നെ ചാണൂരന്റെ കയ്യുകളെ പിടിച്ചു ചുററിച്ചാൻ കൃഷ്ണൻ. പിന്നെ നിലത്തിട്ട് അടിച്ചാൻ. ആഭരണങ്ങളും തലമുടിയും അഴിവുതുംചെയ്തപ്പോൾ മഴവില്ല് എന്നപോലെ കണ്ടാർ ജനങ്ങൾ.

മുഷ്ടികനും ബലരാമനെ കൈകൾകൊണ്ട് അടിച്ചാൻ. ബലരാമൻ കോപിച്ചു ശക്തിയോടുകൂടി അടിപ്പതുംചെയ്താൻ മുഷ്ടികനെ. അടിയേററു മുഷ്ടികൻ നിലത്തുവീണാൻ കൊടുങ്കാററത്തു

മരം എന്നപോലെ. പിന്നെ കൂടൻ ബലരാമന്റെ നേരെ
ചെന്നാൻ പോരിന്. രാമനോ അവനെ വാമമായിരിപ്പൊരു ക
യ്യുകൊണ്ട് അടിച്ചാൻ. അപ്പോൾ അവൻ ചത്തു വീഴുതുംചെയ്തു.
കൃഷ്ണനോടു പൊരുതാർ ശലനും തോശലനും. കാൽകൊണ്ട് അ
ടിച്ചു ശലന്റെ തല പൊടിച്ചാൻ കൃഷ്ണൻ. തോശലനെ രണ്ടായി
ക്കീറിയാൻ പ്രയാസം കൂടാതെതന്നെ.

മല്ലന്മാർ ശേഷിച്ചോർ ഓടിയൊളിച്ചാർ പ്രാണനെ
രക്ഷിപ്പാൻ. വാദ്യഘോഷം ഉണ്ടു മുഴങ്ങുന്നോന്ന്. പോരിനി
ല്ലല്ലോ മല്ലന്മാർ. ഗോപന്മാരെ രംഗത്തിലേക്കു കൊണ്ടുവന്നാൻ
കൃഷ്ണൻ. അവരുമായി കളിയായി പൊരുതാർ രാമകൃഷ്ണന്മാർ.
കാണികൾ സന്തോഷിച്ചാർ രാമകൃഷ്ണന്മാരുടെ പോരു കാണ
ന്നോർ എന്നിട്ട്. കംസനോ സന്തോഷിച്ചീല താനും.

കംസൻ തടഞ്ഞാൻ തന്റെ വാദ്യങ്ങളുടെ ഘോഷത്തെ.
എന്നിട്ടു ഭൃത്യന്മാരോടു ചൊല്ലുതും ചെയ്താൻ ഇപ്രകാരം: "രാമ
കൃഷ്ണന്മാരെ രാജധാനിയിൽനിന്നു ഓടിച്ചാലും. ദുർവൃത്തന്മാര
ല്ലോ അവർ. ഗോപന്മാരുടെ മുതലൊക്കെ പിടിച്ചുപറിക്കുവിൻ.
നന്ദനെ ബന്ധിക്കുവിൻ. വസുദേവനെ കൊല്ലുവിൻ. ദുഷ്ടബു
ദ്ധിയല്ലോ അവൻ. ഉഗ്രസേനനെ കൊൽക, ശത്രുപക്ഷത്തിൽ
ചേർന്നിരിപ്പോൻ എന്നിട്ട്."

കൃഷ്ണൻ കംസന്റെ വിടുവാക്കു കേട്ടപ്പോൾ കോപിപ്പുതും
ചെയ്താൻ. കംസന്റെ മഞ്ചത്തിലേക്കു കുതിച്ചു ചാടിയാനല്ലോ
കൃഷ്ണൻ ശരീരത്തെ ലഘുതമമാക്കിക്കൊണ്ട്. കാലൻ എന്നു
വിചാരിച്ചാൻ കംസൻ. ഉടനെ എഴുന്നേറ്റാൻ വാളും പരി
ചയും എടുത്തുകൊണ്ട്. സഹിക്കാൻ പാടില്ലാത്തതും പെരുത്ത
തും ആയ തേജസ്സോടുകൂടിയിരിപ്പോരു ഭഗവാൻ ഖഡ്ഗപാണി
യായ കംസനെ പിടിച്ചാൻ, ഗരുഡൻ പാമ്പത്താനെ എന്ന
പോലെ. കംസന്റെ കിരീടം നിലത്തു വീഴുതുംചെയ്തു. അപ്പോൾ
തലമുടിയിൽ കടന്നു പിടിച്ചാൻ ഭഗവാൻ. കംസനെ മഞ്ച
ത്തിൽനിന്നു താഴെ എറിഞ്ഞാൻ. അവന്റെ മീതെ ചാടിനാൻ
ഗുരുമൂർത്തിയായ കൃഷ്ണൻ. പ്രാണനെ വിട്ടാൻ കംസൻ ദേഹത്തി
ന്റെ ഭാരം സഹിക്കാത്തോൻ എന്നിട്ട്. അനന്തകോടി ബ്രഹ്മാ
ണ്ഡങ്ങൾ ഭഗവാന്റെ ഉള്ളിൽ ഇരിപ്പവ. കംസന്റെ ശരീരത്തെ
പിടിച്ച് ഇഴുത്താൻ ഭഗവാൻ; സിംഹം ആനയെ എന്നപോലേ.
ഹാഹാ! എന്നിങ്ങനെ ശബ്ദവും മുഴങ്ങി.

സ നിത്യോദ്വിഗ്നധിയാ തമീശ്വരം
പിബൻ വദൻ വാ വിചരൻ സ്വപൻ ശ്വസൻ
ദദൎശ ചക്രായുധമഗ്രതോ യത-
സ്തദേവ രൂപം ദുരവാപമാപ സഃ.

കംസൻ എല്ലായ്പ്പോഴും യാതൊന്നഹേതുവായിട്ടു ഭയപ്പെട്ട ബുദ്ധിയോടെ, പാനംചെയ്യുമ്പോഴും, സംഭാഷണംചെയ്യുമ്പോഴും, നടക്കുമ്പോഴും, ഉറങ്ങുമ്പോഴും, ശ്വാസംവിടുമ്പോഴും ചക്രായുധനായ ഭഗവാനെ മുൻപിൽ കണ്ടുവോ, പ്രാപിപ്പാൻ കഴിയാത്തതായ ആ ഭഗവാൻെറ രൂപത്തേത്തന്നെ അവൻ പ്രാപിച്ചാൻ.

കംസനെ കൊന്നപ്പോൾ അവൻെറ സഹോദരന്മാർ പോരിന്ന് അടുത്താർ ക്രുദ്ധരായിട്ട്. കങ്കൻ ന്യഗ്രോധൻ മുതലായി എട്ടുപേരെല്ലോ അവർ. ഭഗവാൻ അവരെ ഇരിമ്പുലക്കകൊണ്ടടിച്ചുകൊന്നാൻ പ്രയാസംകൂടാതെ; സിംഹം മൃഗങ്ങളെ എന്നപോലെ.

ദേവകൾ സന്തോഷംപൂണ്ട് പെരുമ്പറ മുഴക്കിനാർ. ഭഗവാനായ കൃഷ്ണനെ സ്തുതിപ്പതുംചെയ്താർ. പാടിക്കളിച്ചാർ അപ്സരസ്ത്രീകൾ.

കംസാദികളുടെ ഭാൎയ്യമാർ ദുഃഖിച്ചാർ, ഭൎത്താക്കന്മാർ മരിച്ചല്ലോ എന്നിട്ട്. അവർ തലയിൽ തല്ലുതുംചെയ്തു കണ്ണുനീർ ഒലിപ്പിച്ച് അവിടെ പോക്രുതുംചെയ്താർ. ഭൎത്താക്കന്മാരുടെ ശരീരങ്ങളെ ആലിംഗനംചെയ്തിട്ട് വളരെ ഉറക്കെക്കരഞ്ഞാർ. ഭൎത്താവിൻെറ ഗുണങ്ങളെ പുകഴ്ത്തിപ്പറവതുംചെയ്തു. "ഹാ! നാഥനായുള്ളോവേ! ധൎമ്മജ്ഞനായുള്ളോവേ! കരുണാനാഥനം വത്സലനം ആയുള്ളോവേ! ഞങ്ങളുണ്ട് ഹതരായിരിക്കുന്നു, അങ്ങയുടെ ഭാൎയ്യമാരും കിടാങ്ങളും ആയുള്ളോർ. അങ്ങു ഹതനായല്ലോ ഇരിക്കുന്നു എന്നിട്ട്. അല്ലയോ പുരുഷോത്തമനായുള്ളോവേ! പാലകനില്ലാത്തോന്നായല്ലോ ഇപ്പുരി. ഇവിടം ഉത്സവാദിമംഗളങ്ങൾ ഇല്ലാതല്ലോ ഇരിക്കുന്നു, ഞങ്ങൾ എന്നപോലെ. അങ്ങു പെരുത്തു ദ്രോഹിച്ചാൻ തെററുചെയ്യാത്ത ജീവികളെ. അതിനാലല്ലയോ ഈ അവസ്ഥയെ പ്രാപിപ്പതുണ്ടായി. പ്രാണികളെ ദ്രോഹിക്കുന്ന ഏതൊരുത്തൻ സൌഖ്യത്തെ പ്രാപിക്കുന്നോൻ? സൎവ്വഭൂതങ്ങൾക്കും ഉൽപത്തിയും ലയവും ഭഗവാൻ കൃഷ്ണനല്ലോ ആകുന്നു."

ശ്രീശുകൻ പറഞ്ഞു:—ഭഗവാൻ രാജാക്കന്മാരുടെ ഭാൎയ്യമാരെ ആശ്വസിപ്പിച്ചാൻ സമാധാനവാക്കുകളെക്കൊണ്ടു്. ഭഗവാൻ ലോകത്തെ രക്ഷിപ്പോനാകുന്നുവല്ലോ. കംസാദികളുടെ സംസ്കാരാദികളേ വഴിപോലെ ചെയ്യിച്ചാൻ കൃഷ്ണൻ. മാതാപിതാക്കന്മാരെ കെട്ടുപാടിൽനിന്നു് അഴിച്ചുവിട്ടുതുംചെയ്താർ രാമകൃഷ്ണന്മാർ. അവരുടെ പാദങ്ങളിൽ സാഷ്ടാംഗമാകുംവണ്ണം നമസ്കരിച്ചാർ. ദേവകിയും വസുദേവനും നിനച്ചാർ പുത്രന്മാർ അവരുടെ രക്ഷിതാക്കൾ എന്നു്. എന്നിട്ടു് അഞ്ജലിബന്ധം ചെയ്താർ. പുത്രന്മാരെ ആലിംഗനം ചെയ്തീലതാനും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ചതുശ്ചത്വാരിംശോऽദ്ധ്യായഃ.

---

## അഥ പഞ്ചചത്വാരിംശോऽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അച്ഛനമ്മമാരെ കണ്ടാനല്ലോ പുരുഷോത്തമൻ ഉപലബ്ധമായിരിക്കുന്ന അൎത്ഥത്തോടുകൂടിയിരിപ്പോരായിട്ടു്. മായാമോഹിതന്മാരാക്കിച്ചെയ്താൻ അവരെ ഇങ്ങിനെ ഭാവിക്കരുതെന്നിട്ടു്. രാമകൃഷ്ണന്മാർ അച്ഛനമ്മമാരെ നമസ്കരിപ്പുതുംചെയ്തു് പ്രശ്രയാവനതന്മാരായി 'അമ്മേ! അച്ഛാ!' എന്നു് ആദരവോടെ വിളിപ്പുതുംചെയ്തു സന്തോഷിപ്പിച്ചു ചൊല്ലിയാർ.

രാമകൃഷ്ണന്മാർ പറഞ്ഞാർ:—"അമ്മേ! അച്ഛ! നിങ്ങൾ എന്നും ഉൽക്കണ്ഠിതന്മാർ ഞങ്ങൾനിമിത്തം. എന്നാൽ പുത്രന്മാരായ ഞങ്ങളുടെ ബാല്യം, പൌഗണ്ഡം, കൈശോരം എന്നുള്ള അവസ്ഥകളിൽനിന്നും യാതൊരു സുഖവും നിങ്ങൾക്കു് ഉണ്ടായീലല്ലോ. ഞങ്ങൾ അച്ഛനമ്മമാരുടെ ലാളനാസുഖം അനുഭവിക്കാത്തോർ, ഭാഗ്യം ഇല്ലാത്തോർ എന്നിട്ടു്. സൎവ്വാൎത്ഥങ്ങൾക്കും സംഭവമായിരിപ്പോന്നു ദേഹം. അതിനെ ഉണ്ടാക്കി വളൎത്തിയാരെല്ലോ അച്ഛനമ്മമാർ. അവരുടെ കടം വീട്ടുവാൻ മേലാതിരിപ്പോന്നു് നൂറുവഷം ശുശ്രൂഷിച്ചാലും. ഏതൊരു പുത്രൻ അച്ഛനമ്മമാരെ ശുശ്രൂഷചെയ്യാതിരിക്കുന്നു ദേഹംകൊണ്ടും ധനംകൊണ്ടും അവനേ സ്വമാംസവും തീററും പരലോകത്തിൽ.

മാതരം പിതരം വൃദ്ധം ഭാൎയ്യാം സാദ്ധ്വീം സുതം ശിശും
ഗുരും വിപ്രം പ്രപന്നം ച കല്പോ/ബിഭ്രച്ഛ്വസൻ മൃതഃ.

സമൎത്ഥനായോൻ വയസ്സനായ അച്ഛനേയും അമ്മയേയും പതിവ്രതയായ ഭാൎയ്യയേയും കുട്ടികളേയും ഗുരുവിനേയും തന്നെ ആശ്രയിച്ച ബ്രാഹ്മണനേയും ഭരിക്കാതിരിപ്പോൻ എങ്കിൽ അവൻ ജീവിക്കുന്നു എങ്കിലും ശവംപോലെയല്ലോ ജീവിക്കുന്നതു്.

"ഞങ്ങൾ കംസനെ പേടിച്ചിരുന്നോർ, പോരിന്നു മിടുക്കു് ഇല്ലാത്തോർ എന്നിട്ടു്. ഞങ്ങളുടെ കഴിഞ്ഞകാലം ഫലം ഉണ്ടാകാതിരിപ്പോന്നു്. നിങ്ങളെ പൂജിക്കാതെയല്ലോ ഇരുന്നു. കംസനാൽ പീഡിപ്പിക്കപ്പെട്ടോരായിരുന്നു നിങ്ങളും. അല്ലയോ അച്ഛനായിരിപ്പോവേ! അമ്മയായിരിപ്പോവേ! നിങ്ങളുടെ ശുശ്രൂഷ ചെയ്യാതിരുന്നോർ ഞങ്ങൾ. ഞങ്ങളുടെ ഈ പെരുത്ത തെററിനെ ക്ഷമിച്ചുകൊള്ളേണമേ!"

ശ്രീശുകൻ പറഞ്ഞു:— ഭഗവാൻെറ വാക്കുകേട്ടു മോഹിച്ചാർ ദേവകിയും വസുദേവരും, മായാമനുഷ്യനല്ലോ ഭഗവാൻ എന്നിട്ടു്. അപ്പോൾ അവർ മടിയിൽ ഇരുത്തി പുത്രന്മാരേ ആലിംഗനംചെയ്താർ. സന്തോഷിച്ചാർ ദേവകിയും വസുദേവരും കണ്ണുനീർ പൊഴിച്ചാർ. അവർ സ്നേഹമാകുന്ന കയറുകൊണ്ടു കെട്ടപ്പെട്ടല്ലോ ഇരിക്കുന്നു. ഒന്നും ഉരിയാടീലതാനും. അച്ഛനമ്മമാരെ ആശ്വസിപ്പിച്ചാൻ കൃഷ്ണൻ. മാതാമഹനായ ഉഗ്രസേനനെ അഭിഷേകംചെയ്താൻ യദുക്കളുടെ രാജാവായിട്ടു്. ഭഗവാൻ ചൊന്നാൻ: "രാജാധികാരം ഇല്ലാത്തോർ യദുക്കൾ യയാതിയുടെ ശാപത്താൽ, എന്നു ശങ്കിക്കേണ്ടതാനും. അവിടുന്നു ഞങ്ങളേയും കാക്കുവാൻ അൎഹനല്ലോ ആകുന്നു. ഭവാനെ സേവിപ്പാൻ ഭൃത്യനായുണ്ടല്ലോ ഞാൻ. പിന്നെ ദേവാദികൾ ഭവാനെ സേവിപ്പോരായല്ലോ വന്നു ഞായം. കംസനെ പേടിച്ചുപോയോർ യദുക്കളും വൃഷ്ണികളും അന്ധകന്മാരും മധുക്കളും ദാശാൎഹന്മാരും കുകുരന്മാരും എന്നു തുടങ്ങിയുള്ളോർ. അവർ വരുത്തി രക്ഷിക്കേണ്ടോരെല്ലോ ആകുന്നതു്."

അന്യദേശങ്ങളിൽ പാൎക്കുകകൊണ്ടു കൎശിതന്മാരായിരിപ്പോരേ ആശ്വസിപ്പിച്ചു തൻെറ തൻെറ ഗൃഹങ്ങളിൽ വസിപ്പിച്ചാൻ. ധനംകൊടുത്തു സന്തോഷിപ്പിച്ചാൻ അവരെ. ഭഗവാൻ ലക്ഷ്മീവല്ലഭനല്ലോ ആകുന്നതു്. ദുഃഖം എല്ലാം നശിച്ചു് കൃഷ്ണ

സങ്കൎഷണന്മാരാൽ രക്ഷിക്കപ്പെട്ടവരായാർ അവർ. തങ്ങളുടെ ഗൃഹങ്ങളിൽ സുഖമാകുംവണ്ണം പാൎത്താർ. ഭഗവാന്റെ മുഖകമലത്തെ കണ്ടുകണ്ട് എന്നും ആനന്ദിപ്പുതുംചെയ്താർ. ഭഗവാന്റെ തിരുമുഖം ദയയും മന്ദസ്മിതവും ചേൎന്ന കടാക്ഷത്തോടു കൂടിയിരിപ്പോന്ന്. സന്തോഷത്തോടുകൂടിയിരിപ്പോന്ന്. വയസ്സേറിയവരും യൌവനയുക്തന്മാരായാർ, ഭഗവാന്റെ മുഖാംബുജത്തിലെ സുധാരസത്തെ കണ്ണുകൊണ്ടു പാനംചെയ്യുന്നോരല്ലോ എന്നിട്ട്.

രാമകൃഷ്ണന്മാർ ചൊല്ലിയാർ നന്ദനെ ആലിംഗനം ചെയ്വ്യതുംചെയ്തു. "നിങ്ങൾ അച്ഛനമ്മമാർ. ഞങ്ങളെ വഴിപോലെ രക്ഷിച്ചോർ അന്നവസ്ത്രാദികളെ തന്ന്. അച്ഛനമ്മമാൎക്ക തങ്ങളുടെ ദേഹത്തേക്കാൾ പുത്രന്മാരിൽ സ്നേഹം ഏറുവോന്ന് എന്നിട്ട്. ശേഷിയില്ലാത്ത അച്ഛനമ്മമാർ ഉപേക്ഷിച്ച പൈതങ്ങളെ പോററി കാത്തോരും അച്ഛനമ്മമാരല്ലോ ആകുന്നത്. അല്ലയോ താതനായുള്ളോവേ! അല്ലയോ മാതാവായുള്ളോവേ! നിങ്ങൾ വ്രജത്തിലേക്കു പോയാലും. ഞങ്ങൾ സുഹൃത്തുകളുടെ പ്രിയത്തെ ചെയ്യുവോം മുന്നം. ജ്ഞാതികളായ നിങ്ങളെക്കാണ്മവാൻ പിന്നെ വരുവോർ. സ്നേഹത്താൽ ദുഃഖിതരല്ലോ നിങ്ങൾ." ഇപ്രകാരം പറഞ്ഞു നന്ദനേയും ഗോപന്മാരേയും സമാധാനിപ്പിച്ചാർ. പിന്നെ അവൎക്ക വസ്ത്രങ്ങൾ ആഭരണങ്ങൾ കുപ്പികൾ മുതലായവയെ കൊടുപ്പിച്ചാൻ കൃഷ്ണൻ രാജാവിനെക്കൊണ്ട്. നന്ദൻ കണ്ണുനീർ വാൎത്താൻ. രാമകൃഷ്ണന്മാരെ ആലിംഗനം ചെയ്വ്യതുംചെയ്താൻ സ്നേഹവിഹ്വലൻ ആയിട്ട്. നന്ദഗോപൻ വ്രജത്തിലേക്കു പോയാൻ ഗോപന്മാരോടുകൂടി.

വസുദേവർ ആചാൎയ്യരേയും ബ്രാഹ്മണരേയും വരുത്തിയാർ. പുത്രന്മാരുടെ ഉപനയനം വിധിപോലെ ചെയ്യിച്ചാൻ. ഉപനയനത്തിൻശേഷം അവരെ എല്ലാപേരേയും വഴിപോലെ അലങ്കരിച്ചു പൂജിച്ച് അവൎക്ക പശുക്കളെ ദാനം ചെയ്താൻ; വസ്ത്രം പുഷ്പമാല സ്വൎണ്ണമാല എന്നിവറേറക്കൊണ്ട് അലങ്കരിച്ചിരിക്കുന്ന പശുക്കളെ കിടാക്കളോടുംകൂടെ. ദക്ഷിണയും കൊടുത്താൻ. രാമകൃഷ്ണന്മാർ ജനിച്ചപ്പോൾ പശുക്കളെ ദാനം ചെയ്വാൻ നിശ്ചയിച്ചിരുന്നാർ വസുദേവർ. അവയെ കംസൻ

അന്ന് അപഹരിച്ചുകൊണ്ടുപോയാൻ. അതിനെ ഓൎത്ത് ഇപ്പോഴ് കൊണ്ടുവരുവിച്ചു ചെയ്യാൻ ദാനം ബ്രാഹ്മണൎക്ക്. ഇവർ ദ്വിജത്വത്തെ പൂണ്ടാർ സംസ്കാരത്തെ ലഭിക്കയാൽ. പിന്നെ ഗായത്രീവ്രതം ആചരിച്ചാർ ഗൎഗ്ഗമഹൎഷി ചൊന്നപോലെ. യദുകുലത്തിന് ആചാൎയ്യനായിരിപ്പൊരുത്തൻ ഗൎഗ്ഗൻ. രാമകൃഷ്ണന്മാർ ഈശ്വരന്മാരത്രേ. അതുകൊണ്ടു സ്വതസ്സിദ്ധമായ ജ്ഞാനപ്രകാശത്തോടുക്രുടിയവരെല്ലോ ആകുന്നതു്. അവർ ഗുരുകുലത്തിങ്കൽ വാസത്തെ ആഗ്രഹിച്ചാർ, മനുഷ്യവേഷധാരികളല്ലോ എന്നിട്ടു്. പിന്നെ സാന്ദീപനിമുനിയുടെ സമീപത്തെ പ്രാപിച്ചാർ. കാശിയിൽ ജനിച്ചൊരുത്തൻ. അവന്തിദേശത്തിൽ വസിപ്പോനു മത്രേ സാന്ദീപനിമുനി. ഇരുപേരും വണക്കമുള്ളോർ. ഗുരു ദൈവം എന്നു വിചാരിക്കുന്നോർ. ഭക്തന്മാരുമായിരിപ്പോർ. എന്നിട്ടു ഗുരുവിൻെറ സന്നിധിയിൽ ചെന്നാർ. ഗുരു സന്തോഷിച്ചാൻ. അവരുടെ ശുദ്ധിയേറിയ ഭാവാനുവൃത്തികളെ കാണുന്നോൻ എന്നിട്ടു്. എല്ലാവേദങ്ങളും അവൎക്കു ചൊല്ലിക്കൊടുത്താൻ അംഗങ്ങളോടും ഉപനിഷത്തുകളോടുംക്രുടി. രഹസ്യത്തോടുക്രുടിയ ധനുൎവ്വേദത്തേയും ധൎമ്മശാസ്ത്രത്തേയും ന്യായശാസ്ത്രങ്ങളേയും ആന്വീക്ഷികീവിദ്യയേയും ഉപദേശിച്ചാൻ. ഈ നരവരശ്രേഷ്ഠന്മാർ ഒരിക്കൽ കേട്ടമാത്രയിൽതന്നെ എല്ലാം പഠിച്ചാർ, സൎവ്വവിദ്യകളുടേയും പ്രവൎത്തകന്മാരായിരിപ്പോർ എന്നിട്ടു്. അറുപത്തിനാലു കലാവിദ്യകളെ പഠിച്ചാർ അറുപത്തിനാലു ദിവസം കൊണ്ടു്. ഇഷ്ടമായിരിപ്പോന്നിനെ ഗുരുദക്ഷിണയായി വരിപ്പാൻ അവർ അൎത്ഥിച്ചാർ. രാമകൃഷ്ണന്മാർ മനുഷ്യരല്ലെന്നു ബോധം ഉള്ളോനല്ലോ മഹൎഷി, എന്നിട്ടു ചൊല്ലിയാൻ ഭാൎയ്യയോടുംക്രുടി ആലോചിച്ചു്. പ്രഭാസതീൎത്ഥത്തിലുണ്ടല്ലോ മുങ്ങിപ്പോയിരിക്കുന്നു തൻെറ പുത്രൻ. അവനെ കിട്ടിയാൽകൊള്ളാം എന്നു്. 'അങ്ങനെയാകട്ടേ' എന്നു ചൊല്ലിയാർ അവർ. അവർ പരാക്രമശാലികളല്ലോ. ഇരുപേരും തേരിൽ കരയേറി പ്രഭാസതീൎത്ഥത്തിലേക്കു പോവുതുംചെയ്തു് അവിടെ കരയിൽ ഇരുന്നാർ. സമുദ്രരാജൻ ഇവരെ പൂജിച്ചു് ഉപചരിച്ചാൻ, ഇവർ പൂജയ്ക്കു് അൎഹന്മാരല്ലോ ആകുന്നതു് എന്നിട്ടു്. ശ്രീകൃഷ്ണൻ ചൊന്നാൻ. "എൻെറ ഗുരുവിൻെറ പുത്രൻ നിൻെറ തിരമാലകളിൽപെട്ടു മരിച്ചു പോയിരിക്കുന്നോൻ. അവനെ തിരിയെ തന്നാലും."

സമുദ്രരാജൻ ചൊല്ലിയാൻ:—"അല്ലയോ ദേവനായിരിപ്പോരവേ! ഞാൻ കുട്ടിയെ അപഹരിക്കാതൊരുത്തൻ. എന്റെ അന്തർഭാഗത്തിൽ ഉണ്ടു് ഒരു അസുരൻ. അവൻ ബഹുവീര്യശാലി. ശംഖരൂപധരനും ആയിരിപ്പോൻ. പഞ്ചജനൻ എന്നു പേർ അവന്. അവനത്രേ കുട്ടിയേ ഹരിച്ചിരിപ്പോൻ."

ഇതു കേട്ടാനല്ലോ ഭഗവാൻ. ഉടനെ എത്തിയാൻ വെള്ളത്തിൽ. അവനെ കൊല്ലുതുംചെയ്താൻ. അവന്റെ ഉള്ളിൽ കണ്ടീല ബാലനെ. അപ്പോൾ ഭഗവാനു ജനാർദ്ദനൻ എന്ന പേർ വന്നാനല്ലോ, പഞ്ചജനൻ എന്ന അസുരനെ കൊന്നാൻ എന്നിട്ടു്. അവന്റെ ആകൃതി ശംഖായിട്ടിരിപ്പോന്നു്. അതുകൊണ്ടു് ആയുധത്തെ ഉണ്ടാക്കിയാൻ. അതിന്റെ പേരത്രേ പാഞ്ചജന്യം എന്നു്. ഉടനെ അവർ യമന്റെ രാജധാനിയിൽ ചെന്നാർ അതല്ലോ സംയമനി. പാഞ്ചജന്യത്തിന്റെ ശബ്ദം കേട്ടപ്പോൾ തന്നെ യമൻ ഓടിവന്നാൻ. അവരെ പൂജിച്ചാൻ ഭക്തിയോടും കൂടി. രാമകൃഷ്ണന്മാരെ നമസ്കരിപ്പതുംചെയ്തു യമൻ ചൊല്ലിയാൻ: "അല്ലയോ വിഷ്ണുവായുള്ളോവേ! കളിയായിട്ടല്ലോ നിങ്ങൾ ശരീരത്തെ എടുത്തിരിപ്പതു്. ആ നിങ്ങളുടെ പ്രീതിക്കു ഞാൻ യാതൊന്നിനെ ചെയ്യേണം?" ശ്രീകൃഷ്ണൻ പറഞ്ഞാൻ. "ഗുരുവിന്റെ മകനെ ഇവിടെ കൊണ്ടുവന്നു ഞായം. അതു പ്രാരബ്ധകർമ്മത്തിന്റെ പരിണാമത്താലത്രേ ആകുന്നതു്. എന്നാൽ അവനെ വിട്ടുതന്നാലും. ഞാൻ ശാസിക്കുന്നേൻ." അപ്രകാരം സമ്മതിച്ചാൻ യമൻ. ഗുരുവിന്റെ പുത്രനെ രാമകൃഷ്ണന്മാരുടെ അടുക്കൽ വരുത്തി നിർത്തിനാൻ. അവർ അവനെ കൂട്ടിക്കൊണ്ടു പോവതുംചെയ്തു. ഗുരുവിനു ദക്ഷിണയും കൊടുത്താർ. ഗുരു പറഞ്ഞാൻ. "ഞാൻ സന്തുഷ്ടനായേൻ. മരിച്ചവരെക്കൊണ്ടുവന്നാനല്ലോ. ഇവർ മനുഷ്യരല്ല ഞായം. ഇവരുടെ ഗുരുവായതോ ഭാഗ്യംതന്നെ. ഞാൻ പൂർണ്ണകാമനായേൻ. എന്നിങ്ങനെ നിനപ്പതുംചെയ്തു്. "വീരന്മാരായിരിപ്പോരവേ! നിങ്ങൾ പൊയ്ക്കൊണ്ടാലും സ്വഭവനങ്ങളിലേക്കു്. നിങ്ങൾക്കു പരിശുദ്ധമായ കീർത്തിയുണ്ടാകട്ടേ. നിങ്ങൾ പഠിച്ചിട്ടുള്ള വേദങ്ങൾ എല്ലാംതന്നെ ഇഹലോകത്തിലും പരലോകത്തിലും നിങ്ങൾ മറക്കാതിരിക്കട്ടേ." ഗുരുവിന്റെ പാദങ്ങളിൽ അവർ വീണ്ടും നമസ്കരിച്ചാർ സാഷ്ടാംഗമായി. രാമകൃഷ്ണന്മാർ താമസിയാതെ പോകുതുംചെയ്താർ സ്വഗൃഹത്തിലേക്കു്.

രാമകൃഷ്ണന്മാരെക്കാണാതെ വ്യസനിച്ചിരിപ്പോർ, ഇവരെ ക്കണ്ടു സന്തോഷിച്ചാർ നഷ്ടമായ ധനത്തെ ലഭിച്ചോർ എന്ന പോലെ.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചചത്വാരിംശോ/ധ്യായഃ.

---

അഥ ഷട്ചത്വാരിംശോ/ധ്യായഃ

ശ്രീശുകൻ പറഞ്ഞു: ഭഗവാൻ നിശ്ചയിച്ചാൻ ഉദ്ധവരെ അയയ്ക്കണം ഗോപസ്ത്രീകളെ ആശ്വസിപ്പിക്കുന്നതിന് എന്ന്. വൃഷ്ണികളുടെ വംശത്തിൽ ശ്രേഷ്ഠനായിരിപ്പോർ ഉദ്ധവർ. രാജനീതി അറിയുന്ന മന്ത്രിയുമത്രേ. ബൃഹസ്പതിയുടെ ശിഷ്യനായുള്ളോരുത്തൻ എന്നിട്ട്; ബുദ്ധിമാന്മാരിൽവച്ച് ഉൽകൃഷ്ടനമായിരിപ്പോൻ. ഭഗവാൻ ഉദ്ധവരുടെ കൈക്ക പിടിച്ചാൻ ഏകാന്തമായിരിപ്പോരിടത്തിൽ വച്ചു, മഹാനായിരിപ്പോൻ എന്നിട്ട്. "ഗോകുലത്തിലേക്ക പോയാലും. അച്ഛനമ്മമാരേയും ഗോപസ്ത്രീകളേയും സാന്ത്വനം ചെയ്യേണം. എന്നെക്കാണാതെ ദുഃഖിക്കുന്നോർ അവർ. അവർ എന്നിൽ മനസ്സോടുകൂടിയവരുമത്രേ. ഞാൻ അവരുടെ പ്രാണനായിരിപ്പോരുത്തൻ. എനിക്കുവേണ്ടി ദേഹധർമ്മങ്ങളെ ഉപേക്ഷിക്കുന്നോരെല്ലാവരേയും ഭരിക്കുന്നോൻ ഞാൻ. മറെറല്ലാം ത്യജിച്ചിട്ട് അവരെ ഭരിക്കുന്നു ഞാൻ. അവർ എന്റെ വിരഹം ഹേതുവായിട്ടു പ്രാണങ്ങളെത്തന്നെയും എത്രയും പണിപ്പെട്ടു വക്കുഹിന്നോർ. പ്രാണങ്ങളെ കളയായുന്നു, എന്നെക്കാണ്മാനുള്ള മോഹംകൊണ്ടു്."

ഇങ്ങനെ ഭഗവാനാൽ നിയോഗിക്കപ്പെട്ടിരിക്കുന്ന ഉദ്ധവർ എത്രയും വിരയെത്തേരിന്മേലേറി അമ്പാടിക്കു പോയാർ. ആദിത്യനസ്തമിക്കുമ്പോൾ അമ്പാടിയിൽച്ചെന്നു. അപ്പോൾ പശുക്കൾ വന്നുതുടങ്ങി. അവററകളുടെ പൊടികൊണ്ടു് ഉദ്ധവരെക്കാണരുതാതെയായി. അപ്പോൾ ചില കാളകൾ തമ്മിൽ കുത്തിത്തുടങ്ങി. അതിന്നു ഹേതുവാകുന്നതു ഗർഭിണികളായിരിക്കുന്ന പശുക്കൾ. അതുകൊണ്ടു പശുക്കളെല്ലാം കിടാക്കൾ നില്ക്കുന്നേടത്തു ചെന്നുതുടങ്ങി, പാൽ ചുരന്നിട്ട്. പിന്നെ ഇളംകിടാക്കൾ കുത്താടീട്ടും പശുക്കളെ കറന്നിട്ടുമുള്ളൊരു ശബ്ദം; കുഴൽ

വിളിച്ചിട്ടും ശ്രീകൃഷ്ണനെക്കൊണ്ടു പാട്ടുപാടീട്ടുമുള്ളോരുശബ്ദവും. അവിടം അലംകൃതന്മാരായിരിക്കുന്ന ഗോപന്മാരെക്കൊണ്ടും ഗോപസ്ത്രീകളെക്കൊണ്ടും നിറയപ്പെട്ടിരിക്കുന്നു. അഗ്നിപൂജയുമുണ്ടൊരിടമൊഴിയാതെ. അലങ്കരിച്ചു മാലതൂക്കീട്ടെല്ലാഗൃഹങ്ങളിലുമുണ്ട്. വനങ്ങളെല്ലാം പുഷ്പങ്ങളെക്കൊണ്ടു നിറയപ്പെട്ടിരിക്കുന്നു. വണ്ടന്മാരനേകമുണ്ടു ശബ്ദിക്കുന്നു. ഹംസങ്ങൾ കാരണ്ഡവങ്ങൾ എന്നിവററകളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന താമരപ്പൊയ്കകളുണ്ടനേകം. ഇങ്ങനെയെല്ലാമിരിക്കുന്ന അമ്പാടിയിൽ കാണായല്ലോ ഉദ്ധവരെ. അപ്പോൾ നന്ദഗോപരുദ്ധവരെ കൂട്ടിക്കൊണ്ടുനു സമ്മാനിച്ചിരുത്തി ചെമ്മേ ചിത്തവൃത്തികൾ പറഞ്ഞുതുടങ്ങിയാൻ

„നമ്മുടെ സഖി ശൂരനന്ദനനായിരിക്കുന്ന വസുദേവർ പുത്രന്മാരോടുംകൂടെ സുഖമായിട്ടിരിക്കുന്നല്ലീ? ബന്ധുക്കളോടുംകൂടെ ബന്ധത്തിങ്കൽ നിന്നു മുക്തനായല്ലോ. ഇപ്പോൾ ദുഷ്ടന്മാരായ കംസാദികൾ മരിച്ചിട്ടെത്രയും സുഖമായല്ലോ ലോകവാസികൾക്കെല്ലാം. ദൈവഗത്യാ പാപനായിരിക്കുന്ന കംസൻ ഹതനായതു്. അവൻ ധർമ്മശീലന്മാരായി സാധുക്കളായിരിക്കുന്ന യാദവന്മാരെ വളരെയുപദ്രവിച്ചുവല്ലോ. പിന്നെ ശ്രീകൃഷ്ണൻ എന്നേയും മാതാവിനേയും സ്മരിക്കുന്നുവല്ലീ? തൻെറ സഖികളേയും താൻ രക്ഷിച്ചുപോന്ന അമ്പാടിയേയും സ്മരിക്കുന്നോനല്ലീ? ഗോക്കളേയും ഗോവദ്ധനം പവ്വതത്തേയും മറന്നീലല്ലീ? ഗോവിന്ദൻ തൻെറ സുഹൃജ്ജനമാകിന ഞങ്ങളെക്കാണ്മാനായിട്ടു വരുമോ? എന്നു് ആ കൃഷ്ണൻെറ മനോഹരമായിരിക്കുന്ന മുഖാംബുജം കാണാൻ സംഗതിവരും? പിന്നെ ആ കൃഷ്ണൻ ഞങ്ങളെ പലേടത്തുനിന്നും കാട്ടുതീയിങ്കൽനിന്നും വാതവഷത്തിങ്കൽനിന്നും മററു ദുരത്യയങ്ങളായിരിക്കുന്ന മൃത്യുക്കളിൽനിന്നും പലപ്രാവശ്യം രക്ഷിച്ചവൻ. ഇവയെല്ലാം നിരൂപിച്ചിട്ടു ഞങ്ങൾക്കൊരു പ്രവൃത്തികളും തോന്നുന്നുവല്ല. അവൻെറ കടാക്ഷവും പുഞ്ചിരിയും നേരമ്പോക്കുകളും ഇവയെല്ലാം നിരൂപിച്ചിട്ടുമൊന്നും തോന്നുന്നുവല്ല. കൃഷ്ണൻ ക്രീഡിച്ചു ചില സ്ഥലങ്ങളെക്കണ്ടിട്ടും. പിന്നെ ശൈലങ്ങൾ നദികൾ ഉദ്യാനങ്ങൾ ഇവയെല്ലാം മുകുന്ദപാദങ്ങളെക്കൊണ്ടു ശുദ്ധമായിരിക്കുന്നു. അവററകളേ കണ്ടിട്ടു ഞങ്ങളുടെ മനസ്സു തദാത്മതയെ പ്രാപിക്കുന്നു. സുരന്മാരുടെ കായ്യങ്ങളെ സാധി

പ്പാനുളവാകചെയ്കുത്. പിന്നെ ഉദ്ധവരോടു ചൊല്ലാം. ഞാനോ ഇവിടെ പ്രാപ്തന്മാരായിരിക്കുന്ന രാമകൃഷ്ണന്മാരെ ദേവോത്തമന്മാരെന്നു കല്പിക്കുന്നു. പണ്ടു ഗർഗ്ഗമഹർഷി അങ്ങിനെചൊല്ലി. സുരശ്രേഷ്ഠരെന്നോ നിശ്ചയമല്ലോ. കംസന്നു പതിനായിരം മദയാനയുടെ ബലമുണ്ട്. എന്നിരിക്കുന്നവനെ അക്ലേശേന കൊന്നുവല്ലോ. പിന്നെ മല്ലന്മാരെക്കൊന്നുവല്ലോ. ഗജപതിയേയും. ഇവയെല്ലാം ലീലകൊണ്ടാകുന്നുവത്രേ, അപ്പോൾ സുരോത്തമന്മാരെന്നു ചൊല്ലണം. പിന്നെ മൂന്നു കരിമ്പനയുടെ നീളമുണ്ടു കംസന്റെ വില്ല്. അതിനെയെടുത്തു കുലച്ചു് ആനത്തലവൻ കരിമ്പൊടിക്കുംപോലെയൊടിച്ചാൻ. പിന്നെ ഗോവൎദ്ധനപൎവ്വതത്തെ ഒരു കൈകൊണ്ടെടുത്ത് ഏഴുദിവസം നിന്നാൻ. പിന്നെ ദേവകളെ ജയിച്ചിരിക്കുന്ന പ്രലംബൻ ബകൻ ധേനുകൻ അരിഷ്ടൻ തൃണാവൎത്തൻ തുടങ്ങിയുള്ളവരെ വധിച്ചാൻ. ഇവയെല്ലാം ലീലയായിട്ടത്രേ."

ഇങ്ങനെയെല്ലാം പറഞ്ഞിരുന്ന് അവർ എടനെഞ്ചുപൊട്ടിയിട്ടിടയിടയിൽ ഏതുമുരിയാടാതെയിരുന്നാർ. ഇവയെല്ലാം സ്മരിച്ചിട്ട്. അപ്പോൾ യശോദയ്ക്കു ശ്രീകൃഷ്ണന്റെ അവസ്ഥയെല്ലാം കേട്ടിട്ടു മുല ചുരന്നുതുടങ്ങി, കണ്ണുനീരും വീണു, പുത്രസ്നേഹം കൊണ്ട്. അപ്പോൾ നന്ദഗോപരുടേയും യശോദയുടേയും ദുഃഖം കണ്ടുവല്ലോ ഉദ്ധവർ. അപ്പോൾ ചൊല്ലിയാർ ഉദ്ധവർ."

"ഇദ്ദേഹികളിൽവച്ചു നിങ്ങളോളം ഭാഗ്യമുള്ളവരാരുമില്ല. അഖിലഗുരുവായിരിക്കുന്ന നാരായണങ്കൽ തികഞ്ഞോരു ഭക്തിയുണ്ടായല്ലോ നിങ്ങൾക്ക്. എന്നാൽ ഭാഗ്യവത്തുക്കൾ നിങ്ങൾ. വിശ്വത്തിന്നു ബീജയോനികളിവരിരുവരും. ഇവർ നിമിത്തമായിട്ടു വിശ്വമുണ്ടായി. പുരുഷന്റെവശം പ്രധാനമെന്നു ശക്തിയെ ചൊല്ലുന്നു. പ്രധാനപുരുഷന്മാരെന്നു ചൊല്ലാം. അപ്പോൾ പ്രപഞ്ചത്തിന്നു ജനകനെന്നും ചൊല്ലാം; നാനാപ്രകാരങ്ങളായിരിക്കുന്ന ഭൂതങ്ങളിലകത്തു പുക്കിട്ട്. ജീവന്നും ജ്ഞാനത്തിന്നുമീശ്വരന്മാരെന്ന്. യാവനൊരുത്തൻ പ്രാണവിയോഗകാലത്തിങ്കൽ ഈ കൃഷ്ണനേ വിശുദ്ധമായിരിക്കുന്ന മനസ്സുകൊണ്ടു ക്ഷണകാലം സ്മരിക്കുന്നു അവന്നു കീഴിലേ പാപമൊക്കെപ്പോകുന്നു. പിന്നെ ജ്ഞാനസ്വരൂപനായി, അവൎണ്ണ്യനായി പരയായിരിക്കുന്ന ഗതിയെ പ്രാപിക്കുന്നോൻ. അങ്ങിനെയിരി

ക്കുന്ന ഭഗവാങ്കൽ അഖിലാത്മാക്കൾക്കും മൂൎത്തിയായിരിക്കുന്ന നാരായണങ്കൽ, ഇങ്ങനെയുള്ളോരു ബുദ്ധിയുണ്ടായല്ലോ നിങ്ങൾക്ക്. എന്നാലിനി എന്തു നിങ്ങൾ ചെയ്യേണ്ടതു്? പിന്നെ വിരയേ വരുമോ എന്നല്ലീ ചോദിച്ചതു്? അതെത്രയും വിരയേ വരുന്നുണ്ടെന്നു ചൊല്ലിവിട്ടു. വന്നിട്ടു നിങ്ങളുടെ പ്രിയത്തെച്ചെയ്യുന്നോൻ. സാത്വതാംപതിയായിരിക്കുന്ന ഭഗവാൻ ഇപ്പോൾ ദുഷ്ടനായിരിക്കുന്ന കംസനെ രംഗമദ്ധ്യത്തിങ്കൽനിന്നും വധിച്ചിട്ടു യാതൊന്നു നിങ്ങളോടു ചൊല്ലിയതു്, അതിനെ സത്യമാക്കിച്ചെയ്യുന്നോൻ. എന്നാൽ നിങ്ങൾ പേടിയായ്ക. എത്രയുമടുത്തു കാണുന്നോർ നിങ്ങൾ ആ കൃഷ്ണൻ ഇവിടേ എല്ലായ്പോഴുമുളനത്രേ. എല്ലാ ഭൂതങ്ങളിലുമുളൻ. യാതൊരുജാതി ഇന്ധനത്തിലഗ്നിയുണ്ടായിരിയ്ക്കുന്നു, അതുപോലെ. പിന്നെയൊന്നും അറിയേണം നിങ്ങൾ. അവന്നു പ്രിയനായിട്ടാരുമില്ല. അപ്രിയനായിട്ടുമാരുമില്ല. ഒരുത്തനെ അവമാനിക്കയുമില്ല, മാനിക്കയുമില്ല. ഉത്തമാധമന്മാരുമില്ല. സമനത്രേ. മാതാവില്ല. പിതാവില്ല. ഭാൎയ്യയില്ല. പുത്രനുമില്ല. എന്റെ എന്നുമില്ല. പരന്റെ എന്നുമില്ല. ദേഹവുമില്ല. ജന്മവുമില്ല. കൎമ്മവുമില്ല. എങ്കിലെന്തിനിതെല്ലാം ചെയ്യുന്നുവെന്ന്. സത്തായിട്ടുമസത്തായിട്ടും മിശ്രമായിട്ടും ഉള്ള യോനികളിലെ ജന്മം സാധുക്കളെ രക്ഷിപ്പാനത്രേ. സത്താകുന്ന യോനി ദേവയോനി. അസത്താകുന്ന യോനി മത്സ്യയോനി. മിശ്രമാകുന്ന യോനി നരസിംഹയോനി. ഇവയെല്ലാം സത്തുക്കളെ രക്ഷിപ്പാനത്രേ. പിന്നെ സത്വനിൎഗ്ഗുണനായിരിക്കുന്ന ഭഗവാൻ സത്വരജസ്തമസ്സുകളാകുന്ന ഗുണങ്ങളെ ഭജിക്കുന്നോൻ, സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കായിട്ട്. എങ്കിൽ താനേ പ്രവൃത്തിക്കുന്നതോ അതല്ലതാനും. മായയെക്കൊണ്ടു പ്രവൃത്തിപ്പിക്കയാകുന്നത്. എങ്ങനേയതെന്ന്. താൻ പലവായിട്ടു തിരിഞ്ഞുനിന്നാൽ ഭൂമി തിരിഞ്ഞുവെന്നു തോന്നുന്നു, അതുപോലെ. മനസ്സിങ്കലിരിക്കുന്ന ആത്മാവിന്നുടയതെന്നു തോന്നുന്നു. മനസ്സത്രേ ചെയ്യുന്നത്. ഈവണ്ണം സൃഷ്ടിസ്ഥിതിസംഹാരം ആയതത്രേ ചെയ്യുന്നത്. എന്നാൽ നിങ്ങളുടെ പുത്രൻതന്നെയല്ല ഹരി. എല്ലാവരുടേയും ആത്മാവായിരിക്കുന്നോനത്രേ ഈശ്വരൻ. അമ്മയാകുന്നതും അച്ഛനാകുന്നതുമീശ്വരനത്രേ. പിന്നെ കാണുന്നതും കേൾക്കുന്നതുമീശ്വരനത്രേ. ഭൂതഭവിഷ്യദ്വൎത്തമാനങ്ങളും ഏറിയതും കുറ

ഞങ്ങളും. അച്യുതൻ കൂടാതെയൊരു വസ്തുവില്ല. അവൻതാനത്രേ പരമാത്മഭൂതനാകുന്നത്."

ഇങ്ങനെ പറഞ്ഞിരിക്കെത്തന്നെ രാത്രികഴിഞ്ഞു.

പ്രഭാതകാലമായ സമയത്തിങ്കൽ മറഞ്ഞുകിടക്കുന്നവരേറെ വിളക്കുകളെല്ലാം പ്രകാശിപ്പിച്ചു. ഭവനങ്ങളെ അടിച്ചുതളിച്ചു തൈർകടഞ്ഞുതുടങ്ങീ ഗോപസ്ത്രീകൾ. അവർ ദീപങ്ങളെക്കൊണ്ടും മണികളെക്കൊണ്ടും സുവർണ്ണാഭരണങ്ങളിലമുഴ്ത്തിയിരിക്കുന്ന രത്നങ്ങളേക്കൊണ്ടും ഏററവും ശോഭിച്ചാർ. പിന്നെ ധാരുവലിക്കുമ്പോൾ കുണ്ഡലങ്ങളും മുത്തുമാലകളും കരകങ്കണങ്ങളും മുലകളുമിളകുന്നു. കുങ്കുമം കൊണ്ടിഴുകിയ വിയർപ്പുതുള്ളിയോടുകൂടെയിരിക്കുന്ന കവിൾത്തടങ്ങൾ മിന്നുന്നു. ഗോപസ്ത്രീകൾ തൈർ കടയുമ്പോൾ പൂതനാവധംതുടങ്ങിയുള്ള കൃഷ്ണകഥകളെപ്പാടുന്നതു ആകാശമാർഗ്ഗത്തിങ്കൽ കേൾക്കുമാറു്. ഈ സ്ത്രീകളുടെ പാട്ടും തൈർ കടയുന്നോരൊച്ചയുംകൂടെ മിശ്രിതമായിട്ടേതൊരുദിക്കിൽ കേൾക്കുന്ന അവിടത്തെ അമംഗലങ്ങളൊക്കെപ്പോകുന്നു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷട്ചത്വാരിംശോദ്ധ്യായഃ.

---

## അഥ സപ്തചത്വാരിംശോദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:—അങ്ങനേ രാത്രികഴിഞ്ഞു. പിറേറന്നാൾ ആദിത്യനുദിച്ചുയരുന്ന സമയത്തിങ്കൽ ഉദ്ധവർ കേറി വന്ന തേർ കണ്ടാരല്ലോ ഗോപസ്ത്രീകൾ. "ആരു കൊണ്ടുന്നു ഇത്തേരു്? ഇതു പൊന്മയമായിരിപ്പോന്നല്ലോ. അക്രൂരരു വരികയോ ചെയ്തതു്! യാവനൊരുത്തൻ കംസൻെറ അത്ഥസാധകനായിരിക്കുന്നവൻ. യാതൊരക്രൂരരാൽ കമലലോചനനായിരിക്കുന്ന ശ്രീകൃഷ്ണൻ മഥുരാപുരിയെ പ്രാപിക്കപ്പെട്ടതു്, അവിടെ കംസൻ മരിച്ചതിൻെറശിഷ്ടം ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരികയോ ചെയ്തതു്?" സ്ത്രീകൾ ഇങ്ങനെ പറഞ്ഞിരിക്കുമ്പോൾ ഉദ്ധവർ പ്രാതസ്സന്ധ്യാവന്ദനത്തെക്കഴിച്ചു് അവിടെക്കാണായി. ശ്രീകൃഷ്ണൻെറ അനുചരനായി ആജാനുബാഹുവായി സുന്ദരമുഖാംബുജനായി താമരപ്പൂവിൻെറ അകയിതളുപോലെ നീണ്ടെടുപ്പിച്ചാമ്പിമയങ്ങിയിരിക്കുന്ന നയനങ്ങളോടുകൂടിയവനായി പീതാംബരം ധരിച്ചിരിക്കുന്ന ഉദ്ധവരെ കണ്ടപ്പോൾ ഗോപസ്ത്രീകൾ "ഇവനാരുവാൻ?

ആർക്കുള്ളു അച്യുതവേഷഭൂഷണങ്ങൾ?" ഇങ്ങനെ നിരൂപിച്ചു സമീപത്തിങ്കൽ ചെന്നാർ. പിന്നെ ഉത്തമശ്ലോകപദാംബുജാശ്രയനായിരിക്കുന്ന ഉദ്ധവരെ വാക്കുകൾകൊണ്ടു സല്ക്കരിച്ചാർ. അഴകിയോരാസനം കൊടുത്താർ. അതിന്മേലങ്ങിരുന്നാരുദ്ധവർ. അപ്പോൾ ശ്രീകൃഷ്ണനയച്ചിട്ടു വന്നവെന്നറിഞ്ഞാർ ഗോപസ്ത്രീകൾ. ശ്രീകൃഷ്ണന്റെ രഹഃകഥകളെ വിചാരിച്ചിട്ടു മന്ദസ്മിതത്തോടുകൂടി ഉദ്ധവരോടീവണ്ണം പറഞ്ഞുതുടങ്ങുതുംചെയ്തു.

"അല്ലേ ഉദ്ധവരേ! ഞങ്ങൾ അങ്ങയെ യദുപതിയുടെ പ്രിയനായിരിക്കുന്ന ഭൃത്യനെന്നറിയുന്നു. ഭർത്താവായിരിക്കുന്ന ശ്രീകൃഷ്ണൻ മാതാപിതാക്കന്മാരുടെ പ്രിയത്തെ ചെയ്വാനായിക്കൊണ്ട് അങ്ങേ പറഞ്ഞയയ്ക്കയല്ലോ ചെയ്തത്. അല്ലാതെകണ്ടു അമ്പാടിയിങ്കൽ ആ ഭഗവാനൊരു കാര്യമില്ലല്ലോ. ബന്ധുക്കളിലുള്ള സ്നേഹാനുബന്ധം വിരക്തന്മാരായിരിക്കുന്ന മുനികൾക്കും ത്യജിക്കരുതാതൊന്ന്. മററുള്ളവരിൽ കാര്യം നിമിത്തമായിട്ടുള്ള സ്നേഹം കാര്യം സാധിപ്പോളമേ ഉള്ളു. പിന്നെ ഇല്ല. വണ്ടുകൾ പുഷ്പങ്ങളിലേ മധുവുണ്ടാൽ ത്യജിക്കുന്നാർ, എന്നപോലെ പുമാന്മാർക്കു സ്ത്രീകളിലുള്ള സ്നേഹം." ഇങ്ങനെയെല്ലാം പറഞ്ഞിരിക്കുന്ന ഗോപസ്ത്രീകൾ ശ്രീകൃഷ്ണങ്കലുള്ള അനുരാഗാതിശയം ഹേതുവായിട്ട് തന്റേടംകൂടാതെ ഭഗവൽകഥകളെ ഓരോന്നു പാടിത്തുടങ്ങി. അപ്പോഴൊരു വണ്ടിനേക്കണ്ടിട്ടു ശ്രീകൃഷ്ണനയച്ചിരിക്കുന്ന ദൂതനായിക്കല്പിച്ചിട്ടാവണ്ടിനോടായിട്ടു പറഞ്ഞുതുടങ്ങി.

## മധുപഗീത.

മധുപ! കിതവബന്ധോ! മാ സ്പൃശാംഘ്രിം സപത്ന്യാഃ
കുചവിലുളിതമാലാകുങ്കുമശ്മശ്രുഭിർനഃ
വഹതു മധുപതിസ്തന്മാനിനീനാം പ്രസാദം
യദുസദസി വിഡംബ്യം യസ്യ ദൂതസ്ത്വമീദൃക്. ൧

ഹേ മധുപാനം ചെയ്യുന്നവനേ! ശഠന്റെ ബന്ധുവായുള്ളോവേ! നിന്റെ രോമങ്ങൾകൊണ്ടു ഞങ്ങളുടെ പാദത്തെ സ്പർശിക്കരുത്. അവ സപത്നിയുടെ കുചങ്ങളിൽ ഇളകിക്കൊണ്ടിരിക്കുന്ന മാലകളിലുള്ള കുങ്കുമം പററിയവയല്ലൊ ആകുന്നതു. ആ മാനിനികളുടെ, യദുക്കളുടെ സദസ്സിൽ അപഹസിക്കത്തക്കതായ, പ്രസാദത്തെ മധുപതി വഹിക്കട്ടെ. ഇപ്രകാരമുള്ള നീ യാതൊരുത്തന്റെ ദൂതൻ.

ഹേ വണ്ടേ! ശ്രീകൃഷ്ണന്റെ വർണ്ണാദിസാമ്യമുള്ള നീ അവന്റെ ബന്ധുതന്നെ. ഞങ്ങളുടെ പാദത്തെ നീ സ്പൃശിക്കരുത്. എന്തുകൊണ്ടെന്നാൽ നിന്റെ കറുത്ത രോമം ചുവന്നിരിക്കുന്നു. ഇതിന്നുള്ള കാരണം സപത്നിയുടെ കുചങ്ങളിൽ ധരിച്ച കുങ്കുമപ്പൊടി ശ്രീകൃഷ്ണൻ ധരിച്ച മാലകളിൽ കലൎന്നു. ആ പുഷ്പമാലകളിലെ തേൻ്റെ സമയം നിന്റെ മുഖത്തും ആ കുങ്കുമം പററി. ആ മാനിനികളുടെ സന്തോഷത്തെ സമ്പാദിക്കുന്നതിന്നുവേണ്ടി ശ്രീകൃഷ്ണൻ അവരുടെ പാദങ്ങളിൽ നന്ന നമസ്കരിച്ചോട്ടെ. നീയും നിന്റെ സ്വാമിയും ഒരുപോലെ തന്നെ ഇരിക്കുന്നു. മധുപൻ, വണ്ട് എന്നും മാധവൻ എന്നും; നീ മധുപൻ നിന്റെ സ്വാമി മധുപതി ഇപ്രകാരമുള്ള ശബ്ദസാമ്യംകൊണ്ടു വ്യംഗ്യപ്രധാനമായുള്ളതാന്നീശ്ലോകം.

സകൃദധരസുധാം സ്വാം മോഹിനീം പായയിത്വാ
സുമനസ ഇവ സദ്യസ്തത്യജേഽസ്മാൻ ഭവാദൃക്
പരിചരതി കഥം തത്പാദപദ്മം തു പദ്മാ
ഹ്യപി ബത! ഹൃതചേതാ ഉത്തമശ്ലോകജല്പൈഃ. ൧൩

നിന്നെപ്പോലെയുള്ളവൻ പുഷ്പങ്ങളെ എന്നവണ്ണം ബുദ്ധിക്കു മോഹത്തെ ജനിപ്പിക്കുന്നതായ തന്റെ അധരസുധയെ ഒരിക്കൽമാത്രം പാനംചെയ്യിപ്പിച്ചിട്ടു ഉടനെ ഞങ്ങളെ ഉപേക്ഷിച്ചു. ലക്ഷ്മീഭഗവതി അവന്റെ പാദപത്മത്തെ എങ്ങനെ പരിചരിക്കുന്നു? ഉത്തമശ്ലോകനായിരിക്കുന്ന അവന്റെ മധുരവാക്കുകളാൽ അപഹൃതചിത്തയായിട്ടു തന്നെ. ആശ്ചൎയ്യം!

കിമിഹ ബഹു ഷഡംഘ്രേ! ഗായസി ത്വം യദൂനാ-
മധിപതിമഗൃഹാണാമഗ്രതോ നഃ പുരാണം
വിജയസഖസഖീനാം ഗീയതാം തത്പ്രസംഗഃ
ക്ഷപിതകുചരുജസ്തേ കല്പയന്തീഷ്ടമിഷ്ടാഃ. ൧൪

ഹേ വണ്ടേ! പുരാണനായ യദുപതിയെ കുറിച്ചു ഗൃഹമില്ലാത്തവരായ ഞങ്ങളുടെ മുൻപിൽ ഇവിടെ എന്തിനായിട്ടു അധികം ഗാനം ചെയ്യുന്നു? അവന്റെ കഥാപ്രസംഗം വിജയസഖനായ കൃഷ്ണന്റെ സഖികളുടെ പുരോഭാഗത്തിൽ ഗാനംചെയ്യാലും. കുചദുഃഖമില്ലാത്തവരായ ആ ഇഷ്ടസഖികൾ നിന്റെ ആഗ്രഹത്തെ സാധിപ്പിക്കും.

ദിവി ഭുവി ച രസായാം കാഃ സ്ത്രിയസ്തദ്ദുരാപാഃ
കപടരുചിരഹാസഭ്രൂവിജൃംഭസ്യ യാഃ സ്യുഃ
ചരണരജ ഉപാസ്തേ യസ്യ ഭൂതിർവ്വയം കാ
അപി ച കൃപണപക്ഷേ ഹ്യുത്തമശ്ലോകശബ്ദഃ. ൮

കപടത്തോടുകൂടിയ മനോഹരമന്ദഹാസത്തോടും ഭ്രൂവിക്ഷേപത്തോടുംകൂടിയ അവന്ന് സ്വർഗ്ഗത്തിലും, ഭൂമിയിലും, പാതാളത്തിലുമുള്ള സ്ത്രീകളിൽ ആർ ദുരാപകളായി ഭവിക്കുന്നു? സമ്പത്തിന്റെ അധിഷ്ഠാനദേവതയായ ലക്ഷ്മി അവന്റെ പാദധൂളിയെ സേവിക്കുന്നു. ആ പാദങ്ങളെ സേവിപ്പാൻ ഞങ്ങൾക്ക് അർഹതയില്ലതന്നെ. എന്നാൽ അവന്റെ ഉത്തമശ്ലോകൻ എന്ന പേർ ദീനന്മാരെ സഹായിക്കുന്നതുകൊണ്ടല്ലോ.

വിസൃജ ശിരസി പാദം വേദ്മ്യഹം ചാടുകാരൈ-
രനുനയവിദുഷസ്തേഽഭ്യേത്യ ദൌത്യൈർമ്മുകുന്ദാൽ
സ്വകൃത ഇഹ വിസൃഷ്ടാപത്യപത്യന്യലോകാ
വ്യസൃജദകൃതചേതാഃ; കിം നു സന്ധേയമസ്മിൻ? ൯

ശ്രീകൃഷ്ണന്റെ സമീപത്തിൽനിന്നു വന്നിരിക്കുന്ന നിനക്കു ചാടുവാക്യങ്ങളെക്കൊണ്ടു ദൌത്യംവഹിപ്പാൻ അറിയാം. എല്ലാംമതി. എന്റെ പാദം തൊടരുത്. നിന്റെ സ്വാമിയെ വിശ്വസിച്ചു മക്കളേയും ഭർത്താവിനേയും പരലോകത്തേയും ഞാൻ ഉപേക്ഷിച്ചു. കൃതഘ്നനായ ശ്രീകൃഷ്ണൻ എന്നെയും ഉപേക്ഷിച്ചു. ഈ കാര്യത്തിൽ സന്ധിപറവാനെന്തിരിക്കുന്നു? നീ നിന്റെപാട്ടിൽ പൊയ്ക്കോ. എന്റെ പാദങ്ങളെ തൊടരുത്.

മൃഗയുരിവ കപീന്ദ്രം വിവ്യധേ ലുബ്ധധർമ്മാ
സ്ത്രിയമകൃത വിരൂപാം സ്ത്രീജിതഃ കാമയാനാം
ബലിമപി ബലിമത്ത്വാവേഷ്ടയദ്ധ്വാങ്ക്ഷവദ്യ-
സ്തദലമസിതസഖ്യൈർദ്ദുസ്ത്യജസ്തൽകഥാർത്ഥഃ. ൧൦

ശ്രീരാമൻ വേടനേപ്പോലെ മറഞ്ഞുനിന്ന് അസ്ത്രമെയ്തു ബാലിയെ കൊന്നു. സീതയുടെ നേരെയുള്ള പ്രേമാധിക്യംനിമിത്തം ശൂർപ്പണഖയുടെ വൈരൂപ്യകരണംചെയ്തു. മഹാബലിചെയ്ത പൂജയെ വാമനമൂർത്തി സ്വീകരിച്ചു. സ്വർഗ്ഗകാമിയായ മഹാബലിയെ രാജ്യഭ്രഷ്ടനാക്കി പാതാളലോകത്തേക്കയച്ചു. ഇതു കാക്കകളുടെ തൊഴിലല്ലേ? ഇതുകൊണ്ടെല്ലാം കറുത്തവനമായുള്ള

സഖ്യം മതി എന്നു തീർച്ചയാകുന്നു. എന്നാലും ശ്രീകൃഷ്ണന്റെ കഥാസാരത്തെ മറക്കുവാൻ ഞാൻ ശക്തയാകുന്നില്ല.

യദനുചരിതലീലാകർണ്ണപീയൂഷവിപ്രുട്-
സകൃദദനവിധൂതദ്വന്ദ്വധർമ്മാ വിനഷ്ടാഃ
സപദി ഗൃഹകുടുംബം ദീനമുൽസൃജ്യ ദീനാ
ബഹവ ഇഹ വിഹംഗാ ഭിക്ഷുചര്യാം ചരന്തി. ൭

കൃഷ്ണകഥാമൃതത്തിന്റെ ഒരുതുള്ളിപോലും പാനംചെയ്യാൻ ഇടവന്നവക്കു സുഖദുഃഖാദികളൊന്നുമില്ലാതാകുന്നു. അവർ കുടുംബാദികളെ ഉപേക്ഷിച്ചു പക്ഷികളെപ്പോലെ കാട്ടുകളിൽ സഞ്ചരിക്കുന്നു. ഭിക്ഷുക്കളുടെ ചർയ്യയെ അവർ സ്വീകരിക്കുന്നു. ഇങ്ങനെയുള്ള കൃഷ്ണകഥാമൃതത്തെ ഉപേക്ഷിപ്പാൻ ഞാൻ ശക്തയല്ല എന്നു താൽപര്യം.

വയമൃതമിവ ജിഹ്മവ്യാഹൃതം ശ്രദ്ദധാനാഃ
കുലികരുതമിവാജ്ഞാഃ കൃഷ്ണവധ്വോ ഹരിണ്യഃ
ദദൃശുരസകൃദേതത്തന്നഖസ്പർശതീവ്ര-
സ്മരരുജ ഉപമന്ത്രിൻ! ഭണ്യതാമന്യവാർത്താ. ൮

കൃഷ്ണസാരമൃഗത്തിന്റെ ഭാര്യമാരായ ഹരിണികളെപ്പോലെ ഞങ്ങളും അറിവില്ലാത്തവരായി ഭവിച്ചതിനാൽ അവരുടെ അവസ്ഥതന്നെ ഞങ്ങൾക്കു സിദ്ധിച്ചു. വ്യാധന്റെ ഗാനംകേട്ടു മതിമറന്നു വലയിൽചെന്നു ചാടുന്ന ഹരിണികളെപ്പോലെ ഞങ്ങളും കൃഷ്ണന്റെ ചാടുവാക്യങ്ങളെക്കൊണ്ടു മയങ്ങി കുടുക്കിലകപ്പെട്ടു. കൃഷ്ണന്റെ വാക്കുകൾ ഞങ്ങൾ സത്യമെന്നു വിശ്വസിച്ചുപോയി. അതിന്റെ ഫലമായി സഹിക്കാൻപാടില്ലാത്ത മന്മഥതാപത്തെ ഞങ്ങൾ അനുഭവിക്കുന്നു. ഹേ ദൂത! മതി, മതി വേറെ വല്ലകഥയും പറയൂ.

പ്രിയസഖ! പുനരാഗാഃ പ്രേയസാ പ്രേഷിതഃ കിം
വരയ കിമനുരുന്ധേ മാനനീയോഽസി മേഽംഗ!
നയസി കഥമിഹാസ്മാൻ ദുസ്ത്യജദ്വന്ദ്വപാർശ്വം
സതതമുരസി സൌമ്യ! ശ്രീർവധൂഃ സാകമാസ്തേ. ൯

പ്രിയസഖ! ഞങ്ങളുടെ പ്രാണവല്ലഭനായിരിക്കുന്ന കൃഷ്ണൻ നിന്നെ രണ്ടാമതുമയച്ചിട്ടാണോ നീ പിന്നേയും വന്നത്? പൂജ്യ! നിനക്കിഷ്ടമുള്ളതെന്തു? പറയുക. ഞങ്ങൾ അനുസരിക്കാം.

ഞങ്ങളെ കൃഷ്ണസമീപത്തിൽ കൊണ്ടുപോകുവാനോ നീ ആഗ്രഹി ക്കുന്നത്? ശ്രീകൃഷ്ണന്റെ ഉരസ്സിൽ ശ്രീദേവി എല്ലായ്പ്പോഴും പിരി യാതെ വസിക്കുന്നുവല്ലോ. അങ്ങനെയിരിക്കുമ്പോൾ ഞങ്ങൾ ക്കു സഹിക്കവഹിയാത്ത സപത്നീദുഃഖം ഉണ്ടാവുന്നതല്ലേ. ഹേ സൌമ്യ! നിന്റെ പരിശ്രമം ഞങ്ങൾക്കു ദുഃഖമുണ്ടാക്കുന്നവതന്നെ യെന്നു സാരം.

അതു മധുപഗീതയെന്നു ചൊല്ലുന്നു. പിന്നെയും ചൊന്നാർ.

„അല്ലേ സ്വാമിൻ! കൃഷ്ണ! രാസക്രീഡകൊണ്ടു ലളിതമായി കുറഞ്ഞൊന്നഴിയപ്പെട്ടിരിക്കുന്ന കേശപാശത്തോടുകൂടിയതായി വിയർപ്പുതുള്ളികൾകൊണ്ടു മനോഹരമായിരിക്കുന്ന മുഖചന്ദ്രനോടു കൂടിയതായി മനോഹരമായിരിക്കുന്ന നിന്തിരുവടിയുടെ തിരു മേനി ഒരിക്കലാലിംഗനംചെയ്യാനായിക്കൊണ്ടു കാട്ടേണമേ; കാട്ടേ ണമേ!" അനന്തരം ഉദ്ധവർ ഗോപസ്ത്രീകളുടെ ഭക്ത്യതിശയ ത്തോടുകൂടിയിരിക്കുന്ന വാക്കുകളെക്കേട്ടിട്ടു പ്രിയനായിരിക്കുന്ന കൃഷ്ണന്റെ സന്ദേശവാക്യങ്ങളെക്കൊണ്ടു സാന്ത്വയന്നായിട്ടീവണ്ണം പറഞ്ഞുതുടങ്ങി.

„അല്ലയോ ഗോപസ്ത്രീകൾ! ആശ്ചര്യമാശ്ചര്യം! നിങ്ങൾത ന്നെ ഇന്നു പൂർണ്ണാർത്ഥമാരായിട്ടും ലോകപൂജിതമാരായിട്ടും ഉള്ളോർ! യാതൊരു നിങ്ങളുടെ മനസ്സു വാസുദേവനാകുന്ന ഭഗവാങ്കൽ ഈ വണ്ണമുറപ്പിച്ചല്ലോ. ദാനംകൊണ്ടും ശ്രുതംകൊണ്ടും തപസ്സുകൊ ണ്ടും ജപംകൊണ്ടും സ്വാദ്ധ്യായംകൊണ്ടും മററുള്ള ശ്രേയോവിധി കളെക്കൊണ്ടും ഭഗവാങ്കലുള്ള ഭക്തിയത്രേ സാധിക്കേണ്ടത്. നി ങ്ങളാൽ ഉത്തമശ്ലോകനായിരിക്കുന്ന ഭഗവാങ്കൽ അത്യുത്തമയാ യിരിക്കുന്ന ഭക്തി പ്രവർത്തിതയായല്ലോ. അഹോ! ഭാഗ്യംതന്നെ, യാതൊന്നു മഹർഷിമാക്കുപോലും ദുല്ലഭയായിരിപ്പോന്ന്; ഭാഗ്യം ഹേതുവായിട്ടുതന്നെ പുത്രമിത്രാദികളെസ്സർവ്വത്തേയും ഉപേക്ഷിച്ചിട്ട് അ ധോക്ഷജനാകുന്ന ആ ഭഗവാങ്കൽ നിങ്ങളാൽ സ്വാത്മഭാവമധി കരിക്കപ്പെട്ടത്. അല്ലേ മഹാഭാഗ്യമാരായുള്ളോരേ! നിങ്ങൾക്കു വിരഹംകൊണ്ടു വലുതായിരിക്കുന്ന അനുഗ്രഹമത്രേ ചെയ്യപ്പെ ട്ടത്. നിങ്ങൾ സുഖാവഹമായിരിക്കുന്ന പ്രിയസന്ദേശത്തേക്കേട്ടു കൊണ്ടാലും. ഞാൻ യാതൊന്നിനേ സ്വീകരിപ്പതുംചെയ്തു വന്നി രിക്കുന്നു. ഞാൻ നിങ്ങളുടെ ഭത്താവിന്റെ രഹസ്യകരനായുള്ളവൻ.

ഭഗവാൻ പറഞ്ഞ വാക്കുകളെത്തന്നെ ഉദ്ധവർ പറയുന്നു.

ശ്രീഭഗവാനുവാച.

ഭവതീനാം വിയോഗോ മേ നഹി സർവാത്മനാ കചചിൽ
യഥാ ഭൂതാനി ഭൂതേഷു ഖം വായ്വഗ്നിർജലം മഹീ
തഥാഹം ച മനഃപ്രാണഭൂതേന്ദ്രിയഗുണാശ്രയഃ. ൨

ഹേ സാദ്ധ്വികളെ! നിങ്ങൾ ഒരിക്കലും എന്നെ പിരിഞ്ഞിരിക്കുന്നില്ല. സർവചരാചരങ്ങളുടെയും അന്തർഭാഗത്തിലും ബഹിർഭാഗത്തിലും വസിക്കുന്നവനല്ലോ ഞാൻ. ശബ്ദസ്പർശരൂപരസഗന്ധാത്മകങ്ങളായ മഹാഭൂതങ്ങൾ സർവഭൂതങ്ങളിലും വ്യാപിച്ചിരിക്കുന്നതുപോലെ ഞാൻ സർവപ്രാണികളുടേയും മനസ്സ്, പ്രാണൻ, ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ ഇവയുടെ ഗുണങ്ങൾക്കാശ്രയമായിരിക്കുന്നു.

ആത്മന്യേവാത്മനാത്മാനം സൃജേ ഹന്മ്യനുപാലയേ
ആത്മമായാനുഭാവേന ഭൂതേന്ദ്രിയഗുണാത്മനാ. ൨

എന്റെ മായയുടെ മാഹാത്മ്യത്താൽ ഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, ഗുണങ്ങൾ, ജീവന്മാർ എന്നീവിധം ആത്മാവിൽ, ആത്മാവിനെക്കൊണ്ട് ആത്മാവിനെ ഞാൻ സൃഷ്ടിക്കുന്നു. പിന്നെ രക്ഷിക്കുന്നു. പിന്നെ ഹനിക്കുന്നു. നിമിത്തകാരണവും ഉപാദാനകാരണവും ഞാൻതന്നെ എന്നു സാരം.

ആത്മാജ്ഞാനമയഃ ശുദ്ധോ വ്യതിരിക്തോഽഗുണാന്വയഃ
സുഷുപ്തിസ്വപ്നജാഗ്രദ്ഭിർമായാവൃത്തിഭിരീയതേ. ൩

ആത്മാവു ജ്ഞാനസ്വരൂപനും ദോഷരഹിതനും ദേഹത്തിൽനിന്നു ഭിന്നനും ഗുണങ്ങളോടു ചേരാത്തവനുമാകുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകൾനിമിത്തം ദേഹത്തേയും ഇന്ദ്രിയങ്ങളേയും ആത്മാവിനേയും യഥാൎത്ഥമായി ധരിക്കാതെ ഒന്നിനെ മറെറാന്നായി ധരിക്കുന്നു.

യേനേന്ദ്രിയാൎത്ഥാൻ ധ്യായേത മൃഷാ സ്വപ്നവദുത്ഥിതഃ
തന്നിരുന്ധ്യാദിന്ദ്രിയാണി വിനിദ്രഃ പ്രത്യപദ്യത. ർ

ഉണൎന്നവൻ സ്വപ്നംപോലെ ഇന്ദ്രിയാൎത്ഥങ്ങളെ മിഥ്യയായിട്ടു ധ്യാനിക്കേണം. യാതൊന്നുകൊണ്ടു ധ്യാനിക്കുവാനായി ഇന്ദ്രിയങ്ങളെ പ്രാപിച്ചു. അതിനെ ജാഗ്രതയുള്ളവനായിട്ടു നിരോധിക്കേണം.

ഏതദന്തഃ സമാമ്നായോ യോഗഃ സാംഖ്യം മനീഷിണാം
ത്യാഗസ്തപോ ദമഃ സത്യം സമുദ്രാന്താ ഇവാപഗാഃ. ൫

മനീഷികളുടെ അഷ്ടാംഗയോഗവും, ആത്മാനാത്മവിചാരവും, സന്ന്യാസവും, തപസ്സും, ദമവും, സത്യവ്രതവും, സ്വാധ്യായാദികളും നദികൾ സമുദ്രത്തെ എന്നപോലെ മനോനിരോധത്തെ പ്രാപിക്കുന്നു.

യത്ത്വഹം ഭവതീനാം വൈ ദൂരേ വർത്തേ പ്രിയോ ദൃശാം
മനസഃ സന്നികർഷാർത്ഥം മദനുധ്യാനകാമ്യയാ. ൬

പ്രേയാനായ ഞാൻ നിങ്ങളുടെ കണ്ണുകൾക്കു ദൂരത്തിലിരിക്കുന്നു. എന്നാൽ അതു നിങ്ങൾ എല്ലായ്പോഴും എന്നെത്തന്നെ ധ്യാനിച്ചു മനസ്സിന്റെ സാമീപ്യത്തെ ഉണ്ടാക്കുന്നതിന്നുവേണ്ടിയാകുന്നു. നിങ്ങൾ എന്നെ കാണാതിരിക്കുന്ന സമയം സകലവിഷയങ്ങളേയും ഉപേക്ഷിച്ചു എന്നെത്തന്നെ മനസ്സുകൊണ്ടു ധ്യാനിക്കും എന്നു താൽപര്യം.

യഥാ ദൂരചരേ പ്രേഷ്ഠേ മന ആവിശ്യ വർത്തതേ
സ്ത്രീണാം ച ന തഥാ ചേതഃ സന്നികൃഷ്ടേ/ക്ഷഗോചരേ. ൭

ദൂരത്തിൽ സഞ്ചരിക്കുന്ന പ്രേഷ്ഠനിൽ മനസ്സ് ആവേശിച്ച് എപ്രകാരം വർന്നിരിക്കുന്നുവോ, അപ്രകാരം ഇന്ദ്രിയങ്ങൾക്കു വിഷയമായ സന്നികൃഷ്ടവസ്തുവിൽ സ്ത്രീകളുടേയും മനസ്സു വർത്തിക്കുന്നില്ല.

മയ്യാവേശ്യ മനഃ കൃത്സ്നം വിമുക്താശേഷവൃത്തി യത്
അനുസ്മരന്ത്യോ മാം നിത്യമചിരാന്മാമുപൈഷ്യഥ. ൮

സകലവിചാരങ്ങളേയും സമ്പൂർണ്ണമായുപേക്ഷിച്ചു നിങ്ങളുടെ മനസ്സിനെ എന്നിൽത്തന്നെ ദൃഢമായുറപ്പിച്ചുകൊണ്ട് എന്നെത്തന്നെ ധ്യാനിക്കുന്ന നിങ്ങൾ എന്നെത്തന്നെ ഉടനെ പ്രാപിക്കും.

യാ മയാ ക്രീഡതാ രാത്ര്യാം വനേ/സ്മിൻ വ്രജ ആസ്ഥിതാഃ
അലബ്ധരാസാഃ കല്യാണ്യോ മാപുർമദ്വീര്യചിന്തയാ. ൯

വൃന്ദാവനത്തിൽ നിങ്ങളോടൊരുമിച്ചു ക്രീഡിക്കുന്ന എന്നെ പ്രാപിപ്പാൻ സാധിക്കാതെവന്ന സ്ത്രീകൾ എന്റെ ലീലാസുഖം സിദ്ധിക്കാത്തവരായിട്ട് എന്റെ ലീലകളെത്തന്നെ ദൃഢമായി

ധ്യാനിക്കകനിമിത്തം അചിരേണ എന്നെത്തന്നെ പ്രാപിച്ചു. അതുപോലെ നിങ്ങൾക്കും ചേരുവാൻ സാധിക്കുമെന്നു സാരം.

അത്രത്തോളം ഗോപസ്ത്രീകൾക്കു ഭഗവാന്റെ ജ്ഞാനോപദേശം. അദ്വൈതാത്ഥം.

ഈവണ്ണമുള്ള ഭഗവൽസന്ദേശം ഹേതുവായിട്ടു വിരഹദുഃഖത്തോടു വേർപെട്ടു സന്തുഷ്ടമാരായിരിക്കുന്ന ഗോപസ്ത്രീകളുമൊന്നിച്ചു ഭഗവൽകഥകളേ ഓരോന്നു പറഞ്ഞിരിപ്പുതുംചെയ്തു് ഉദ്ധവർ കുറഞ്ഞൊരുദിവസം അമ്പാടിയിൽ വസിക്കയും ചെയ്തു. അപ്പോൾ ഗോപസ്ത്രീകളുടെ ഭഗവാങ്കലുള്ള ഭക്ത്യതിശയത്തെ കണ്ടിട്ടേററവും വിസ്മയപ്പെട്ടാൻ. ഗേഹകൃത്യങ്ങളോരോന്നു പ്രവൎത്തിക്കുമ്പോഴൊക്കയും ഭഗവാനെക്കൊണ്ടുള്ള പാട്ടു പാടിക്കൊണ്ടേയുള്ളു. അവൎക്കന്യോന്യം വൎത്തമാനം പറയുന്നതൊക്കയും ഭഗവൽകഥകളേയുള്ളു. ഉറക്കത്തിന്നുപറയുന്നതും ഭഗവൽകഥയേയുള്ളു. ഈവണ്ണം ഗോപസ്ത്രീകളുടെ ഭഗവന്മയികളായിരിക്കുന്ന സൎവ്വചേഷ്ടകളേയും കണ്ടു് ഏററവും വിസ്മയത്തോടുകൂടെ ഉദ്ധവരീവണ്ണം വിചാരിച്ചാർ.

"ആശ്ചൎയ്യമാശ്ചൎയ്യം. ഈ ഗോപസ്ത്രീകൾക്കു് ഈശ്വരനാകുന്ന കൃഷ്ണങ്കലിത്ര ഭക്തിയുണ്ടായല്ലോ. ഈ ഗോപസ്ത്രീകളുടെ ചരണരേണുക്കൾ തട്ടുന്ന ഈ വൃന്ദാവനത്തിങ്കലേ വൃക്ഷലതാദികളായിട്ടെങ്കിലും ജനിച്ചുവെങ്കിൽ മതിയായിരുന്നു. തപസ്സുകൊണ്ടു് എന്തു? വിദ്യകൊണ്ടുമെന്തു്? നന്ദവ്രജസ്ത്രീകളുടെ പാദരേണുക്കളെ വന്ദിക്കുന്നു; യാവചിലരുടെ ഹരികഥ പാട്ടുന്നതു ത്രൈലോക്യത്തെ ശുദ്ധിവരുത്തുന്നു. '

ഈവണ്ണം ഗോപന്മാരാൽ സമ്മാനിക്കപ്പെട്ടിരിക്കുന്ന ഉദ്ധവർ മഥുരാപുരിയെ പ്രാപിച്ചു ഭഗവാനേ വന്ദിച്ചിട്ടു ഗോപസ്ത്രീകളുടെ ഭക്ത്യുദ്രേകത്തേ ബോധിപ്പിപ്പുതുംചെയ്തു. വസുദേവൎക്കായിക്കൊണ്ടും ഉഗ്രസേനനായിക്കൊണ്ടും നന്ദഗോപർ കൊട്ടുത്തിരുന്ന കാഴ ചദ്രവ്യത്തെക്കൊടുപ്പുതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്തചത്വാരിംശോ/ധ്യായഃ.

## അഥ അഷ്ടചത്വാരിംശോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— അനന്തരം കാമതപ്തയായിരിക്കുന്ന സൈരന്ധ്രിയുടെ ഗൃഹത്തിങ്കലെഴുന്നള്ളീ ഭഗവാൻ ശ്രീകൃഷ്ണൻ,

എങ്ങനെ കാമതപ്തയെന്നറിഞ്ഞവാറു്? അതോ സർവ്വാത്മാവല്ലോ തന്തിരുവടി. സർവ്വദൎശനനാകയുമുണ്ടല്ലോ. അവളുടെ ഗൃഹത്തിങ്കൽ ചെന്നപ്പോഴവളുടെ ഗൃഹമൈശ്വൎയ്യമാകുംവണ്ണമലങ്കരിച്ചു് മാലകളെക്കൊണ്ടു വിതാനിച്ചു സുഗന്ധവസ്തുക്കളെക്കൊണ്ടു ധൂപിച്ചു കാമശാസ്ത്രത്തിങ്കൽ പറഞ്ഞിരിക്കുന്ന സുരതോപകരണങ്ങളോടുകൂടിയിരിപ്പോന്നാകുന്നു.

ഇങ്ങനെയിരിക്കുന്ന തന്റെ ഗൃഹത്തിങ്കൽ ഭഗവാനെഴുന്നള്ളിയ സമയത്തിങ്കൽ സൈരന്ധ്രി വേഗേന എഴുന്നേററു സംഭ്രമത്തോടുകൂടെ തന്റെ സഖികളും താനുംകൂടെ എതിരേററുകൊണ്ടുപോയി ഇരിപ്പാൻകൊടുത്തു കാൽ കഴുകിച്ചു പൂജിച്ചു. അപ്പോഴും ഉദ്ധവരുണ്ടു ഭഗവാനോടുകൂടെ. ഉദ്ധവരേയും വഴിപോലെ സമ്മാനിച്ചാൾ. അതിനെ സ്വീകരിപ്പൂതുംചെയ്തു ഭഗവാൻ. സകലോപകരണങ്ങളോടുകൂടിയിരിക്കുന്ന അവളുടെ ശയ്യാഗൃഹത്തിൽ ആശ്ചൎയ്യമായിരിക്കുന്ന മെത്തമേൽ മൃദുവായിരിക്കുന്ന വെള്ളശ്ശീലകൊണ്ടു വിരിച്ചു കാല്ക്കലും തലക്കലും നല്ല തലയിണകളോടുകൂടിയിരിക്കുന്ന കട്ടിലിന്മേൽ ശയിപ്പൂതുംചെയ്തു.

അപ്പോൾ സൈരന്ധ്രിയാകട്ടേ വഴിപോലെ അലംകൃതയായ്വൂതും ചെയ്തു്, ഭഗവാന്റെ സമീപത്തിങ്കൽചെന്നു ലജ്ജയോടുകൂടിയിരിക്കുന്ന മന്ദസ്മിതത്തോടും കടാക്ഷത്തോടുംകൂടെ സ്ഥിതിചെയ്വൂതുംചെയ്തു. അപ്പോൾ ഭഗവാൻ അവളുടെ കൈപിടിച്ചു ശയ്യയിന്മേലിരുത്തി, അവളുമൊന്നിച്ചാരാത്രിമുഴുവൻ സുഖമാകുംവണ്ണം രമിപ്പൂതുംചെയ്തു. മുൻപിൽ കുറിക്കൂട്ടുകൊടുത്ത പുണ്യംഹേതുവായിട്ടു് അവൾക്കതു സംഗതിവന്നു. പിറേറന്നാൾ കൈവല്യനാഥനായിരിക്കുന്ന ഭഗവാനോടവൾ, ഇനിയും ചിലരാത്രിമുഴുവൻ നിന്തിരുവടിയുമൊന്നിച്ചു രമിപ്പാനുള്ളു സംഗതി വരണമെന്നൎത്ഥിച്ചാൾ. അപ്രകാരംതന്നെ ഭഗവാൻ അവൾക്കായിക്കൊണ്ടു കാമവരത്തെ കൊടുപ്പൂതും ചെയ്തു് ഉദ്ധവരോടുംകൂടെ മഥുരാപുരിയേ പ്രാപിച്ചാൻ.

പിന്നെ ശ്രീബലഭദ്രരോടും ഉദ്ധവരോടും കൂടെ അക്രൂരന്റെ ഭവനത്തിലെഴുന്നള്ളി ഭഗവാൻ. ഭക്തോത്തമനായിരിക്കുന്ന അക്രൂരരു തന്റെ സ്വാമിയായിരിക്കുന്ന ഭഗവാനെക്കണ്ട സമയത്തിങ്കൽ വേഗേന എഴുന്നേററു ചെന്നു് എതിരേററുകൊണ്ടുവന്നു സൽക്കരിച്ചു മൂവരേയും നമസ്കരിപ്പൂതുംചെയ്തു. പിന്നെ

അൎഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചു ഭഗവാന്റെ ശ്രീപാദോദകം തന്റെ മൂൎദ്ധാവിങ്കൽ സകുടുംബനായിട്ടു ധരിച്ചാൻ. പിന്നെ മൂവൎക്കും യോഗ്യങ്ങളായിരിക്കുന്ന വസ്ത്രാഭരണങ്ങളെ കൊടുത്തു ധൂപദീപാദികളെക്കൊണ്ടൎച്ചിപ്പൂതുംചെയ്തു. ഈവണ്ണം പറഞ്ഞു തുടങ്ങുവതുംചെയ്തു. "പാപികളായിരിക്കുന്ന കംസാദികളെ നിഗ്രഹിക്കഹേതുവായിട്ട് ഇന്ന് ഈ യദുവംശത്തിന്നും മററുള്ള ലോകങ്ങൾക്കും എത്രയും സുഖമായല്ലോ. എന്നാൽ നിങ്ങളിരുവരുമല്ലൊ ഈ ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണഭൂതന്മാർ. എന്നിരിക്കുന്ന നിങ്ങളിരുവരും ഇവിടെ വരികഹേതുവായിട്ടു ഞാനെത്രയും ഭാഗ്യവാനായല്ലോ. ഈ ഭവനവുമേററവും ശുദ്ധമായല്ലോ." ഇങ്ങനെ പലപ്രകാരത്തിലുള്ള സ്തുതികളെക്കൊണ്ടു സ്തുതിപ്പൂതുംചെയ്തു.

തദനന്തരം ഭഗവാൻ അമൃതതുല്യകളായിരിക്കുന്ന വാക്കുകളെക്കൊണ്ട് ഈ അക്രൂരരോടീവണ്ണമരുളിച്ചെയ്വൂതുംചെയ്തു.

"അങ്ങുതന്നെ ഞങ്ങളുടെ ഗുരുവായിട്ടും പിതൃവ്യനായിട്ടും ഞങ്ങളേ ശാസിച്ചു ശിക്ഷിച്ചു വളൎത്തിക്കൊള്ളണം. നല്ലതു വരണം എന്നാഗ്രഹമുള്ളവർ അങ്ങേപ്പോലെയുള്ള മഹാജനങ്ങളെ സേവിച്ചുകൊള്ളണം. മൃച്ഛിലാമയന്മാരായിരിക്കുന്ന ദേവന്മാരും ജലമയമായിരിക്കുന്ന തീൎത്ഥങ്ങളുമപ്രകാരം ശുദ്ധിവരുത്തുകയില്ല. അങ്ങേപ്പോലെയുള്ള സാധുക്കൾ കാണുമ്പോൾ തന്നെ ജനങ്ങളേ ശുദ്ധിവരുത്തുന്നു. എന്നാൽ പരമബന്ധുവായിരിക്കുന്ന ഭവാൻ ഹസ്തിനാപുരത്തിങ്കൽ ചെന്നു പാണ്ഡവന്മാരുടെ വൎത്തമാനമറിഞ്ഞുവരണം. ചെറുപ്പത്തിലേ അച്ഛനും മരിച്ചു ദുഃഖിച്ചിരിക്കുന്ന അവരെ ധൃതരാഷ്ട്രർ ഹസ്തിനാപുരത്തിങ്കൽ കൂട്ടിക്കൊണ്ടുപോന്നുവെന്നു കേട്ടു. അംബികാപുത്രനായിരിക്കുന്ന ധൃതരാഷ്ട്രർ തന്റെ പുത്രന്മാരിലും ഭ്രാതൃപുത്രന്മാരിലും സമനായിട്ടു വൎത്തിക്കുന്നോ എന്നറിയണം. അവൎക്കവിടെ സുഖമല്ലെങ്കിൽ സുഖമായിട്ടിരുത്തണം. അവർ എന്റെ അച്ഛൻപെങ്ങളുടെ പുത്രന്മാർ. അവൎക്കു ബന്ധുവായിട്ടു നാം തന്നെയല്ലോ." ഈവണ്ണമക്രൂരരെ നിയോഗിപ്പൂതുംചെയ്തു ഭഗവാൻ ഉദ്ധവരോടും ബലഭദ്രരോടുംകൂടെ തന്റെ രാജധാനിയെ പ്രാപിപ്പൂതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അഷ്ടചത്വാരിംശോദ്ധ്യായഃ.

അഥ ഏകോനപഞ്ചാശത്തമോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:— അനന്തരം അക്രൂരർ കൌരവേന്ദ്രന്മാരുടെ യശസ്സുകൊണ്ടടയാളപ്പെട്ടിരിക്കുന്ന ഹസ്തിനാപുരത്തിങ്കൽ ചെന്നിട്ടു മുൻപിൽ ധൃതരാഷ്ട്രരെക്കണ്ടു. പിന്നെ ഭീഷ്മ ദ്രോണകൃപാദികളെ എല്ലാവരേയും കണ്ടു. കുന്തീദേവിയേയും പാണ്ഡവന്മാരേയും കണ്ടു. അവരെല്ലാവരും വസുദേവാദികളെല്ലാവരുടേയും കുശലത്തെ ചോദിച്ചാർ. അപ്പോൾ അക്രൂരർ അവർക്കൊക്കയും സുഖംതന്നെയെന്നു ചൊന്നാർ. പിന്നെ നാലഞ്ചുമാസം രാജാവിന്റെ വൃത്താന്തത്തെ ഗ്രഹിപ്പാനായിക്കൊണ്ടവിടത്തന്നെ അധിവസിച്ചാൻ. അന്നു കുന്തിയും വിദുരരും കൂടെ അക്രൂരരോടറിയിച്ചാർ.

„രാജാവിന്നു ദുഷ്ടനായിരിക്കുന്ന പുത്രൻ ദുര്യോധനൻ ഉണ്ടാകമൂലം അവൻ പറയുന്നതേ കേൾക്കൂ. അവന്റെ മനസ്സിനെ അനുവൎത്തിക്കുന്നു.'' പിന്നെ പാണ്ഡവന്മാരുടെ പ്രകാരവുമറിയിച്ചാർ. പാണ്ഡവരുടെ തേജസ്സുമോജസ്സും ബലവീൎയ്യ പരാക്രമങ്ങളും അറിയാഞ്ഞിട്ടുള്ള അവസ്ഥയേയും ബോധിപ്പിച്ചാർ. പ്രജകൾക്കു പാണ്ഡവന്മാരിലുള്ള അനുരാഗംകൊണ്ടും അവരോടു ദ്വേഷം വൎദ്ധിക്കുന്നു. ദുഷ്ടന്മാരായിരിക്കുന്ന ദുര്യോധനാദികൾ പാണ്ഡവൎക്കു വിഷച്ചോറുകൊടുത്തതും, പാമ്പിനെക്കൊണ്ടു കടിപ്പിച്ചതും ഇത്തരം പലപ്രകാരത്തിലുള്ള അപകാരങ്ങൾ ചെയ്തതും ബോധിപ്പിച്ചാർ. പിന്നെയും കുന്തീദേവി അക്രൂരരോടു പറഞ്ഞാൾ. "ഭ്രാതൃപുത്രന്മാരായിരിക്കുന്ന രാമകൃഷ്ണന്മാരെന്നെ സ്മരിക്കമാറുണ്ടോ? പിന്നെ ഭ്രാതാക്കന്മാരായിരിക്കുന്ന വസുദേവാദികളും തദ്ബന്ധുക്കളുമെന്നെയും അച്ഛൻമരിച്ചിരിക്കുന്ന പുത്രന്മാരേയും സ്മരിക്കുന്നോ?'' ഇങ്ങനെയോരോന്നു പറഞ്ഞിരിക്കുമ്പോൾ ഭഗവാൻ ശ്രീകൃഷ്ണൻ സാക്ഷാലീശ്വരനെന്നുള്ള ജ്ഞാനമുണ്ടായി.

„കൃഷ്ണ! കൃഷ്ണ! മഹായോഗിൻ!
വിശ്വാത്മൻ! വിശ്വഭാവന!
പ്രപന്നാം പാഹി ഗോവിന്ദ!
ശിശുഭിശ്ചാവസീദതീം''

"നമഃ കൃഷ്ണായ ശുദ്ധായ
ബ്രഹ്മണേ പരമാത്മനേ
ലോകേശ്വരായ യോഗായ
ത്വാമഹം ശരണം ഗതാ."

ഈവണ്ണം ഭഗവാനെ സ്തുതിച്ചുതുടങ്ങുതുംചെയ്തു. "അല്ലേ സ്വാമിൻ! കൃഷ്ണ! കൃഷ്ണ! മഹായോഗിയായുള്ളോവേ! വിശ്വാത്മാവായി വിശ്വദൎശനനായുള്ളോവേ! ഈ കിടാക്കളോടുകൂടെ ദുഃഖിതയായി നിന്തിരുവടിയെ ശരണംപ്രാപിച്ചിരിക്കുന്ന എന്നെ രക്ഷിക്കേണമേ. ഈ മൃത്യുസംസാരത്തിൽനിന്നു ഭയപ്പെട്ടിരിക്കുന്ന ജനങ്ങൾക്കു നിന്തിരുവടിയുടെ പാദാരവിന്ദമല്ലാതെയൊരാലംബമില്ലല്ലോ."

അല്ലേ മഹാരാജാവേ! അങ്ങേ പ്രപിതാമഹിയായിരിക്കുന്ന കുന്തീദേവി ഈവണ്ണമോരോരോ സ്തുതികളെക്കൊണ്ടു സ്തുതിപ്പുതുംചെയ്തു വാടീട്ടു കരഞ്ഞുതുടങ്ങുതുംചെയ്തു. അപ്പോൾ സമദുഃഖന്മാരായിരിക്കുന്ന അക്രൂരരും വിദുരരുംകൂടെ തൽപുത്രന്മാരുടെ ജനനകാരണങ്ങളെ പറഞ്ഞാശ്വസിപ്പിപ്പുതുംചെയ്തു. പിന്നെ അക്രൂരർ സഭയെ പ്രാപിച്ചു രാജാവു ധൃതരാഷ്ട്രരോടീവണ്ണം പറഞ്ഞുതുടങ്ങി.

"അല്ലേ വിചിത്രവീൎയ്യപുത്രനായുള്ളോവേ! ധൃതരാഷ്ട്രർ! അങ്ങുന്നു സാവധാനചിത്തനായിട്ടു കേട്ടാലും. ഞാൻ ശ്രീകൃഷ്ണന്റെ നിയോഗംഹേതുവായിട്ട് അങ്ങോടു ചില ഗുണദോഷങ്ങൾ പറവാനായിട്ടു വന്നിരിക്കുന്നു. കുരുവംശത്തിങ്കലേക്കു കീൎത്തിയെ വൎദ്ധിപ്പിക്കുന്ന അങ്ങേ ഭ്രാതാവു പാണ്ഡു മരിച്ചതിന്റെശേഷം അങ്ങുന്നിപ്പോൾ സിംഹാസനാരൂഢനായിട്ടു രാജ്യം രക്ഷിച്ചുതുടങ്ങിയല്ലോ. എന്നാലങ്ങേ പുത്രന്മാരായിരിക്കുന്ന ദുൎയ്യോധനാദികളേയും ഭ്രാതൃപുത്രന്മാരായിരിക്കുന്ന പാണ്ഡവന്മാരേയും ഭേദംകൂടാതെകണ്ടു ശിക്ഷിച്ചു വളൎത്തുകൊള്ളണം. രാജാവായാൽ പ്രജകളെ ധൎമ്മത്തോടുകൂടെ രക്ഷിക്കയും ശീലംകൊണ്ടു രഞ്ജിപ്പിക്കയും ചെയ്താൽ കീൎത്തിയും ശ്രേയസ്സുമുണ്ടാം. തങ്ങടെ കുള്ള ആളുകളിൽ സമനായിട്ടു വൎത്തിക്കയും വേണം. മൂഢതഹേതുവായിട്ടു മറെറപ്രകാരമാചരിച്ചാൽ ദുഷ്കീൎത്തിയുമുണ്ടാം. നരകത്തിൽ പതിക്കയുംചെയ്യും. അല്ലേ രാജാവേ! ഇഹലോകത്തിങ്കൽ ഒരുത്തനും ഒരുത്തനോടുകൂടിയും ഏററമുള്ള സഹവാസ

മില്ല. തൻെറ ദേഹത്തോടുക്രൂടിയുമില്ലല്ലോ. പിന്നെയാകട്ടേ ഭാൎയ്യാപുത്രാദികളോടുള്ളതു്. ഇക്കാണാകുന്ന പ്രപഞ്ചമൊക്കെയും സ്വപ്നത്തോടു തുല്യമെന്നറിഞ്ഞു സമനായി ശാന്തനായി വൎത്തിച്ചുകൊണ്ടാലും."

ഈവണ്ണം നാനാപ്രകാരകളായിരിക്കുന്ന അക്രൂരരുടെ വാക്കുകൾ കേട്ടാനന്ദിപ്പൂതുംചെയ്തു ധൃതരാഷ്ട്രരീവണ്ണം പറഞ്ഞു. "അല്ലേ അക്രൂരരേ! അങ്ങേ ഈവണ്ണമുള്ള വാക്കുകൾ കേട്ടിട്ടു തൃപ്തിവരുന്നീല. അങ്ങു പറഞ്ഞതൊക്കെയും സത്യംതന്നെ; എങ്കിലും പുത്രസ്നേഹാകുലമായി ഇളകിയിരിക്കുന്ന മനസ്സിങ്കലിരിക്കുന്നില്ല. അതു് ഈശ്വരവിധിയത്രേ. ഈശ്വരവിധിയെ ആൎക്കും മററൊരുപ്രകാരത്തിലാക്കിച്ചെയ്യുക്രൂടായല്ലോ. അല്ലേ സ്വാമിൻ! കൃഷ്ണാ! നിന്തിരുവടി ഭൂഭാരക്ഷയത്തിനായിക്കൊണ്ടു യദുവംശത്തിങ്കൽ അവതരിക്കയല്ലോ ചെയ്തതു്. അങ്ങനെയിരിക്കുന്ന നിന്തിരുവടിക്കായിക്കൊണ്ടു നമസ്കാരം."

ഇങ്ങനെയുള്ള ധൃതരാഷ്ട്രരുടെ വചനംകേട്ടു് അക്രൂരരെല്ലാവരോടും യാത്രചൊല്ലുതുംചെയ്തു മധുരാപുരിക്കുന്നു പോവൂതും ചെയ്തു. ഹസ്തിനാപുരത്തിങ്കലേ വൎത്തമാനങ്ങളൊക്കെയും ശ്രീകൃഷ്ണനോടും ബലഭദ്രരോടും ബോധിപ്പിപ്പൂതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകോനപഞ്ചാശത്തമോഽദ്ധ്യായഃ.

---

## അഥ പഞ്ചാശത്തമോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:—എങ്കിലോ കംസൻെറ ഭാൎയ്യമാർ അസ്തിയെന്നും പ്രാപ്തിയെന്നും ഇരുവർ. അവർ ജരാസന്ധൻെറ പുത്രിമാർ. അവരിരുവരും ദുഃഖത്തോടുക്രൂടെ ജരാസന്ധനെച്ചെന്നുകണ്ടു തങ്ങളുടെ ഭൎത്താവായിരിക്കുന്ന കംസനെ ശ്രീകൃഷ്ണൻ നിഗ്രഹിച്ചതും ദുഃഖപ്രകാരങ്ങളും പിതാവായിരിക്കുന്ന ആ മഗധരാജാവിനോടായിക്കൊണ്ടു ബോധിപ്പിപ്പൂതുംചെയ്തു. അപ്പോഴതുകേട്ടു ജരാസന്ധനുള്ളിലേററവും ദുഃഖവും കോപവുമുണ്ടായി. പിന്നെ കോപത്തോടുക്രൂടിയീവണ്ണം പറവൂതുംചെയ്തു. "എൻെറ പരമബന്ധുവായിരിക്കുന്ന കംസനെ ഇന്നു പിടിയാതെയിരിക്കുന്ന ആ കൃഷ്ണൻ വധിച്ചുവല്ലോ. അതുഹേതുവായിട്ടിന്നു ഞാൻ ഭൂമിയിങ്കൽ യാദവന്മാരെന്നുള്ളതില്ലാതെയാക്കിച്ചെയ്യേക്കു

നുണ്ട്. "എന്നിങ്ങനെ പറവ്വതും ചെയ്തു് ഇരുപത്തിമൂന്നക്ഷൌഹിണിപ്പടയോടുംക്രടെ പുറപ്പെട്ടു മഥുരാരാജധാനിയെ പ്രാപിച്ചു തന്റെ പടകളെക്കൊണ്ടു രാജധാനിക്കുചുററും വളഞ്ഞാൻ. സമുദ്രം മിട്ടാൽപ്രദേശത്തെ അതിക്രമിച്ചുവരികയോ എന്നു തോന്നും കണ്ടാൽ. അപ്പോൾ കാരണമാനുഷനായിരിക്കുന്ന ഭഗവാൻ ദേശകാലാനുഗതത്തേയും തന്റെ അവതാരപ്രയോജനത്തേയും നിരൂപിച്ചിട്ടുവണ്ണം നിശ്ചയിച്ചു.

"ഭൂമിക്കു ഭാരമായി ഭവിച്ചിരിക്കുന്ന ഇവന്റെ പടജ്ജനത്തെയൊക്കയും നിഗ്രഹിക്കുന്നുണ്ട്. ഈ മാഗധനെ നിഗ്രഹിക്കയുമരുതു്. എന്നാലിനിയുമിവൻ ഈവണ്ണമുള്ള പടജ്ജനങ്ങളോടുകൂടെ യുദ്ധത്തിനായിക്കൊണ്ടു വരും. അപ്പോൾ അവററകളേയും നിഗ്രഹിക്കാം."

ഭഗവാനീവണ്ണം നിരൂപിച്ചിരിക്കുംസമയത്തിങ്കൽ ആകാശദേശത്തുനിന്നു് ആദിത്യനെപ്പോലെ തേജസ്സുള്ള രണ്ടു തേരും കൌമോദകിയാദിയായുള്ള ആയുധങ്ങളും ദാരുകനാകുന്ന സാരഥി കൊണ്ടുവരുന്നതിനെക്കണ്ടു. അപ്പോൾ ഭഗവാൻ ശ്രീബലഭദ്രരോടീവണ്ണമരുളിച്ചെയ്തു. "അല്ലേ ജ്യേഷ്ഠൻ! നമ്മുടെ യദുക്കൾക്കു വലുതായിരിക്കുന്ന സങ്കടം വന്നതു കണ്ടാലും. എന്നാലിവന്റെ ഇപ്പടകളെയൊക്കവേയും നിഗ്രഹിക്കേണം. ഇതിനായിട്ടല്ലോ നാം ജനിച്ചതു്." എന്നീവണ്ണം അരുളിച്ചെയ്വൂതും ചെയ്തു് ഇരുവരും അരയുംതലയുംമുറുക്കി തേരിന്മേൽ കരേറുതും ചെയ്തു മഥുരാരാജധാനിയുടെ പുറത്തു പുറപ്പെട്ടാർ. പാഞ്ചജന്യമാകുന്ന തന്റെ ശംഖിനെ വിളിപ്പൂതുംചെയ്തു ഭഗവാൻ. അപ്പോൾ ജരാസന്ധനാകട്ടേ പടജ്ജനത്തെയൊക്കെയും യുദ്ധം ചെയ്വാനായിക്കൊണ്ടു നിയോഗിപ്പൂതുംചെയ്തു. ശ്രീകൃഷ്ണനോടായിക്കൊണ്ടീവണ്ണം പറവ്വതുംചെയ്തു. "അല്ലേ കൃഷ്ണൻ! യുദ്ധത്തിങ്കൽ ഭീരുവായി ബാലനായിരിക്കുന്ന നിന്നോടുകൂടെ ഞാൻ യുദ്ധം ചെയ്യുന്നില്ല. അല്ലേ രാമൻ! നിനക്കു യുദ്ധംചെയ്യാമെന്നു ശ്രദ്ധയുണ്ടെങ്കിൽ പുറപ്പെട്ടുകൊണ്ടാലും."

എന്നീവണ്ണം പോരിനു തട്ടിവിളിപ്പൂതുംചെയ്തു ബലഭദ്രരാമനും ജരാസന്ധനുംകൂടി അതിഘോരമായിരിക്കുന്ന യുദ്ധം തുടങ്ങുതുംചെയ്തു. ശ്രീകൃഷ്ണൻ പടജ്ജനങ്ങളോടും യുദ്ധം തുടങ്ങി. അപ്പോൾ ഇരുപത്തിമൂന്നക്ഷൌഹിണിപ്പടജ്ജനങ്ങൾ ഒരുമിച്ചു

പ്രയോഗിച്ചിരിക്കുന്ന ശസ്ത്രാസ്ത്രവർഷംകൊണ്ടു കൃഷ്ണരാമന്മാരുടെ തേരു രണ്ടും മൂടിവശായി. ഈവണ്ണം കുറഞ്ഞൊരുനേരം കഴിഞ്ഞതിൻെറശേഷം ഭഗവാൻെറ ശ്രീഗരുഡൻകൊടിയടയാളമായിരിക്കുന്ന തേരു മേഘമണ്ഡലത്തെ ഭേദിച്ച് ആദിത്യമണ്ഡലമുയരുംകണക്കിനെ ശത്രുസൈന്യത്തെ ഭേദിച്ചു പ്രകാശിച്ചു കാണാറാകുതുംചെയ്തു. അപ്പോൾ ഭഗവാൻ ശ്രീശാർങ്ഗംപള്ളിവില്ലുകൊണ്ടു പ്രയോഗിച്ചിരിക്കുന്ന ശരനികരംകൊണ്ടു പടജ്ജനങ്ങളൊക്കയും യുദ്ധഭൂമിയിങ്കൽ വീഴുന്നതും കാണായി. അവരുടെ അംഗങ്ങളിൽനിന്നു പുറപ്പെട്ട ചോര നദീരൂപേണ കാണായി. ഈവണ്ണം ഇരുപത്തിമൂന്നക്ഷൌഹിണികളും മിക്കവാറും നശിച്ചു സമയത്തിങ്കൽ ശ്രീബലഭദ്രരാകട്ടേ ജരാസന്ധൻെറ തേരും അടിച്ചുപൊടിപ്പുതുംചെയ്തു ജരാസന്ധനെ വരുണപാശങ്ങളെക്കൊണ്ടു പിടിച്ചുകെട്ടുതുംചെയ്തു. „അല്ലേ ജ്യേഷ്ഠൻ! ഈ ജരാസന്ധനെക്കൊണ്ടിനിയും കാര്യമുണ്ട്. ആയതുഹേതുവായിട്ടു നിഗ്രഹിക്കരുത്." എന്നീവണ്ണമുള്ള ഭഗവാൻെറ വാക്കുഹേതുവായിട്ടുഴിച്ചുവിട്ടതുംചെയ്തു അപ്പോൾ ജരാസന്ധൻ വൈമനസ്യത്തോടെ „ഞാനിനി വനപ്രദേശത്തെ പ്രാപിച്ചു തപസ്സുചെയ്തു ഗതിവരുത്തുന്നേയുള്ളു. അഭിമാനക്ഷയം വന്ന് ഇരിക്കുന്നതിനെക്കാൾ അതുതന്നെ നല്ലത്." എന്നീവണ്ണം നിശ്ചയിച്ചു പുറപ്പെട്ട സമയത്തിങ്കൽ അവൻെറ ബന്ധുക്കളായിരിക്കുന്ന രാജാക്കന്മാർ ഓരോരോ വാക്കുകളെക്കൊണ്ടു ബുദ്ധിക്ഷയം തീർപ്പുതുംചെയ്തു. ആയതുകേട്ടു ജരാസന്ധൻ പിന്നെയുമുദ്യുക്തനായിട്ടു തൻെറ രാജധാനിയെ പ്രാപിപ്പുതുംചെയ്തു. അപ്പോൾ ശ്രീകൃഷ്ണനും ബലഭദ്രരുംകൂടെ ശത്രുസൈന്യമാകുന്ന സമുദ്രത്തെക്കടപ്പുതുംചെയ്തു തങ്ങൾക്കൊരു കുറവുംവരാതെ മഥുരാപുരിയെ പ്രാപിച്ചു. അപ്പോൾ ദേവകൾ പൂവർഷംചെയ്തു സ്തുതിച്ചു. പൌരന്മാരൊക്കെയും സന്തുഷ്ടരാവുതുംചെയ്തു, രാജമാർഗ്ഗങ്ങളൊക്കെ അടിച്ചുതളിച്ചു തോരണമാലകളും തൂക്കി മംഗലവാദ്യശബ്ദത്തോടും ആനന്ദജയശബ്ദത്തോടുംകൂടെ ഭഗവാന്മാരെ എതിരേല്പുതുംചെയ്തു. പുരസ്ത്രീകൾ ഏഴുനിലമാടങ്ങളിൽനിന്ന് അക്ഷതംകൊണ്ടും മലരുകൊണ്ടും വർഷിപ്പുതുംചെയ്തു. ഭഗവാൻ തൻെറ കടാക്ഷംകൊണ്ടും പുഞ്ചിരികൊണ്ടും അവരെ ഒക്കവേ ആനന്ദിപ്പിപ്പുതുംചെയ്തു യുദ്ധഭൂമിയിങ്കൽനിന്നു കിട്ടിയിരിക്കുന്ന ധനങ്ങളേയും ആഭരണങ്ങളേയും ഉഗ്രസേനനായിക്കൊണ്ടു കൊടുപ്പുതുംചെയ്തു.

ഈവണ്ണം പതിനേഴുപ്രാവശ്യം ജരാസന്ധൻ കൊണ്ടുവന്നിരിക്കുന്ന ഇരുപത്തിമൂന്നക്ഷൌഹിണിപ്പടകളേയും ഭഗവാനും ബലഭദ്രരുംകൂടെ നിഗ്രഹിപ്പൂതുംചെയ്തു.

അല്ലേ രാജാവേ! ഇതാശ്ചൎയ്യമെന്നു നിരൂപിക്കേണ്ട. ഈ പ്രപഞ്ചത്തെ ഒക്കെയും സൃഷ്ടിക്കുന്നതും രക്ഷിക്കുന്നതും സംഹരിക്കുന്നതും യാതൊരു ഭഗവാനല്ലോ എന്നിരിക്കുന്ന ഭഗവാനു ശത്രുസൈന്യനിഗ്രഹം ആശ്ചൎയ്യമോ? ഈവണ്ണം പതിനേഴു പ്രാവശ്യത്തെ യുദ്ധം കഴിഞ്ഞു പതിനെട്ടാമതു ജരാസന്ധനും പടയും വരുന്നതിനിടയിൽ നാരദപ്രേഷിതനായിരിക്കുന്ന യവനൻ മൂന്നുകോടി മ്ലേച്ഛപ്പടയോടുംകൂടെ വന്നു മഥുരാപുരിക്കു ചുററും വളഞ്ഞാൻ. വൃഷ്ണികൾ ആത്മതുല്യപരാക്രമന്മാരാകുന്നുവെന്നു നാരദൻ പറഞ്ഞു കേൾക്കഹേതുവായിട്ടാകുന്നു. അപ്പോൾ ഭഗവാൻ ശ്രീകൃഷ്ണൻ ബലഭദ്രരോടരുളിച്ചെയ്തു.

"അല്ലേ ജ്യേഷ്ഠൻ! ഇന്നിപ്പോൾ യവനൻ നമ്മെ നിരോധിക്കുന്നു. ജരാസന്ധനും ഇന്നെങ്കിലും നാളെയെങ്കിലും മററന്നാളെങ്കിലും വരും നിശ്ചയം. നാമിവനോടു യുദ്ധംചെയ്യുന്ന സമയത്തിങ്കൽ ജരാസന്ധൻ വന്നുവെങ്കിൽ സ്വജനങ്ങളെ വധിക്കയെങ്കിലും പിടിച്ചു കെട്ടിക്കൊണ്ടുപോകയെങ്കിലും ചെയ്യും. എന്നാലെന്തൊരുപായം വേണ്ടൂ?" എന്നു നിരൂപിച്ചു വിശ്വകൎമ്മാവിനെ ധ്യാനിച്ചു. ആഗതനായിരിക്കുന്ന അവനെക്കൊണ്ടു സമുദ്രമദ്ധ്യത്തിങ്കൽ ദ്വാരവതിയെന്നീവണ്ണം പ്രസിദ്ധയായിരിക്കുന്ന രാജധാനി തീൎപ്പിപ്പൂതുംചെയ്തു.

ഈവണ്ണം ഭഗവാൻ ദേവകളുടെ തച്ഛാവായിരിക്കുന്ന വിശ്വകൎമ്മാവിനാൽ തന്റെ കൌശലമെല്ലാം പ്രകാശിപ്പിച്ചു തീൎക്കപ്പെട്ടിരിക്കുന്ന ശ്രീമദ്വാരവതിയെ അധിവസിക്കുന്ന കാലത്തിങ്കൽ ദേവശ്രേഷ്ഠനായിരിക്കുന്ന ഇന്ദ്രൻ സുധൎമ്മയാകുന്ന സഭയെ കൊടുത്തയച്ചു. യാതൊന്നിനെ അധിവസിക്കുന്ന ആളുകൾക്കു ക്ഷുത്തൃഡാദികളാകുന്ന ഷഡ്ഊൎമ്മികളൊന്നുമില്ല. അങ്ങനെതന്നെ നിധിപതിയായിരിക്കുന്ന വൈശ്രവണൻ തന്റെ ഭണ്ഡാരങ്ങളെട്ടും കൊടുത്തയച്ചു. വരുണൻ പതിനായിരം പച്ചക്കുതിരകളെ കൊടുത്തയച്ചു. ദിക്പാലന്മാരൊക്കെയും മുൻപിൽ ഭഗവാൻ തങ്ങൾക്കു തന്നിരിക്കുന്ന ആധിപത്യത്തെ ഭൂമിഗതനായിരിക്കുന്ന ഭഗവാനായിക്കൊണ്ടു പ്രത്യൎപ്പിപ്പൂതുംചെയ്തു.

തന്റെ യോഗമായകൊണ്ടു സ്വജനങ്ങളെ എല്ലാവരേയും ആ രാജധാനിയിങ്കലാക്കുതുംചെയ്തിട്ടു ഭഗവാൻ കാലയവനനോടുംകൂടെ രാജധാനിക്കു പുറത്തു പുറപ്പെട്ടു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചാശത്തമോഽദ്ധ്യായഃ.

---

അഥ ഏകപഞ്ചാശത്തമോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— അനന്തരം ഭഗവാൻ യവനന്റെ മുൻപിൽക്കൂടെ താൻ ഭയപ്പെട്ടിട്ടെന്നപോലെ മണ്ടിത്തുടങ്ങി. അപ്പോൾ യവനനാകട്ടേ നാരദൻപറഞ്ഞിരിക്കുന്ന ലക്ഷണങ്ങളെക്കൊണ്ടിവൻതന്നെ കൃഷ്ണൻ എന്നീവണ്ണം നിശ്ചയിച്ചിട്ടു പിന്നാലേ മണ്ടിത്തുടങ്ങി അപ്പോൾ ഭഗവാനാകട്ടേ "ഇവനെ ഞാൻ വധിക്കത്തക്കവണ്ണമുള്ള സുകൃതമില്ല. എന്നാലിവനേ മറെറാരുപ്രകാരം നിഗ്രഹിക്കേണം" എന്നീവണ്ണം നിശ്ചയിച്ചിട്ട്, ഓരോരോ ദിക്കിൽ മണ്ടിനടക്കുമ്പോൾ ഒരു ഗുഹയിങ്കൽ ചെന്നു മറവുതുംചെയ്തു. യവനനും പിന്നാലെ ഗുഹയിൽ കടന്നന്വേഷിച്ചുനടക്കുമ്പോൾ മറെറാരുപുരുഷൻ അവിടെക്കിടന്നുറങ്ങുന്നതു കണ്ടിട്ട് ഇവൻതന്നേ കൃഷ്ണനാകുന്നുവെന്നിവണ്ണം നിശ്ചയിച്ചിട്ടു കാലുകൊണ്ടു മാറിടത്തിങ്കൽ ചവിട്ടിയുണർത്തിയാൻ. ഉണർന്ന സമയത്തിങ്കൽ അദ്ദേഹത്തിന്റെ തിഗ്മചക്ഷുസ്സുകൊണ്ടു യവനൻ ഭസ്മീഭൂതനാവുതുംചെയ്തു.

അപ്പോഴതുകേട്ടു രാജാവു ശ്രീപരീക്ഷിത്തു മഹർഷി ശ്രീശുകനോടു ചോദിക്കുന്നു. "അല്ലേ മഹർഷി! ആ ഗുഹയിങ്കൽ കിടന്നുറങ്ങിയതു ഏവനൊരുത്തൻ? അദ്ദേഹമെന്തു ഹേതുവായിട്ടു ഗുഹയിങ്കൽ ചെന്നു കിടക്കുന്നു? യവനനെ ഭസ്മമാക്കുവാനുള്ള തേജസ്സു തന്നെയോ?" എന്നു കേട്ടിട്ടു മഹർഷി ശ്രീശുകൻ പറയുന്നത്.

ഇക്ഷ്വാകുവംശത്തിങ്കൽ ജനിച്ച അവൻ മാന്ധാതാവിന്റെ പുത്രൻ, മുചുകുന്ദനെന്നു നാമം. ദേവകളർത്ഥിക്കഹേതുവായിട്ടു വളരെക്കാലം അസുരന്മാരെ ജയിച്ചു സ്വർഗ്ഗത്തെ രക്ഷിച്ചവൻ

"അല്ലേ രാജാവേ! അങ്ങുന്നു തന്റെ പുത്രമിത്രാദികളേയുമുപേക്ഷിച്ചു വളരെക്കാലം ഞങ്ങളെ രക്ഷിച്ചുവല്ലോ. ഇപ്പോൾ അങ്ങേ ബന്ധുക്കളായി സമവയസ്സുകളായിരിക്കുന്ന ആളുകളൊക്കെയും കാലംകൊണ്ടു മരിച്ചുകഴിഞ്ഞു. കാലസ്വരൂ

പനായിരിക്കുന്ന ഈശ്വരൻെറ കളി പശുപാലൻ പശുക്കളെ മേക്കുന്നതുപോലെയല്ലോ. എന്നാലങ്ങു മോക്ഷത്തെയൊഴിച്ചു പിന്നെയെന്തൊരു വരം വേണ്ടുവെന്നാലതിനെ വരിച്ചുകൊണ്ടാലും. മോക്ഷത്തെത്തരുവാൻ ജഗദീശ്വരനായിരിക്കുന്ന ഭഗവാനെന്നിയേ കഴികയില്ല." അപ്പോൾ രാജാവു:—"എനിക്കു വളരെക്കാലം സുഖമായിട്ടു കിടന്നുറങ്ങണം. അതിന്നൊരു വിഘ്നവും വരരുത്." എന്നീവണ്ണം പ്രാൎത്ഥിക്കഹേതുവായിട്ടു ദേവദത്തയായിരിക്കുന്ന നിദ്രയേ സ്വീകരിപ്പതുംചെയ്തു ആ ഗുഹയിൽ ശയിക്കയാകുന്നതു്. യാതൊരുത്തനവനേയുണൎത്തുന്നു അവൻ ഭസ്മമായിപ്പോകുമെന്നു ദേവകളുടെ വരം. ഈവണ്ണം ആ യവനൻ ഭസ്മമായ സമയത്തിങ്കൽ ഭഗവാൻ ആ മുചുകുന്ദൻെറ പുരോഭാഗത്തിങ്കൽ പ്രത്യക്ഷീഭവിപ്പതുംചെയ്തു. നീർകോരിയിരിക്കുന്ന മേഘംപോലെ അതിശ്യാമളമായി കോമളമായിരിക്കുന്ന തിരുമെയ്ശോഭയോടും മന്ദസ്മിതത്തോടുകൂടിയിരിക്കുന്ന മുഖത്തോടുംകൂടെ തേജോമയനായിരിക്കുന്ന ഭഗവാനേക്കണ്ടസമയത്തിങ്കൽ മുചുകുന്ദനാകട്ടെ വേഗേന എഴുനേററു ഭക്തിവിശ്വാസബഹുമാനങ്ങളോടുകൂടെ ഭഗവാനെ പ്രദക്ഷിണംവെച്ചു സാഷ്ടാംഗപാതമാകുംവണ്ണം നമസ്കരിപ്പതുംചെയ്തു. ബദ്ധാഞ്ജലിപുടനായിട്ടീവണ്ണം സ്തുതിപ്പതുംചെയ്തു.

"അല്ലേ സ്വാമിൻ! നിന്തിരുവടി സാക്ഷാൽ മഹാവിഷ്ണു തന്നേ എന്നു ഞാൻ കല്പിക്കുന്നു. തേജസ്സുകൊണ്ടു് ഈ ഗുഹയേ ഒക്കവേയും പ്രകാശിപ്പിക്കുന്നുവല്ലോ. ഞാൻ ഇക്ഷ്വാകുവംശപ്രഭവനായിരിക്കുന്ന മുചുകുന്ദനാകുന്നു. അഖിലരാജസുഖങ്ങളിലും വിരക്തിവന്നിട്ടു നിന്തിരുവടിയുടെ പ്രസാദത്തെത്തന്നെ ആഗ്രഹിച്ചിരിക്കുന്നു." എന്നീവണ്ണം സ്തുതിക്കുന്ന മുചുകുന്ദനോടു ഭഗവാൻ ശ്രീകൃഷ്ണൻ:—"അല്ലേ മുചുകുന്ദൻ! നിന്നെക്കുറിച്ചു ഞാൻ പ്രസാദിച്ചു. എന്തൊരു വരം വേണ്ടുവെന്നാൽ വരിച്ചോണ്ടാലും." എന്നീവണ്ണമരുളിച്ചെയ്ത സമയത്തിങ്കൽ എല്ലാവസ്തുക്കളിലും വിരക്തിയോടുകൂടെക്കണ്ടിട്ടു ഭഗവാൻ പ്രസാദിച്ചു മുക്തിയോടു തുല്യയായിരിക്കുന്ന ഭക്തിയേയും നല്കി. "അല്ലേ രാജാവേ! അങ്ങു ക്ഷാത്രധൎമ്മത്തെ ആശ്രയിച്ചിട്ടു വളരെ ഹിംസകൾ ചെയ്തിട്ടുണ്ടല്ലോ. അതിൻെറ ശുദ്ധിവരുവാനായിട്ടു തപസ്സു ചെയ്തുകൊണ്ടാലും. എന്നാൽ വേഗേന മോക്ഷവും ലഭിക്കും." എന്നീവണ്ണ

മരുളിച്ചെയ്തതെന്തിനായിക്കൊണ്ട്? പാപംചെയ്താലതിന്നു പ്രതിക്രിയചെയ്യണമെന്നു ലോകങ്ങളെ ഗ്രഹിപ്പിക്കാനാകുന്നത്.

ഈവണ്ണം ഭഗവാൻെറ നിയോഗത്തെ സ്വീകരിപ്പൂതും ചെയ്തു മുചുകുന്ദൻ ഭഗവാനേ പ്രദക്ഷിണംവച്ചു നമസ്കരിപ്പൂതും ചെയ്തു ഗുഹയുടെ പുറത്തു പുറപ്പെട്ടു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകപഞ്ചാശത്തമോഽധ്യായഃ.

---

## അഥ ദ്വിപഞ്ചാശത്തമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ആ സമയത്തിങ്കൽ ഹ്രസ്വകായന്മാരായിരിക്കുന്ന മനുഷ്യരേയും വൃക്ഷങ്ങളേയും കണ്ടിട്ടു കലിയുഗാരംഭമായി എന്നു നിരൂപിച്ചിട്ടു തപസ്സിന്നായിക്കൊണ്ട് ഉത്തരദിക്കിനേ നോക്കി പോവൂതുംചെയ്തു.

തദനന്തരം ഭഗവാൻ ശ്രീകൃഷ്ണനാകട്ടേ മഥുരാരാജധാനിയെ പ്രാപിച്ചു യവനൻ കൊണ്ടുവന്നിരിക്കുന്ന മൂന്നുകോടി മ്ലേച്ഛപ്പടകളെ നിഗ്രഹിച്ച് അവരുടെ ധനാഭരണാദികളെയൊക്കെയും ദ്വാരവതിയിങ്കലേക്കു കൊടുത്തയപ്പൂതുംചെയ്തു. ഈവണ്ണം ഭഗവാൻ ശ്രീകൃഷ്ണനും ബലഭദ്രരും മഥുരാരാജധാനിയിങ്കൽ നിന്നു ദ്വാരവതിയിങ്കലേയ്ക്കെഴുന്നള്ളുന്ന സമയത്തിങ്കൽ ജരാസന്ധനും പടകളുംകൂടെ വന്നു. തദനന്തരം ഭഗവാന്മാർ തോററപോലെ മണ്ടിത്തുടങ്ങി. ജരാസന്ധൻ പിന്നാലെയുമോടിത്തുടങ്ങി. അങ്ങനെ വലുതായിട്ടൊരു പർവ്വതത്തിന്മേൽ ചെന്നുകേറീ രാമകൃഷ്ണന്മാർ. അപ്പോൾ ജരാസന്ധൻ അവരെക്കാണാഞ്ഞിട്ടുള്ള വേകുകൊണ്ട് ആ പർവ്വതത്തെ കൈയും ദഹിപ്പിച്ച സമയത്തിങ്കൽ പതിനൊന്നു യോജനവഴി പൊക്കമുള്ള ആ പർവ്വതത്തിന്മേൽനിന്നു ചാടി ഭഗവാൻ ശ്രീകൃഷ്ണനും ബലഭദ്രരുംകൂടെ ദ്വാരവതിയെ പ്രാപിപ്പൂതുംചെയ്തു. ജരാസന്ധനും രാമകൃഷ്ണന്മാർ ദഹിച്ചുപോയെന്നു നിശ്ചയിച്ചിട്ടു പടജ്ജനങ്ങളോട്ടുംകൂടി താൻ ജയിച്ചുവെന്നു ഘോഷിപ്പൂതുംചെയ്തു തൻെറ രാജധാനിയെ പ്രാപിച്ച് അഹംകൃതനായി വസിപ്പൂതുംചെയ്തു.

ഈവണ്ണം ദ്വാരവതിയിൽ ഭഗവാൻ ശ്രീകൃഷ്ണൻ ശ്രീബലഭദ്രരോടും മററുള്ള ബന്ധുക്കളോടുംകൂടെ അധിവസിക്കുന്ന കാലത്തിങ്കൽ, ആനൎത്താധിപതിയായിരിക്കുന്ന രേവതനാകുന്ന രാജാവു

തന്റെ പുത്രിയായിരിക്കുന്ന രേവതിയെ ബലഭദ്രക്കായിക്കൊണ്ടു കൊടുപ്പൂതും ചെയ്തു. തദനന്തരം ഭഗവാൻ ശ്രീകൃഷ്ണനാകട്ടേ വിദൎഭ രാജാവായ ഭീഷ്മകന്റെ പുത്രിയായിരിക്കുന്ന രുഗ്മിണിയെ സ്വയംവരമദ്ധ്യത്തിങ്കൽ ശിശുപാലാദികളായിരിക്കുന്ന രാജാക്കന്മാർ നോക്കിയിരിക്കെ തേരിന്മേൽ കരേററി അപഹരിച്ചുകൊണ്ടുപോരുതും ചെയ്തു. ശ്രീഗരുഡൻ ദേവകൾ നോക്കിയിരിക്കെ സുധയേ അപഹരിച്ചതുപോലെ എന്നു മഹൎഷി പറഞ്ഞ സമയത്തിങ്കൽ രാജാവു ചോദിച്ചു.

„അല്ലേ മഹൎഷി! ഭഗവാൻ ശിശുപാലാദികളെ ജയിച്ചു രുഗ്മിണിയെ അപഹരിച്ചതും തൽസ്വയംവരവും വിസ്തരിച്ചു തന്നെ അരുളിച്ചെയ്തുകേൾക്കേണം" എന്നു്. അപ്പോൾ മഹൎഷി അരുളിച്ചെയ്തു.

„എങ്കിലോ വിദൎഭരാജ്യത്തിങ്കൽ കുണ്ഡിനരാജധാനിയിൽ ഭീഷ്മകനെന്നു പ്രസിദ്ധനായിരിക്കുന്ന ഒരു രാജാവുണ്ടായി. അദ്ദേഹത്തിന്നു് അഞ്ചു പുത്രന്മാരും ത്രൈലോക്യസുന്ദരിയായിരിക്കുന്ന ഒരു പുത്രിയുമുണ്ടായി. പുത്രന്മാരുടെ പേർ രുഗ്മി, രുഗ്മരഥൻ, രുഗ്മബാഹു, രുഗ്മകേശൻ, രുഗ്മമാലി എന്നിങ്ങനെ ആയിരുന്നു. പുത്രിക്കു രുഗ്മിണിയെന്നു പേരു്. രുഗ്മിണിയാകട്ടേ ഭഗവാൻ ശ്രീകൃഷ്ണന്റെ ഓരോരോ സൌശീല്യാദിഗുണങ്ങൾ ഓരോന്നും ഓരോ സ്തുതിപാഠകന്മാർ വൎണ്ണിക്കുന്നതു കേട്ടുകേട്ടു ഭഗവാങ്കലേററവുമനുരാഗത്തോടുകൂടി വശാവുതും ചെയ്തു. അപ്രകാരം ഭഗവാൻ ശ്രീകൃഷ്ണൻ രുഗ്മിണിയുടെ സൌന്ദൎയ്യാദിഗുണങ്ങളേ കേട്ടു്, „ഇവളെനിക്കു സദൃശയായിരിക്കുന്ന ഭാൎയ്യ. ഇവളെ എനിക്കു വിവാഹം ചെയ്യേണം" എന്നു തന്തിരുവടിയും നിശ്ചയിച്ചു.

ഇങ്ങനെയിരിക്കുന്ന സമയത്തിങ്കൽ രുഗ്മിണിയുടെ മാതാപിതാക്കന്മാർ ശ്രീകൃഷ്ണനായിക്കൊണ്ടു പുത്രിയെ കൊടുക്കേണമെന്നു നിശ്ചയിച്ചതിനേ രുഗ്മി വിരോധിപ്പൂതും ചെയ്തു ശിശുപാലനായിക്കൊണ്ടു കൊടുക്കേണമെന്നു താൻ നിശ്ചയിപ്പൂതും ചെയ്തു. അവൻ അസുരാംശമാകകൊണ്ടു ദുഷ്ടനായിരിക്കുന്ന ആ ശിശുപാലനെ ആശ്രയിച്ചുവശായി. അപ്പോഴതുകേട്ടു രുഗ്മിണി ഏററവും ദുഃഖത്തോടുകൂടി തനിക്കേററവുമിഷ്ടനായിരിക്കുന്ന ഒരു ബ്രാഹ്മണനേ വരുത്തി മററാരുമറിയാതെ, തന്റെ കാമചാരവശ്യത്തേ ഭഗവാനോടു ബോധിപ്പിപ്പാനായിക്കൊണ്ടു പറഞ്ഞയപ്പൂതും ചെയ്തു.

തദനന്തരം ആ ബ്രാഹ്മണനാകട്ടേ വേഗേന ദുഷ്ടന്മാൎക്കു പ്രാപിക്കാനശക്യമായിരിക്കുന്ന ആ ദ്വാരവതിയിങ്കൽ ചെന്നു മഹാമരതകസ്തംഭങ്ങളെക്കൊണ്ടു് അലംകൃതമായിരിക്കുന്ന സഭയിങ്കൽ രത്നസിംഹാസനാരൂഢനായിരിക്കുന്ന ഭഗവാനെക്കാൺമൂതും ചെയ്തു.

അപ്പോൾ ബ്രഹ്മണ്യനായി ഭക്തവത്സലനായിരിക്കുന്ന ഭഗവാൻ വേഗേന സിംഹാസനത്തിന്മേൽ നിന്നെഴുനേല്പൂതും ചെയ്തു്, ബ്രാഹ്മണനെ എതിരേററു കൂട്ടിക്കൊണ്ടുപോയി ആസനത്തിന്മേലിരുത്തി വഴിപോലെ അൎഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചു നമസ്കരിപ്പൂതും ചെയ്തു് ഈവണ്ണമരുളിച്ചെയ്തു.

"അല്ലേ ബ്രാഹ്മണൻ! അങ്ങു സുഖമായിട്ടു പോന്നോ? അങ്ങേ ധൎമ്മങ്ങളൊക്കയുമവിഘ്നേന വൎത്തിക്കുന്നോ? എല്ലാസമയത്തിങ്കലും സന്തുഷ്ടനായി വൎത്തിക്കുന്നോ? ബ്രാഹ്മണനായാൽ അനല്പസന്തുഷ്ടനായിരിക്കണം. സന്തോഷമില്ലാഞ്ഞാൽ തപസ്സിന്നു നാശം വന്നു പോം. അതുകൊണ്ടെപ്പോഴും സന്തുഷ്ടനായി ശാന്തനായിരിക്കുന്ന ബ്രാഹ്മണനെ ഞാൻ വന്ദിക്കുന്നു. അങ്ങിരിക്കുന്ന രാജ്യത്തിങ്കലേ പ്രജകളെ ഒക്കെയും രാജാവു വഴിപോലെ രക്ഷിക്കുന്നില്ലേ? ഏതൊരു രാജാവു പ്രജകളെ സ്വധൎമ്മത്തോടുംകൂടെ സുഖമായിരുത്തുന്നു ആ രാജാവു് എനിക്കേറ്റവുമിഷ്ടൻ. എന്നാലങ്ങു സമുദ്രദുൎഗ്ഗത്തെക്കടന്നിവിടെ വന്ന കാൎയ്യമെന്തെന്നു പറഞ്ഞാലും. ഞാനെന്തൊരു വസ്തുവിനെ ചെയ്യേണ്ടുവെന്നു പറഞ്ഞാലും."

ഈവണ്ണം ഭഗവാന്റെ അമൃതായമാനങ്ങളായിരിക്കുന്ന വചനങ്ങൾ കേട്ടിട്ടും സാദരമാകുംവണ്ണമുള്ള സൽക്കാരംകൊണ്ടും ഏററവും സന്തുഷ്ടചിത്തനായിരിക്കുന്ന ബ്രാഹ്മണൻ ഭഗവാനോടായിട്ടീവണ്ണം പറഞ്ഞുതുടങ്ങുതും ചെയ്തു.

"അല്ലേ കൃഷ്ണൻ! കുണ്ഡിനരാജധാനിയിങ്കൽ ഭീഷ്മകന്റെ പുത്രിയായിട്ടു സകലഗുണഗണങ്ങളും തികഞ്ഞിട്ടൊരു കന്യക ശോഭിക്കുന്നു. നിങ്കലേററവുമനുരക്തചിത്തയായിരിക്കുന്ന ആ രുഗ്മിണിയുടെ നിയോഗംകൊണ്ടു വന്നിരിക്കുന്നു ഞാൻ. അവളുടെ സന്ദേശവാക്യങ്ങളെ, അല്ലേ മുകുന്ദൻ! കേട്ടാലും!" രുഗ്മിണി പറഞ്ഞപ്രകാരം ബ്രാഹ്മണൻ പറയുന്നു.

"അല്ലേ ഭുവനസുന്ദരനായുള്ളോവേ! നിന്തിരുവടിയുടെ ഓരോരോ ഗുണഗണങ്ങളെ ഞാൻ ചെറുപ്പത്തിലേ കേൾക്കകൊണ്ടു നിന്തിരുവടിയുടെ ഗുണങ്ങളാൽ അപഹൃതയായി വശായിരിക്കുന്നു.

ഇപ്പോഠം എന്നെ ദുഷ്ടനായിരിക്കുന്ന ശിശുപാലൻ അപഹരിക്കാൻ ഭാവിക്കുന്നു. അല്ലേ കരുണാനിധിയായുള്ളോവേ! സ്വാമിൻ! രക്ഷിക്കേണമേ. കുലശീലവയസ്സമ്പത്തുകളെക്കൊണ്ടു തുല്യനായിരിക്കുന്ന നിന്തിരുവടിയേ ഞാൻ മനസ്സുകൊണ്ടു വരിച്ചിരിക്കുന്നു; ഭാര്യയായിരിക്കുന്നു. നിന്തിരുവടിയുടെ ഭാഗത്തെ, സിംഹത്താന്റെ ഭാഗത്തേ ക്രോഷ്ടാക്കളെന്നകണക്കെ ശിശുപാലാദികഠം അഭിമർശിക്കരുത്. അല്ലാതെ നിന്തിരുവടി എന്നെയുപേക്ഷിക്കുന്നുവെങ്കിൽ ഞാൻ ഈ ശരീരത്തെയുപേക്ഷിക്കുന്നുണ്ട്. വ്രതകൃശയായിട്ടു ശതജന്മങ്ങളെക്കൊണ്ടെങ്കിലും നിന്തിരുവടിയുടെ പാദാരവിന്ദങ്ങളെ പ്രാപിക്കുന്നുണ്ട്. 'അന്തഃപുരത്തിന്റെയുള്ളിൽ സഞ്ചരിക്കുന്ന നിന്നെ ബന്ധുക്കളെ നിഗ്രഹിക്കാതെ കൊണ്ടുപോരുന്നതെങ്ങനെ' എന്നുണ്ടെങ്കിൽ വിവാഹത്തിന്റെ തലേദിവസം വലുതായിരിക്കുന്നൊരു പരദേവതയാകുന്ന ഭഗവതിയുടെ ഉത്സവമുണ്ട്. ആ ഉത്സവത്തിങ്കൽ പരദേവതയെ വന്ദിപ്പാനായിക്കൊണ്ട് അന്തഃപുരത്തിങ്കൽനിന്നു പുറപ്പെട്ടും. അവിടെ ഭഗവതിയെ വന്ദിപ്പതും ചെയ്തു രാജമാർഗ്ഗത്തിങ്കൽക്കൂടെരാജധാനിയിങ്കലേക്കു പോകുമ്പോഠം, അല്ലേ യദുശ്രേഷ്ഠനായുള്ളോവേ! ഭഗവൻ! എന്നെത്തേരിന്മേൽ കേററിക്കൊണ്ടുപോയിക്കൊള്ളണം." എന്നിങ്ങനെയുള്ള രുഗ്മിണിയുടെ രഹസ്യസന്ദേശങ്ങളെ സ്വീകരിപ്പതുംചെയ്തു വന്നിരിക്കുന്നു ഞാൻ. അതിനെ നിന്തിരുവടിയോടു ബോധിപ്പിപ്പതുംചെയ്തു. ശേഷത്തിനൊക്കെ നിന്തിരുവടി പ്രമാണം.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ദ്വിപഞ്ചാശത്തമോ/ധ്യായഃ.

## അഥ ത്രിപഞ്ചാശത്തമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—എന്നീവണ്ണം ബ്രാഹ്മണൻ പറഞ്ഞ രുഗ്മിണിയുടെ സന്ദേശത്തെക്കേട്ടിട്ട് ഏററവും സന്തുഷ്ടഹൃദയനായിട്ട് ആ ബ്രാഹ്മണനോട് "അല്ലേ സഖേയായുള്ളോവേ! ബ്രാഹ്മണൻ! അങ്ങുപറഞ്ഞവാക്കുകളൊക്കെയും എന്റെ കണ്ണുങ്ങഠം കൊരമൃതായിട്ടു തീന്നിരിക്കുന്നു. അങ്ങനെ ഞാനും അവളെത്തന്നെ മനസ്സിങ്കൽ നിരൂപിച്ചിരിക്കഹേതുവായിട്ടു രാത്രിയിങ്കൽ നിദ്രയേ ലഭിക്കുന്നില്ല. രുഗ്മി എന്നോടുള്ള ദ്വേഷംഹേതുവായിട്ട് അച്ഛനമമ്മയും എനിക്കു തരത്തക്കവണ്ണം നിശ്ചയിച്ചതിനെ മുടക്കിയതും, ശിശുപാലനു കൊടുക്കണം എന്നു നിശ്ചയിച്ചതും ഞാൻ

ഗ്രഹിച്ചിരിക്കുന്നു. എന്നാൽ കണ്ടോളു. ഞാൻ നൃപസമക്ഷത്തെ പ്രാപിച്ചിട്ട് എന്റെ പ്രിയതമയായിരിക്കുന്ന രുഗ്മിണിയെത്തേരി ന്മേൽ കരേററി കൊണ്ടുപോരുന്നുണ്ട്. എന്നാൽ ഇപ്പോൾതന്നെ പുറപ്പെടുക.'' എന്നീവണ്ണമരുളിച്ചെയ്തുംചെയ്തു, തേരും വരുത്തി ബ്രാഹ്മണനെ കൈപിടിച്ചു തേരിന്മേൽ കരേററി, താനും തേരിന്മേൽ കരേറി വേഗേന കുണ്ഡിനരാജധാനിയിങ്കലേക്കു പുറപ്പെട്ടുതുംചെയ്തു.

അപ്പോൾ ഭീഷ്മകനാകുന്ന രാജാവു തന്റെ പുത്രിയെ ശിശുപാലനു കൊടുപ്പാനായിട്ടു വട്ടംക്രുട്ടി. കുണ്ഡിനരാജധാനിയൊക്കെയും ചെത്തിവെളുപ്പിച്ചടിച്ചുതളിച്ച് ഓരോരോദിക്കുകളിൽ തോരണസ്തംഭങ്ങളും കൊടിമരങ്ങളും നാട്ടി. തോരണമാലകളും കൊടിക്കൂറകളുമലങ്കരിച്ചു. സുരഭിപുഷ്പങ്ങളെക്കൊണ്ടുള്ള മാലകളും വിതാനിച്ചു. സുഗന്ധികളായുള്ള അഗരുചന്ദനാദികളെക്കൊണ്ടു ധൂപിച്ചു. പതിവ്രതമാരായിരിക്കുന്ന സ്ത്രീകളെക്കൊണ്ടു മംഗലസ്നാനം ചെയ്യിപ്പിച്ചു വസ്ത്രാഭരണാദികളെക്കൊണ്ടലങ്കരിച്ചു. ബ്രാഹ്മണക്കു വളരെ തിലസുവൎണ്ണവസ്ത്രരജതാദികളെ ദാനം ചെയ്തു. ആ ബ്രാഹ്മണർ സാമൎഗ്യജുൎമന്ത്രങ്ങളെക്കൊണ്ട് ഓരോരോ കൎമ്മങ്ങളെച്ചെയ്തു. അത്ഥൎവവിത്തായിരിക്കുന്ന പുരോഹിതൻ ശാന്തിഹോമവും ചെയ്തു.

അപ്രകാരംതന്നെ ദമഘോഷനാകുന്ന രാജാവു തന്റെ പുത്രനായിരിക്കുന്ന ശിശുപാലനെക്കൊണ്ടു രുഗ്മിണിയെ വിവാഹം ചെയ്യിക്കണമെന്നു നിശ്ചയിച്ചു പുത്രന്റെ ഗോദാനാദികൎമ്മങ്ങളും കഴിപ്പിച്ച് „അയനിയൂണം'' കഴിപ്പിച്ചു ചതുരംഗിണിയായിരിക്കുന്ന സേനയോടുംക്രുടെ കൊട്ടിഘോഷിച്ചാൎപ്പുവിളിച്ചു കുണ്ഡിനരാജധാനിയെ പ്രാപിപ്പതുംചെയ്തു.

അപ്പോൾ രാജാവു ഭീഷ്മകനാകട്ടേ എതിരേററുകൊണ്ടു പോയി സൽക്കരിച്ച് ഏഴുനിലമാടത്തിൽ കൊണ്ടുചെന്നു സിംഹാസനവും കൊടുത്തിരുത്തുതുംചെയ്തു.

അപ്പോൾ ശ്രീകൃഷ്ണന്റെ ശത്രുക്കളായി ശിശുപാലനു പരമബന്ധുക്കളായിരിക്കുന്ന ദന്തവക്ത്രൻ ജരാസന്ധൻ തുടങ്ങിയിരിക്കുന്ന രാജാക്കന്മാരും കൃഷ്ണൻ യാദവന്മാരോടുക്രുടെ വന്നു കന്യകയെ അപഹരിച്ചുവെങ്കിൽ നാം യുദ്ധംചെയ്തു കന്യകയെ ശിശുപാലനായിട്ടു കൊടുപ്പിക്കണമെന്നു കല്പിച്ച് പടജ്ജനങ്ങ

ളോടുകൂടെ പുറപ്പെട്ടു കുണ്ഡിനരാജധാനിയെ പ്രാപിച്ചു. അവരേയും രാജാവു വഴിപോലെ സൽക്കരിച്ചേഴുനിലമാടങ്ങളിലിരുത്തുതുംചെയ്തു. എന്നുവേണ്ട ചതുസ്സമുദ്രമുദ്രിതയായിരിക്കുന്ന ഭൂമിയിലുള്ള രാജാക്കന്മാരും അവരുടെ പടജ്ജനങ്ങളും അല്ലാതെ കണ്ട നാനാദിഗന്തവാസികളായിരിക്കുന്ന ജനങ്ങളും സ്വയംവരമഹോത്സവത്തിന്നായിട്ടു കുണ്ഡിനരാജധാനിയിങ്കൽ വന്നു നിറയുതും ചെയ്തു.

അപ്പോാം ശ്രീബലഭദ്രരാകട്ടേ തന്റെ അനുജനായിരിക്കുന്ന കൃഷ്ണൻ കന്യകയിങ്കലാഗ്രഹത്തോടുകൂടെ ഏകാകിയായിട്ടു പോയി എന്നു കേട്ടിട്ടും, മഗധാദികാം വിരോധികളായിട്ടു പുറപ്പെട്ടിട്ടുണ്ടെന്നു കേട്ടിട്ടും, കലഹശങ്കിതനായിട്ടും, ഭ്രാതൃസ്നേഹം ഹേതുവായിട്ടും, നാലംഗപ്പടകളോടുംകൂടെ പുറപ്പെട്ടു ശ്രീകൃഷ്ണന്റെ പിന്നാലെ കുണ്ഡിനരാജധാനിയെ പ്രാപിപ്പുതുംചെയ്തു.

ആ സമയത്തിങ്കൽ ഭീഷ്മകരാജാവു തന്റെ പുത്രിയുടെ വിവാഹോത്സവത്തിന്നായിട്ടു ജഗന്നാഥനായിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണനും ബലഭദ്രരും വന്നെന്നു കേട്ടിട്ടു സന്തോഷത്തോടുകൂടെ വന്നെതിരേററു കൊണ്ടുപോയി ഭക്തിവിശ്വാസബഹുമാനങ്ങളോടുംകൂടെ സൽക്കരിച്ചു ആശ്ചയ്യമായിരിക്കുന്ന മഞ്ചത്തിന്റെ ഉപരിഭാഗത്തിങ്കലിരുത്തുതുംചെയ്തു. രുഗ്മിണിയാകട്ടേ ഭഗവാനെഴുന്നള്ളുന്നതിന്നുമുൻപേ വിഷാദിച്ചിട്ടീവണ്ണം നിരൂപിച്ചു തുടങ്ങുതുംചെയ്തു.

“കഷ്ടം ഒരു രാത്രിയിടയല്ലേ ഉള്ളു എന്റെ വിവാഹമുഹൂത്തത്തിന്നു്. മത്സന്ദേശഹരനായിരിക്കുന്ന ആ ബ്രാഹ്മണൻ ഇനിയും വന്നില്ലല്ലോ. എങ്കൽ ഏതാനും കുറവുകണ്ടിട്ടു് എന്റെ വിവാഹത്തിന്നായിക്കൊണ്ടു ഭഗവാനെഴുന്നള്ളുകയില്ലെന്നു വരുമോ? ദുർഭഗയായിരിക്കുന്ന എനിക്കു ദൈവാനുകൂല്യവുമില്ലെന്നു വന്നുവല്ലോ. പതിവ്രതമാക്കു പരദേവതയായി സവ്വലോകേശ്വരിയായിരിക്കുന്ന ഭഗവതി ശ്രീപാവ്വതിയെ ഞാൻ വളരെ സേവിച്ചിട്ടും പ്രസാദിച്ചില്ലല്ലോ.” എന്നീവണ്ണമോരോന്നു നിരൂപിച്ചു വിഷാദിച്ചിരിക്കുന്ന സമയത്തിങ്കൽ സുനിമിത്തങ്ങളുണ്ടായി. ഇടത്തേ തുടയും ചുമലുമിളകി. ആ നിമിത്തങ്ങളെക്കൊണ്ടു ശുഭമെന്നു നിരൂപിച്ചിരിക്കുമ്പോാം കണ്ടു ഏററവും മുഖപ്രസാദത്തോടുകൂടെ ബ്രാഹ്മണൻ വരുന്നതു.

"അല്ലേ ഭാഗ്യശാലിനിയായുള്ളോവേ! രുഗ്മിണി! നിന്റെ ദയിതനായിരിക്കുന്ന ശ്രീകൃഷ്ണൻ നിന്റെ വിവാഹത്തിന്നായി ക്കൊണ്ടു വന്നു. നാളെ രാജാക്കന്മാരുടെ മദ്ധ്യത്തിങ്കൽ നിന്നു നിന്നെ തേരിന്മേൽ കരയേററിക്കൊണ്ടുപോകുന്നുണ്ടെന്നു സത്യ വും ചെയ്തു." എന്നീവണ്ണം പറഞ്ഞിരിക്കുന്ന ബ്രാഹ്മണനോടു രുഗ്മണിയാകട്ടേ "അല്ലേ ബ്രാഹ്മണൻ! പ്രാണദാനംചെയ്ത ഭഗ വാനു ഞാൻ മറെറാരു പ്രത്യുപകാരത്തെച്ചെയ്വാൻ കാണുന്നില്ല" എന്നു പറവൃതുംചെയ്തു്, ബ്രാഹ്മണന്റെ കാൽക്കൽ വീണു സാ ഷ്ടാംഗപാതമാകുംവണ്ണം നമസ്കരിപ്പൃതുംചെയ്തു. പിന്നെ അവ ധിക്കൂടാതെകണ്ടുള്ള ധനഹിരണ്യാദികളും സമ്മാനിച്ചു അയപ്പൃ തുംചെയ്തു.

അപ്പോൾ പുരവാസിജനങ്ങളാകട്ടേ ഭഗവാൻശ്രീകൃഷ്ണന്റെ ഭുവനകാന്തമായിരിക്കുന്ന തിരുമെയ്ശോഭ കണ്ടിട്ടും രുഗ്മിണി യുടെ പ്രവൃത്തിയേ കേട്ടിട്ടും "രുഗ്മിണി ഇദ്ദേഹത്തിന്റെ ഭാര്യ യായിട്ടു ഭവിപ്പാൻ തന്നെ യോഗ്യയാകുന്നു. ഇവനും ഇവളുടെ ഭത്താവാകുവാൻ യോഗ്യനാകുന്നു. കഷ്ടം! ദുഷ്ടനായിരിക്കുന്ന ആ ശിശുപാലനു് ഇവളെക്കല്പിച്ചുവല്ലോ. ഈശ്വരാ! നാം ചെ യ്തിരിക്കുന്ന സുകൃതങ്ങളുടെ ഫലംകൊണ്ടു് ഈ രുഗ്മിണിയേ ശ്രീകൃഷ്ണൻതന്നെ വിവാഹം ചെയ്യേണമേ." ഈവണ്ണമോരോന്നു പുരവാസിജനങ്ങൾ പറഞ്ഞിരിക്കെ രാത്രികഴിവൃതുംചെയ്തു.

പ്രഭാതസമയത്തിങ്കലാകട്ടേ രുഗ്മിണി സ്നാനംചെയ്തു മംഗ ലഭൂഷണങ്ങളെക്കൊണ്ടലംകൃതയാവൃതുംചെയ്തു പതിമതിമാരായി രിക്കുന്ന ബ്രാഹ്മണസ്ത്രീകളോടുംകൂടെ ഭഗവതിയെ വന്ദിപ്പാനാ യിട്ടു പുറപ്പെടുവൃതുംചെയ്തു. ആയുധപാണികളായി സന്നദ്ധന്മാ രായിരിക്കുന്ന ഭടന്മാരുടെ അകമ്പടിയും, ഓരോരോ മംഗലവാ ദ്യങ്ങൾ കൊട്ടിഗ്ഘോഷിക്കലും; ഈവണ്ണം ഘോഷത്തോടുംകൂടെ ദേവീഭവനത്തെ പ്രാപിച്ചു കയ്യുംകാലും കഴുകി ദേവീസമീപത്തെ പ്രാപിച്ചു നാനാപ്രകാരങ്ങളായിരിക്കുന്ന പൂജാദ്രവ്യങ്ങളെക്കൊണ്ടു ദേവിയെ ബ്രാഹ്മണസ്ത്രീകളെക്കൊണ്ടു പൂജിപ്പിപ്പൃതുംചെയ്തു. ഭഗ വതിയെ ഭക്തിയോടുകൂടെ വന്ദിപ്പൃതുംചെയ്തു.

"അല്ലേ മഹാമായയായുള്ളോവേ! ഭഗവതി! ജഗദീശ്വരി! ഞാനിതാ വന്ദിക്കുന്നേൻ. ജയിക്കേണമേ. നിന്തിരുവടിയുടെ പ്രസാദംഹേതുവായിട്ടു ത്രൈലോക്യസുന്ദരനായിരിക്കുന്ന ഭഗവാൻ

ശ്രീകൃഷ്ണൻ എനിക്കു ഭൎത്താവായി വരേണമേ" എന്നീവണ്ണം ദേവിയുടെ പാദപങ്കജത്തിങ്കൽ വീണു നമസ്കരിച്ചു് പിന്നെയും പിന്നെയും പ്രാൎത്ഥിപ്പൂതുംചെയ്തു. ബ്രാഹ്മണസ്ത്രീകൾ പ്രസാദവുംകൊടുത്തു് "അല്ലേ, നിനക്കഭീഷ്ടനായിരിക്കുന്ന ഭൎത്താവിനെ ലഭിപ്പാനുള്ളൊരു സംഗതി വരും" എന്നാശീൎവ്വാദത്തേയും ചെയ്തു.

ഈവണ്ണം ഭഗവതിയെ വന്ദിപ്പൂതുംചെയ്തു തന്റെ ശരീരശോഭകൊണ്ടു ദിക്കുകൾ ഒക്കെ പ്രകാശിപ്പിപ്പൂതുംചെയ്തു, മഞ്ചവാസികളായിരിക്കുന്ന രാജാക്കന്മാരുടെ മദ്ധ്യേയുള്ള രാജമാൎഗ്ഗത്തിൽക്കൂടെ സഖിമാരുടെ കൈയുംപിടിച്ചു പുറപ്പെട്ടുതുംചെയ്തു. അപ്പോൾ രാജാക്കന്മാരാകട്ടേ ദേവമായയെന്നപോലെ മോഹിനിയായിരിക്കുന്ന രുഗ്മിണിയുടെ സൌന്ദൎയ്യാതിശയത്തെക്കണ്ടു കാമപരവശന്മാരായിട്ടു തന്നെത്താൻ മറന്നുവശാകുതുംചെയ്തു. ഭഗവാൻ ശ്രീകൃഷ്ണനാകട്ടേ കടാക്ഷവിമോക്ഷണങ്ങളെക്കൊണ്ടു തന്റെ വരവിനെത്തന്നെ പാൎത്തിരിക്കുന്ന രുഗ്മിണിയെക്കണ്ടപ്പോൾ വേഗേന തേരുംകൊണ്ടുചെന്നു് "അല്ലേ സുമുഖിയായുള്ളോവേ! നീ എവിടേക്കു പോകുന്നു? ഇങ്ങു പോന്നാലും. നിന്റെ പ്രാണനാഥനായിരിക്കുന്ന മുകുന്ദനല്ലോ ഞാൻ." എന്നീവണ്ണം പറവൂതുംചെയ്തു കൈക്കുപിടിച്ചു തേരിന്മേൽ കരേററി ക്രോഷ്ടാക്കളുടെ മദ്ധ്യത്തിങ്കൽനിന്നു തന്റെ ഭാഗത്തെ അപഹരിപ്പൂതുംചെയ്തു വരുന്ന സിംഹത്താനെപ്പോലെ രാജാക്കന്മാരുടെ മദ്ധ്യത്തിങ്കൽക്കൂടെ പുറപ്പെട്ടുതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ത്രിപഞ്ചാശത്തമോഽദ്ധ്യായഃ.

---

## അഥ ചതുഃപഞ്ചാശത്തമോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— അപ്പോൾ രാജാക്കന്മാരാകട്ടേ "അഹോ കഷ്ടം! കഷ്ടം! വീരന്മാരായിരിക്കുന്ന നാം നോക്കിയിരിക്കെത്തന്നെ കന്യകയെ ഒരു ഗോപാലൻ ഹരിച്ചുവല്ലോ! സിംഹങ്ങളുടെ ഭാഗത്തെ ഒരു ശശാവു് അപഹരിക്കുന്നതുപോലെ ആയി. വില്ലാളികളായിരിക്കുന്ന നമ്മുടെ യശസ്സിനെ ധിക്കരിക്കുന്നു." ഈവണ്ണം തങ്ങളെത്തന്നെ നിന്ദിപ്പൂതുംചെയ്തു അതിക്രുദ്ധന്മാരായിട്ടു് ആയുധപാണികളായി, "ഗോപാലൻ എവിടത്തു? നില്ലെടാ നില്ലെടാ" എന്നീവണ്ണം പറവൂതുംചെയ്തു ഭഗവാന്റെ പിന്നാലെ

ആൎത്തട്ടഹാസവുംചെയ്തു. ഇങ്ങനെ ആനകൾ കുതിരകൾ കാലാളുകൾ തേരുകൾ തുടങ്ങിയിരിക്കുന്ന നാലംഗപ്പടകളോടുംകൂടെ രാജാക്കന്മാരെല്ലാവരുംകൂടെ അവധികൂടാതെകണ്ടുള്ള ഒരോരോ ആയുധങ്ങളെ പ്രയോഗിപ്പതുംചെയ്തു സിംഹനാദവുംചെയ്തു വീരവാദത്തോടുംകൂടെ വരുന്നതുകണ്ടപ്പോൾ ഭഗവാൻ ശ്രീകൃഷ്ണനാകട്ടേ രുഗ്മിണിയോടീവണ്ണമരുളിച്ചെയ്വതുംചെയ്തു. „അല്ലേ ഭീരുവായുള്ളോവേ! ഭയപ്പെടായ്ക. ഈ ശത്രുസൈന്യങ്ങളെ ഒക്കെ എന്നെ സംബന്ധിച്ചിരിക്കുന്ന ഈ യാദവന്മാർ നശിപ്പിക്കും. ഇപ്പോൾതന്നെ കണ്ടുകൊണ്ടാലും.” എന്നീവണ്ണമരുളിച്ചെയ്വതുംചെയ്തു തന്തിരുവടി തേരിനെ അധിവസിച്ചതേ ഉള്ളു. ഒട്ടുംതന്നെ ഇളക്കമുണ്ടായില്ല. ശപാക്കളെക്കണ്ടാൽ സിംഹത്തിനുണ്ടോ ഇളക്കം, എന്നതുപോലെ. അപ്പോളാകട്ടേ പരാക്രമശാലികളായിരിക്കുന്ന യാദവന്മാർ അവധികൂടാതെകണ്ടുള്ള ശസ്ത്രാസ്ത്രജാലങ്ങളെ വൎഷിപ്പതുംചെയ്തു്, രാജാക്കന്മാരുടെ നേരെ അതിഭയങ്കരമായിരിക്കുന്ന യുദ്ധംചെയ്തു്, ക്ഷണനേരംകൊണ്ടു രാജാക്കന്മാരെ ആസകലം മണ്ടിപ്പതുംചെയ്തു. അപ്പോൾ വൈമനസ്യത്തോടുംകൂടെ ദുഃഖിച്ചിരിക്കുന്ന ശിശുപാലനെ ജരാസന്ധൻതുടങ്ങിയിരിക്കുന്ന രാജാക്കന്മാർ ചൊന്ന ഒരോരോ വാക്കുകളെക്കൊണ്ടു് ആശ്വാസിപ്പിപ്പതുംചെയ്തു.

„അല്ലേ രാജാവേ! ശിശുപാലൻ! നാമിപ്പോൾ ഈ യാദവന്മാരോടു തോററുവെന്നുവിചാരിച്ചു ദുഃഖിക്കരുതു്. കാലഗതി ആൎക്കും ലംഘിച്ചുകൂടാത്തതല്ലോ. ഇപ്പോൾ യാദവന്മാൎക്കു നല്ല കാലമായതുകൊണ്ടു് അവർ ജയിച്ചു. നല്ലകാലം വരുന്ന സമയത്തിങ്കൽ നമുക്കും ജയിക്കാം. ഞാൻ പതിനേഴുപ്രാവശ്യം ശ്രീകൃഷ്ണനോടു തോററുവല്ലോ. ആയതുകൊണ്ടു് ഒട്ടും ദുഃഖിക്കുന്നുമില്ല. പതിനെട്ടാംപ്രാവശ്യം ജയിച്ചതുകൊണ്ടു സന്തോഷിക്കുന്നുമില്ല.” ഈവണ്ണം ഓരോന്നു പറവതുംചെയ്തു ശിശുപാലാദിരാജാക്കന്മാർ തങ്ങൾതങ്ങളുടെ രാജധാനികളെ പ്രാപിപ്പതുംചെയ്തു.

തദനന്തരം ശ്രീകൃഷ്ണനോടു ദ്വേഷിച്ചിരിക്കുന്ന രുഗ്മിയാകട്ടേ തന്റെ സോദരിയെ ബലാൽക്കാരേണ അപഹരിച്ചതു സഹിക്കാഞ്ഞിട്ടു കോപത്തോടുകൂടെ സഭയെപ്രാപിച്ചു സത്യംചെയ്വതുംചെയ്തു. „ഇന്നു് എന്റെ സോദരിയെ ബലാൽക്കാ

രേണ അപഹരിച്ച ദുമ്മതിയായിരിക്കുന്ന കൃഷ്ണനെ ഞാൻ യുദ്ധമദ്ധ്യത്തിങ്കൽ നിഗ്രഹിക്കുന്നുണ്ട്. ആയതു ചെയ്യാതെകണ്ടു ഞാൻ ഈ കുണ്ഡിനരാജധാനിയെ പ്രാപിക്കയില്ല. ആയുധത്താണെ സത്യം!.'' എന്നീവണ്ണം പറഞ്ഞു് അരയുംതലയുംമുറുക്കി കൈച്ചുരടും പിരിച്ചു് അടിയുറപ്പിച്ചു വില്ലും കുഴിയെക്കുലച്ചുപിടിച്ചു തേരിന്മേൽ കരേറി ശ്രീകൃഷ്ണന്റെ പിന്നാലെ ചെന്നു് ''എടാ കന്യകാചോരനായുള്ളോവേ! കൃഷ്ണാ! നില്ലെടാ'' എന്നീവണ്ണം പറവൂതുംചെയ്തു ശരവർഷം തുടങ്ങി. ആ സമയത്തിങ്കലാകട്ടേ ഭഗവാൻ തന്റെ തേരു തിരിച്ചുനിൎത്തുതുംചെയ്തു തന്തിരുവടിയുടെ ശ്രീശാർങ്ഗംപള്ളിവില്ലും കുഴിയെക്കുലച്ചു പിടിപ്പൂതുംചെയ്തു രുഗ്മിയുടെ നേരെ ശരവഷംചെയ്തു വില്ലും ഖണ്ഡിച്ചു കുതിരകളേയും കൊന്നു സൂതനേയും നിഗ്രഹിച്ചു തേരും കളഞ്ഞുനിന്നസമയത്തിങ്കൽ രുഗ്മി വാളും പരിചയുമെടുപ്പൂതുംചെയ്തു ഭഗവാന്റെ നേരേ വന്നു. അപ്പോൾ ഭഗവാൻ വാളും പരിചയും എൾപ്രമാണമാക്കി നുറുക്കിക്കളവൂതും ചെയ്തു വാളുമെടുപ്പൂതുംചെയ്തു രുഗ്മിയെ നിഗ്രഹിപ്പാൻ ഭാവിച്ചു. ആ സമയത്തിങ്കൽ രുഗ്മിണി കാൽക്കൽ വീണു വളരെക്കരകയും പറകയും ചെയ്കഹേതുവായിട്ടു വധത്തെ ഉപേക്ഷിച്ചിട്ടു പിടിച്ചു കെട്ടി ശ്മശ്രുകേശങ്ങളുടെ വപനംചെയ്തു് അഞ്ചു കുടുമ്മയുമുണ്ടാക്കി വിരൂപനാക്കിച്ചമപ്പൂതുംചെയ്തു.

ആ സമയത്തിങ്കലാകട്ടേ രാജാക്കന്മാരെ ജയിപ്പൂതുംചെയ്തു ബലഭദ്രർ ശ്രീകൃഷ്ണന്റെ സമീപത്തുവന്നു രുഗ്മിയെ വൈരൂപ്യം ചെയ്തതും ബന്ധിച്ചതും കണ്ടിട്ടു് ''അല്ലേ കൃഷ്ണൻ! നീ ഇച്ചെയ്തതൊട്ടും നന്നായില്ല. നമ്മുടെ ബന്ധുവല്ലോ ഇവൻ. ബന്ധുക്കൾക്കു വൈരൂപ്യം വരുത്തിയാൽ വധിച്ചഫലമായി.'' എന്നീവണ്ണംപറഞ്ഞു് അഴിച്ചുവിടീപ്പൂതുംചെയ്തു. രുഗ്മിണിയോടും ഇപ്രകാരമരുളിച്ചെയ്‌വൂതുംചെയ്തു. ''അല്ലേ സാധ്വിയായുള്ളോവേ! രുഗ്മിണി! ഭ്രാതാവിന്റെ വിരൂപകരണംഹേതുവായിട്ടു ഞങ്ങളോടു ദ്വേഷമുണ്ടാകരുതേ. ക്ഷത്രധമ്മം അങ്ങനെയുള്ളതല്ലോ ആകുന്നു. ഭ്രാതാവും ഭ്രാതാവിനെ നിഗ്രഹിക്കും. താനെന്നും തനിക്കുള്ളതെന്നും ശത്രുക്കളെന്നും ഈവണ്ണം ഓരോ അജ്ഞാനംകൊണ്ടല്ലോ ശോകമുണ്ടാകുന്നു. ആ ശോകത്തെ തത്വജ്ഞാനംകൊണ്ടു കളഞ്ഞിട്ടു സ്വസ്ഥയായിട്ടു ഭവിച്ചാലും.''

ഈവണ്ണമോരോന്നുപറഞ്ഞു രുഗ്മിണിയെ സന്തോഷിപ്പിപ്പുതും ചെയ്തു ബലഭദ്രരും യാദവന്മാരും ശ്രീകൃഷ്ണനും രുഗ്മിണിയുംകൂടെ ദ്വാരവതിയെ പ്രാപിപ്പുതുംചെയ്തു. രുഗ്മിയാകട്ടെ കൃഷ്ണനെ നിഗ്രഹിക്കാതേയും സോദരിയെക്കൊണ്ടല്ലാതേയും കുണ്ഡിനത്തെ പ്രവേശിക്കയില്ലെന്നുംവച്ച് അവിടെത്തന്നെ ഭോജകടം എന്നൊരു രാജധാനിതീൎത്തു അതിനെ അധിവസിപ്പുതുംചെയ്തു.

രുഗ്മിണിയാകുന്ന ശ്രീഭഗവതിയോടുംകൂടെ ഭഗവാൻ ശ്രീകൃഷ്ണനെഴുന്നള്ളിയ സമയത്തിങ്കൽ ദ്വാരവതിയിങ്കലുള്ള ആളുകൾ സന്തോഷിപ്പുതുംചെയ്തു്, വിവാഹോത്സവം ഘോഷിപ്പുതുംചെയ്തു. രാജധാനിയൊക്കെ അലങ്കരിച്ചു ദ്വാരങ്ങൾതോറും കുലവാഴകളും ഇളനീർക്കുലകളും അടക്കാക്കുലകളും കെട്ടിത്തൂക്കി നിറപറയുംവച്ചു നിലവിളക്കും അണിഞ്ഞു മംഗല്യസ്ത്രീകൾ പൂൎണ്ണകുംഭാക്ഷതാദിമംഗലദ്രവ്യങ്ങൾ എടുപ്പുതുംചെയ്തുവന്നു ദമ്പതിമാരേ എതിരേറ്റു പുരപ്രവേശം ചെയ്യിപ്പുതുംചെയ്തു. മംഗലവാദ്യങ്ങൾ കൊട്ടിഗ്ഘോഷിക്കുക, മഞ്ഞൾ കലക്കിത്തളിക്കുക, കുങ്കുമച്ചാറു തളിക്കുക, സുഗന്ധിപുഷ്പങ്ങളും താംബൂലാദികളും ദാനംചെയ്ക എന്നുവേണ്ട സൎവ്വജനങ്ങൾക്കും മഹോത്സവമായിട്ടു തീരുതും ചെയ്തു. ഈവണ്ണം രുഗ്മിണിയുടെ രാക്ഷസോദ്വാഹം ചെയ്തു ഭഗവാൻശ്രീകൃഷ്ണൻ ശ്രീഭഗവതിയാകുന്ന രുഗ്മിണിയോടുംകൂടെ ദ്വാരവതിയെ സുഖമാകുംവണ്ണം അധിവസിപ്പുതും ചെയ്തു അല്ലേ രാജാവേ! എന്നീവണ്ണം ശ്രീശുകമഹൎഷി ശ്രീപരീക്ഷിത്തിനോടറിയിപ്പുതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ചതുഃപഞ്ചാശത്തമോ/ധ്യായഃ.

---

## അഥ പഞ്ചപഞ്ചാശത്തമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—എങ്കിലോ പണ്ടു വാസുദേവാംശജനായിരിക്കുന്ന കാമദേവൻ രുദ്രന്റെ നേത്രാഗ്നിയിങ്കൽ ശരീരം ദഹിച്ചുപോയിട്ടു പിന്നെ ശരീരപ്രാപ്തിക്കായിക്കൊണ്ട് ആ വാസുദേവനെത്തന്നെ പ്രാപിച്ചു. ആ കാമദേവൻ തന്നെ കൃഷ്ണവീൎയ്യസമുത്ഭവനായിട്ടു രുഗ്മിണിയുടെ ഗൎഭത്തിങ്കലുല്പന്നനായിട്ടു പ്രദ്യുമ്നനെന്നിങ്ങനെ പ്രസിദ്ധനായിട്ടു ജനിച്ചു. അവൻ പിതാവായിരിക്കുന്ന ശ്രീകൃഷ്ണനോടു തുല്യനാകുന്നു. അവനെ ജനിച്ചുകൂടുമ്പോൾതന്നെ കാമരൂപിയായി മായാവിയായിരിക്കുന്ന ശംബ

രൻ തന്റെ ശത്രുവായിരിക്കുന്ന കാമദേവനാകുന്നുവെന്നറിഞ്ഞിട്ടു മായകൊണ്ടു മറഞ്ഞുവന്നെടുത്തുകൊണ്ടുപോയി സമുദ്രത്തിലിട്ടുംകളഞ്ഞു തന്റെ ഭവനത്തെ പ്രാപിക്കുകയുംചെയ്തു. അവനെ സമുദ്രത്തിൽനിന്നു വലുതായിരിക്കുന്ന ഒരു മത്സ്യം വിഴുങ്ങി. ആ മത്സ്യത്തെ മുക്കുവന്മാർ വലയിട്ടു മററു വളരെ മത്സ്യങ്ങളോടുകൂടെ പിടിച്ചു കരക്കേററി. അപ്പോൾ വലുതായിരിക്കുന്ന ആ മത്സ്യത്തെ മുക്കുവന്മാർ കൊണ്ടുചെന്നു ശംബരനായിക്കൊണ്ടു കാഴ്ചവച്ചു. അപ്പോൾ അടുക്കളക്കാർ അടുക്കളയിൽ കൊണ്ടുചെന്ന് അതിനെ വെട്ടിക്കീറി. ആ സമയത്തിങ്കൽ അതിന്റെ ഉദരത്തിങ്കൽ ബാലനെക്കണ്ടിട്ടു ആയവർ അവിടെ ശംബരനു വച്ചുവിളമ്പിപ്പാക്കുന്ന മായാവതിക്കായിക്കൊണ്ടു കൊടുത്തു. അവൾ കാമദേവന്റെ ഭാര്യ രതിദേവിയാകുന്നു. കാമദേവന്റെ ശരീരം ദഹിച്ചുപോയപ്പോൾ താനും ശരീരത്യാഗം ചെയ്വാൻ തുടങ്ങി. അപ്പോൾ ശ്രീനാരദൻ അവളോടു പറഞ്ഞു. „അല്ലേ കാമപത്നി! നീ ശരീരമുപേക്ഷിക്കേണ്ട. നിന്റെ ഭർത്താവു ശ്രീകൃഷ്ണന്റെ പുത്രനായിട്ടു രുഗ്മിണിയിൽ ജനിക്കും. അന്നു ശംബരനെടുത്തുകൊണ്ടുപോയി സമുദ്രത്തിലിടും. അവിടുന്നൊരു മത്സ്യം വിഴുങ്ങും. ആ മത്സ്യത്തെ മുക്കുവന്മാർ പിടിച്ചുകൊണ്ടുവന്നു ശംബരനായിക്കൊണ്ടു കാഴ്ചവയ്ക്കും. ആ മത്സ്യത്തിന്റെ ഉദരത്തിങ്കൽനിന്നു നിനക്കു ലഭിക്കും.'' എന്നുള്ള മഹർഷിയുടെ വാക്കിനെ കേട്ടിട്ട് അവിടെ വന്നു ശംബരനെ സേവിച്ചു പാക്കയാകുന്നതു്. ആ രതിയാകട്ടേ ബാലനെക്കണ്ടസമയത്തിങ്കൽ തന്റെ ഭർത്താവാകുന്ന കാമദേവൻ ഇവനെന്നു നിശ്ചയിച്ചിട്ടു എല്ലായ്പ്പോഴും സ്നേഹത്തോടുകൂടെ വളൎത്തി. കൃഷ്ണപുത്രനായിരിക്കുന്ന ആ പ്രദ്യുമ്നനാകട്ടേ കാലക്രമംകൊണ്ടു രൂഢയൌവനനായിട്ടു കാണുന്ന നാരിമാൎക്കൊക്കെയും വിഭ്രമത്തെയുണ്ടാക്കിത്തുടങ്ങുകയുംചെയ്തു. അപ്പോൾ ആ രതിദേവി നവയൌവനസമ്പന്നനായി ത്രൈലോക്യസുന്ദരനായിരിക്കുന്ന തന്റെ ഭർത്താവിനെക്കണ്ടിട്ടു ലജ്ജയോടും മന്ദസ്മിതത്തോടും ഭ്രൂവിലാസത്തോടുംകൂടെ കടാക്ഷിക്കുകയുംചെയ്തു ഭാൎയ്യമാരനുസരിക്കുന്നതുപോലെ സമീപത്തിങ്കൽ കണ്ടിട്ടു്, പ്രദ്യുമ്നൻ അവളോടു പറഞ്ഞു. „അല്ലേ മാതാവേ! അങ്ങേ ബുദ്ധി മറെറാരു പ്രകാരമായിത്തീൎന്നല്ലോ. മാതൃഭാവത്തെ അതിക്രമിച്ചിട്ടു കാമിനിയെന്നപോലെ വൎത്തിക്കുന്നുവല്ലോ'' എന്നു്. അപ്പോൾ രതി

ദേവിയങ്ങു പറഞ്ഞു. "ഭവാൻ നാരായണസുതനായിരിക്കുന്ന കാമദേവനല്ലോ. ഞാൻ അങ്ങേ ദയിതയായിരിക്കുന്ന രതിയല്ലോ. ഈ ശംബരൻ അങ്ങു ജനിച്ചക്രുടുമ്പോൾതന്നെ എടുത്തുകൊണ്ടു പോയി സമുദ്രത്തിലിട്ടുകളഞ്ഞു. അവിടന്നൊരു മത്സ്യം വിഴുങ്ങീട്ട് ആ മത്സ്യോദരത്തിൽക്രുടെ ഇവിടെ പ്രാപിക്കയല്ലോ ചെയ്തതു്. അതുഹേതുവായിട്ടു അങ്ങേ ശത്രുവായി വളരെ മായകളെ അറിഞ്ഞിരിക്കുന്ന ഈ ശംബരനെ മായകളെക്കൊണ്ടു നിഗ്രഹിക്കണം. അങ്ങേ മാതാവു രുഗ്മിണി, പുത്രൻ നശിച്ചുപോയെന്നുവച്ച് ഏററവും ദുഃഖിക്കുന്നു, കിടാവിനോടു വേർപെട്ടിരിക്കുന്ന പശുവിനെപ്പോലെ. അതുഹേതുവായിട്ടു ഇവനെ നിഗ്രഹിപ്പൂതുംചെയ്തു നാമിരുവരുംക്രുടെ ദ്വാരവതിയിങ്കലേക്കു പോകണം." എന്നീവണ്ണം പറവൂതുംചെയ്തു മായാവതിയാകട്ടേ സർവ്വമായാവിനാശിനിയായിരിക്കുന്ന മഹാമായാവിദ്യയെ പ്രദ്യുമ്നനായിക്കൊണ്ടു ദാനംചെയ്തസമയത്തിങ്കൽ പ്രദ്യുമ്നനാകട്ടേ വേഗേന ചെന്നു ശംബരനെ യുദ്ധത്തിനായിക്കൊണ്ടു തട്ടി വിളിപ്പൂതുംചെയ്തു.

അപ്പോൾ ശംബരനാകട്ടേ കേട്ടാൽ സഹിച്ചുക്രുടാത്തവണ്ണമുള്ള ഓരോരൊ ആക്ഷേപവാക്കുകൾ കേട്ട് ഏററവും കോപിപ്പൂതുംചെയ്തു ഗദയുമെടുപ്പൂതുംചെയ്തു വന്നു പ്രദ്യുമ്നൻെറ നേരേ ആ ഗദകൊണ്ടു് ഒന്നടിച്ചു. ആ സമയത്തിങ്കൽ പ്രദ്യുമ്നൻ ഗദയെ തട്ടിക്കളഞ്ഞു ശംബരനെ തൻെറ ഗദകൊണ്ടൊന്നടിച്ചു. അപ്പോൾ ശംബരൻ മയനാൽ ദർശിതയായി ആസുരിയായിരിക്കുന്ന മായയെ ആശ്രയിച്ചിട്ടു ആകാശത്തിങ്കൽ സ്ഥിതിചെയ്വൂതുംചെയ്തു് പ്രദ്യുമ്നങ്കൽ ശരവർഷം തുടങ്ങൂതുംചെയ്തു. അപ്പോൾ പ്രദ്യുമ്നൻ തൻെറ സത്വാത്മികയായിരിക്കുന്ന മഹാവിദ്യകൊണ്ടു ശംബരൻെറ മായകളെ ഒക്കെ തടുപ്പൂതുംചെയ്തു് ഒരു വാളുകൊണ്ടു ശംബരൻെറ കിരീടത്തോടും കുണ്ഡലങ്ങളോടുംക്രുടിയിരിക്കുന്ന ശിരസ്സറുത്തു ഭൂമിയിങ്കലിട്ടു. ആ സമയത്തിങ്കൽ ദേവകൾ പുഷ്പവൃഷ്ടിചെയ്തു സ്തുതിച്ചു. അപ്പോൾ അംബരചാരിണിയായിരിക്കുന്ന രതിദേവിയാൽ ആകാശമാർഗ്ഗത്തിങ്കൽക്രുടെ ദ്വാരവതിയെപ്രാപിപ്പിക്കപ്പെട്ടൂതുംചെയ്തു. സ്ത്രീകളുടെ ക്രുട്ടത്തെക്കൊണ്ടു നിറഞ്ഞിരിക്കുന്ന അന്തഃപുരത്തിങ്കൽ ഭാര്യയോടുക്രുടെ ആകാശമാർഗ്ഗത്തിങ്കൽ നിന്നിറങ്ങിയതു കണ്ടാൽ ഒന്നു തോന്നിക്കൊള്ളും,

മിന്നൽപ്പിണരിനോടുകൂടെ മേഘം ഇറങ്ങിവരികയോ എന്നു്. അപ്പോൾ കാർമേഘംപോലെ അതിശ്യാമളനായി കോമളനായി പീതാംബരമുടുത്തു മന്ദസ്മിതമനോഹരമായിരിക്കുന്ന മുഖാംബുജത്തോടുകൂടെയിരിക്കുന്ന ആ പ്രദ്യുമ്നനെ കണ്ടിട്ടു സ്ത്രീകൾ ശ്രീകൃഷ്ണനെന്നു ശങ്കിച്ചവിടവിടെ ഒളിച്ചുതുടങ്ങി. രുഗ്മിണിയാകട്ടെ പ്രദ്യുമ്നനെ കണ്ടസമയത്തിങ്കൽ തന്റെ നഷ്ടനായിരിക്കുന്ന പുത്രനെ സ്മരിച്ചിട്ടു് ഈവണ്ണം വിചാരിച്ചുതുടങ്ങുതുംചെയ്തു. „അയ്യോ! എന്റെ നഷ്ടനായിരിക്കുന്ന പുത്രനും ഇവനോടു തുല്യവയോരൂപവാൻ. ഈശ്വരാ! ഇവൻതന്നെ എന്റെ പുത്രനായിരിക്കുമോ? എനിക്കു സുനിമിത്തങ്ങളുണ്ടാകുന്നുണ്ടു്. ഇവങ്കൽ ഏററവും വാത്സല്യം തോന്നുന്നുമുണ്ടു്.” എന്നീവണ്ണം രുഗ്മിണി വിചാരിച്ചിരിക്കുമ്പോൾ ശ്രീനാരദമഹർഷിയെഴുന്നള്ളി ശംബരഹരണാദികമായിരിക്കുന്ന വൎത്തമാനമൊക്കെപ്പറവുതുംചെയ്തു. അതുകേട്ടു വസുദേവരും ദേവകിയും ശ്രീകൃഷ്ണനും രുഗ്മിണിയും ബലഭദ്രരും മററുള്ള യാദവന്മാരും നഷ്ടനായിരിക്കുന്ന പുത്രനെ വളരെക്കാലം കഴിഞ്ഞു ലഭിക്കഹേതുവായിട്ടു് ഏററവും സന്തോഷിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചപഞ്ചാശത്തമോ/ധ്യായഃ.

---

## അഥ ഷട്പഞ്ചാശത്തമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— അനന്തരം സത്രാജിത്തെന്നു പേരായിരിക്കുന്ന രാജാവു ശ്രീകൃഷ്ണനെക്കൊണ്ടപവാദം പറകഹേതുവായിട്ടു് ആ അപവാദത്തെ കളവാനായിട്ടു തന്റെ സുന്ദരിയായി സത്യഭാമ എന്നു പേരായിരിക്കുന്ന പുത്രിയെ സ്യമന്തകമാകുന്ന മണിയോടുംകൂടെ ശ്രീകൃഷ്ണനായിക്കൊണ്ടു കൊടുത്തുവെന്നു മഹർഷി പറഞ്ഞപ്പോൾ രാജാവു ചോദിച്ചു. „അല്ലേ മഹർഷി! സത്രാജിത്തു ശ്രീകൃഷ്ണനെന്തൊരപവാദത്തെ പറഞ്ഞു? അവനു സ്യമന്തകമെവിടെനിന്നു കിട്ടി? എന്തു ഹേതുവായിട്ടു പുത്രിയെ ഹരിക്കു കൊടുത്തു? എന്നു വിസ്തരിച്ചു കേൾക്കണം” എന്നു രാജാവു പറഞ്ഞു. അപ്പോൾ മഹർഷി പറഞ്ഞുതുടങ്ങി.

അല്ലേ രാജാവേ! തന്റെ ഭക്തനായിരിക്കുന്ന സത്രാജിത്തിനെക്കുറിച്ചു് ആദിത്യൻ ഏററവും പ്രസാദിച്ചിട്ടു്, സ്യമന്തകമാകുന്ന രത്നത്തെ കൊടുത്തു. ആ മണിയെ വച്ചു പൂജിക്കുന്നിടത്തു് എട്ടെട്ടുഭാരം സുവൎണ്ണമുണ്ടാകും. തേജോമയമായി

രിക്കുന്ന ആ മണിയെ കഴുത്തിൽ ധരിപ്പൂതുംചെയ്തിട്ടു സത്രാജിത്തു ദ്വാരവതിയിങ്കൽ ചെന്നപ്പോൾ ദ്വാരകാവാസികളായിരിക്കുന്ന പ്രജകളൊക്കെയും തേജസ്സുകൊണ്ട് ആദിത്യനെന്നു ശങ്കിച്ചിട്ടു ഭഗവാനോടു ചെന്നറിയിച്ചു. "അല്ലേ സ്വാമിൻ! ഇതാ ആദിത്യൻ നിന്തിരുവടിയെക്കാണ്മാനായിട്ടെഴുന്നെള്ളുന്നു" എന്നു് അതു കേട്ടിട്ടു ഭഗവാൻ മന്ദസ്മിതപൂർവ്വം അരുളിച്ചെയ്തു: "ഇതു രവിയാകുന്ന ദേവനല്ല. മണികൊണ്ടുജ്വലിച്ചിരിക്കുന്ന സത്രാജിത്താകുന്നു." അപ്പോൾ സത്രാജിത്തു സ്വഭവനത്തെ പ്രാപിച്ചു ദേവാലയമൊക്കെ വഴിപോലെ അടിച്ചുതളിച്ചലങ്കരിച്ച് അവിടെ ആ മണിവച്ചുപൂജിച്ചുതുടങ്ങി. അപ്പോൾ ദിവസം തോറും എട്ടെട്ടുഭാരം പൊന്നുമുണ്ടായിത്തുടങ്ങി. ദുർഭിക്ഷം മാറി. അരിഷ്ടങ്ങൾ എന്നു തുടങ്ങിയതൊന്നുമില്ല. ആ മണിവച്ചു പൂജിക്കുന്നേടത്തു മായയുള്ള ആളുകളില്ല. ആ മണിയെ ഒരുദിവസം ഭഗവാൻ ശ്രീകൃഷ്ണൻ യദുരാജാവായിരിക്കുന്ന ഉഗ്രസേനനായിക്കൊണ്ടു തരണമെന്നു യാചിച്ചാറെ അർത്ഥകാമുകനായിരിക്കുന്ന ആ സത്രാജിത്തു കൊടുത്തില്ല. ഭഗവാൻെറ യാച്ഞാഭംഗത്തെ വരുത്തരുതെന്നു വിചാരിച്ചില്ല. ഒരുദിവസം സത്രാജിത്തിൻെറ അനുജനായിരിക്കുന്ന പ്രസേനൻ ആ മണിയെ കഴുത്തിൽ ധരിപ്പൂതുംചെയ്തു കുതിരപ്പുറത്തുകരി വനപ്രദേശത്തിങ്കൽ ചെന്നു നായാടികളോടും നായാട്ടുപട്ടികളോടുംകൂടെ നായാടിനടക്കുന്ന സമയത്തിങ്കൽ വലുതായിട്ടൊരു സിംഹം വന്നു പ്രസേനനേയും കുതിരയേയുംകൂടെ അടിച്ചുകൊന്നുംകളഞ്ഞ്, ആ സ്യമന്തകമണിയുടെ തേജസ്സുകണ്ടിട്ടൊരുമാംസമെന്നു ഭ്രമിച്ച്, ആ മണിയെ കടിച്ചുകൊണ്ടുപോകുമ്പോൾ വാനരോത്തമനായിരിക്കുന്ന ജാംബവാൻ ആ സിംഹത്തെ നിഗ്രഹിച്ച് മണിയെ സ്വീകരിപ്പൂതും ചെയ്തു് തൻെറ ഗുഹയെ പ്രാപിച്ചു മണിയെ തൻെറ പുത്രനായിക്കൊണ്ടു കളിപ്പാൻ കൊടുപ്പൂതുംചെയ്തു.

സത്രാജിത്താകട്ടേ തൻെറ അനുജനായിരിക്കുന്ന പ്രസേനനെക്കാണാഞ്ഞിട്ട് ഏററവും ദുഃഖിപ്പൂതുംചെയ്തു മണിഗ്രീവനായിരിക്കുന്ന തൻെറ അനുജനെ കൃഷ്ണൻതന്നെ നിഗ്രഹിച്ചതു് എന്നീവണ്ണം ഗൂഢമായിട്ടോരോരുത്തരോടു പറഞ്ഞുതുടങ്ങി. അതു കേട്ട് ഓരോരുത്തരും കർണ്ണത്തിങ്കൽ പറഞ്ഞുതുടങ്ങി, എന്നു

വേണ്ട രണ്ടാംകൂടി പറയുന്നിടത്തും കഥ ഇതല്ലാതെ കേംപ്പാനില്ല.

ഈവണ്ണം ശ്രോത്രപരമ്പരയാ ഭഗവാൻ കേട്ടതിന്റെ ശിഷ്ടം സൎവ്വജ്ഞനെങ്കിലും തനിക്ക ദുൎയ്യശസ്സുണ്ടായതിനെ കളവാനായിട്ടു പൌരന്മാരോടുകൂടി പുറപ്പെട്ടു വനപ്രദേശത്തിങ്കൽ ചെന്നന്വേഷിച്ചുനടക്കുമ്പോൾ സിംഹമടിച്ചുകൊന്നിരിക്കുന്ന പ്രസേനനേയും കുതിരയേയും കണ്ടു. അവിടന്ന് ആ സിംഹത്തിന്റെ കാൽച്ചുവടുനോക്കിച്ചെല്ലുമ്പോൾ സിംഹം ചത്തുകിടക്കുന്നതു കണ്ടിട്ടു വാനരത്തിന്റെ കാൽച്ചുവടുനോക്കി ചെല്ലുമ്പോൾ ഒരു ഗുഹ കണ്ടു. ആ ഗുഹാദ്വാരത്തിങ്കൽ പൌരന്മാരെയൊക്കെ നിൎത്തുതുംചെയ്തു, ഗുഹയുടെ ഉള്ളിൽ കടന്നുചെന്നപ്പോൾ അവിടെ ബാലക്രീഡനകമാക്കിച്ചെയ്യപ്പെട്ടിരിക്കുന്ന മണിയെകണ്ടിട്ട് അതിനെ ഹരിപ്പാനായിട്ടു ബാലകന്റെ സമീപത്തിങ്കൽ ചെന്നു. അപ്പോൾ അപൂൎവനായിരിക്കുന്ന ഒരു മനുഷ്യനെ കണ്ടിട്ടു വളൎത്തമ്മയേ വിളിച്ചു നിലവിളിക്കുന്നതു കേട്ടു. അപ്പോൾ ജാംബവാൻ ഏററവും കോപിപ്പുതുംചെയ്തു വന്നിട്ട് „ആരെടാ എന്റെ ഗുഹയിൽ കടന്നു വന്നതു്? മുകുന്ദശരണനായിരിക്കുന്ന എന്നോടു യുദ്ധം ചെയ്യാനിന്നാരുള്ളെടാ" എന്നീവണ്ണം പറവൃതുംചെയ്തു തന്റെ സ്വാമിയെന്നുള്ളതറിയാതെകണ്ടു ഭഗവാന്റെ നേരെ മുഷ്ടിപ്രഹാരം തുടങ്ങുതുംചെയ്തു. ഭഗവാനും തന്റെ ഭക്തചൂഡാമണിയായിരിക്കുന്ന ജാംബവാന്റെ മുഷ്ടിപ്രഹാരങ്ങളെക്കൊണ്ടു പ്രസാദിപ്പുതുംചെയ്തിട്ടു മുഷ്ടിപ്രഹാരം തുടങ്ങുതുംചെയ്തു. ഈവണ്ണം ഭഗവാനും ജാംബവാനുംകൂടെ അതിഭയങ്കരമായിരിക്കുന്ന ദ്വന്ദ്വയുദ്ധം തുടങ്ങി, ഒരു മാംസം നിമിത്തമായിട്ടു രണ്ടു പരുന്തുകൾ തമ്മിൽ പൊരുന്നപോലെ യുദ്ധംചെയ്‌വൃതുംചെയ്തു. ഇങ്ങനെ ഇരുപത്തെട്ടു ദിവസം കഴിഞ്ഞതിന്റെ ശിഷ്ടം വജ്രനിഷ്പേഷനിഷ്ഠുരങ്ങളായിരിക്കുന്ന ഭഗവാന്റെ അടികളുമിടികളുംകൊണ്ടു ജാംബവാൻ പരവശനായിട്ടു വീണിട്ടു സൂക്ഷിച്ചു നോക്കിയ സമയത്തിങ്കൽ തന്റെ സ്വാമിയെന്നുള്ള പരമാത്ഥമറിഞ്ഞിട്ടു ഭഗവാനെ പ്രദക്ഷിണംവച്ചു നമസ്കരിച്ചു ബദ്ധാഞ്ജലിപുടനായിട്ടു വളരെ സ്തുതികളെക്കൊണ്ടു സ്തുതിപ്പുതുംചെയ്തു. ആയതു കേട്ടു പ്രസന്നനായിരിക്കുന്ന ഭഗവാൻ ‚അല്ലേ ജാംബവൻ! ഞാൻ ഈ മണിനിമിത്തമായിട്ടിവിടെ വന്നു' എന്നരുളിച്ചെയ്ത സമയത്തിങ്കൽ

ജാംബവാനാകട്ടേ വേഗേന ജാംബവതിയെന്ന പേരായ തന്റെ പുത്രിയേയും മണിയേയുംകൂടെക്കൊണ്ടുവന്നു ഭഗവാനായിക്കൊണ്ടു കൊടുപ്പൂതുംചെയ്തു.

പുരവാസികളാകട്ടേ ഗുഹാദ്വാരത്തിങ്കൽ ശ്രീകൃഷ്ണന്റെ വരവും പാൎത്തു പന്ത്രണ്ടു ദിവസം കഴിഞ്ഞതിന്റെശേഷം ദ്വാരവതിയിങ്കൽ ചെന്നു ബോധിപ്പിച്ചസമയത്തിങ്കൽ ദേവകിയും രുഗ്മിണിയും വസുദേവരും മററുള്ള യാദവന്മാരും പുരവാസിജനങ്ങളും ഒക്കെ ദുഃഖത്തോടുകൂടെ സത്രാജിത്തിനെ ശപിപ്പൂതുംചെയ്തു് മഹാമായാഭഗവതിയെ സേവിച്ചിരിക്കുമ്പോൾ, ഭഗവാൻ ഭാൎയ്യയോടും മണിയോടുംകൂടെയെഴുന്നള്ളി എല്ലാവരേയും ആനന്ദിപ്പിപ്പൂതുംചെയ്തു. സത്രാജിത്തിനെ വരുത്തി മണി കിട്ടിയപ്രകാരത്തെ ക്കെപ്പറവൂതുംചെയ്തു്, മണിയെ സത്രാജിത്തിന്നായിട്ടു കൊടുപ്പൂതുംചെയ്തു. തദനന്തരമാകട്ടേ സത്രാജിത്തു ലജ്ജയോടുംകൂടെ മണിയെ സ്വീകരിപ്പൂതുംചെയ്തു തന്റെ ഭവനത്തിങ്കൽ ചെന്നു് ഈവണ്ണം വിചാരിച്ചു.

"കഷ്ടം! ഞാൻ ശ്രീകൃഷ്ണനെക്കൊണ്ടു മിഥ്യാപവാദത്തെ പറഞ്ഞുണ്ടാക്കിയതിനു ഭഗവാന്റെ തിരുമനസ്സിലുള്ള വൈമനസ്യം കളവാൻ സ്ത്രീരത്നഭൂതയായിരിക്കുന്ന എന്റെ പുത്രിയെ കൊടുത്തേ മതിയാവൂ". എന്നീവണ്ണം നിശ്ചയിച്ചിട്ടു സ്യമന്തകം മണിയേയും തന്റെ പുത്രിയേയുംകൂടെ കൊണ്ടുചെന്നു ഭഗവാനായിക്കൊണ്ടു കൊടുപ്പൂതുംചെയ്തു. തദനന്തരം ഭഗവാൻ പ്രസന്നനായിട്ടു സത്യഭാമയെ വിവാഹംചെയ്‌വൂതുംചെയ്തു സ്യമന്തകംമണിയെ സത്രാജിത്തിന്നുതന്നെ കൊടുപ്പൂതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷട്പഞ്ചാശത്തമോഽധ്യായഃ.

---

## അഥ സപ്തപഞ്ചാശത്തമോഽധ്യായഃ

ശ്രീശുകൻ പറഞ്ഞാൻ:—ഈവണ്ണം സത്യഭാമയുടെ വിവാഹം കഴിഞ്ഞതിന്റെശേഷം ഭഗവാൻ പ്രപഞ്ചത്തിങ്കലേ കാൎയ്യങ്ങളെയൊക്കെ അറിഞ്ഞിരിക്കുന്നുവെങ്കിലും പാണ്ഡവന്മാരും കുന്തീദേവിയും അരക്കില്ലത്തിങ്കൽ ദഹിച്ചുപോയി എന്നു കേട്ടിട്ടു ലൌകികത്തിന്നായിക്കൊണ്ടു് ആ വൎത്തമാനമന്വേഷിപ്പാൻ ശ്രീബലഭദ്രരുമൊന്നിച്ചു ഹസ്തിനപുരത്തിങ്കൽ ചെന്നു.

ശ്രീകൃഷ്ണനേയും ബലഭദ്രരേയും കണ്ട സമയത്തിങ്കൽ ഭീഷ്മരും വിദു
രരും ദ്രോണരും ഗാന്ധാരിയും കൂടി വന്ന് എല്ലാവരും തുല്യദുഃഖ
ന്മാരായിട്ടു കഷ്ടം!! കഷ്ടം!! എന്നീവണ്ണം ദുഃഖിച്ചു.

ഈവണ്ണം ഭഗവാൻ കുരുക്കളെ പ്രാപ്തനായിരിക്കുംസമയ
ത്തിങ്കൽ ആ അവസരം ലഭിച്ചിട്ട്, അക്രൂരരും കൃതവൎമ്മാവുംകൂടെ
ശതധന്വാവ് എന്നൊരു യാദവനോടു പറഞ്ഞു. "അല്ലേ ശത
ധന്വാവേ! അങ്ങു സത്രാജിത്തിൻെറ സ്യമന്തകംമണിയെ അപഹ
രിക്കാഞ്ഞതെന്ത്? യാവനൊരുത്തൻ കന്യകാരത്നത്തെ നമുക്കു ത
രാമെന്നു മുൻപിൽ പ്രതിജ്ഞചെയ്തിട്ടു നമുക്കു തരാതെ കൃഷ്ണനായി
ക്കൊണ്ടു കൊടുക്കയല്ലോ ചെയ്തതു്. അതുഹേതുവായിട്ടു അവൻ
ഭ്രാതാവായിരിക്കുന്ന പ്രസേനൻെറ പിന്നാലെ ഗമിക്കണം." എന്നു.
ഈവണ്ണം അവരാൽ ഭിന്നമതിയായിരിക്കുന്ന ശതധന്വാവു ചെന്നു
സത്രാജിത്തു കിടന്നുറങ്ങുമ്പോൾ അവനെ കുത്തിക്കൊന്നു മണിയേ
യും അപഹരിച്ചുംകൊണ്ടു പോയി. അപ്പോൾ സ്ത്രീകളൊക്കെ ക
രഞ്ഞുതുടങ്ങി. ആയതുകേട്ടു സത്യഭാമ ദുഃഖത്തോടുകൂടി തൻെറ
പിതാവിൻെറ ശരീരത്തെ തൈലദ്രോണിയിങ്കലിട്ടു സൂക്ഷിപ്പുതും
ചെയ്തു ഹസ്തിനപുരത്തെ പ്രാപിച്ചു ഭഗവാനോടു തൻെറ പിതൃ
വധത്തെ ബോധിപ്പിച്ചു. ആ സമയത്തിങ്കലാകട്ടേ അതു കേട്ടിട്ടു
ഭഗവാൻ ഈശ്വരനെങ്കിലും നരലോകമതിയെ അനുസരിച്ചിട്ട്,
'അഹോ കഷ്ടം!!' എന്നീവണ്ണം വിലപിച്ചു. കണ്ണുനീരോടുംകൂടെ
ശ്രീബലഭദ്രരും അപ്രകാരംതന്നെ ദുഃഖിച്ചു. സത്യഭാമയെ പറ
ഞ്ഞാശ്വസിപ്പിപ്പുതുംചെയ്തു. സത്യഭാമയോടും ശ്രീബലഭദ്രരോടും
കൂടെ ഹസ്തിനപുരത്തിങ്കൽനിന്നു ദ്വാരവതിയെ പ്രാപിച്ചിട്ട്, ഭഗ
വാൻ ശതധന്വാവിനെ നിഗ്രഹിപ്പാനായിക്കൊണ്ടും മണിയെ അ
പഹരിപ്പാനായിക്കൊണ്ടും നിശ്ചയിച്ചു. അപ്പോൾ ശതധന്വാവു
കൃതവൎമ്മാവിനോടുചെന്ന് "എനിക്കു സഹായമായിരിക്കണ"മെന്നു
പറഞ്ഞപ്പോൾ കൃതവൎമ്മാവു പറഞ്ഞു 'ഞാൻ ഈശ്വരന്മാരായി
രിക്കുന്ന രാമകൃഷ്ണന്മാരോടു വിരോധമായിപ്പുറപ്പെടുകയില്ല' എന്നു.
അതിൻെറ ശേഷം അക്രൂരരോടു യാചിച്ചു. അക്രൂരരും അപ്ര
കാരംതന്നെ നിരസിച്ച സമയത്തിങ്കൽ അക്രൂരരുടെ കയ്യിൽ
സ്യമന്തകംമണിയെ കൊടുപ്പുതുംചെയ്തിട്ട് എത്രയും വേഗമുള്ളൊ
രു കുതിരപ്പുറത്തു കേറി മണ്ടിത്തുടങ്ങി. അപ്പോൾ ഗരുഡധ്വജ
മായിരിക്കുന്ന തേരിന്മേൽ കയറി രാമജനാൎദ്ദനന്മാരും പിന്നാലെ

ചെന്നു. അങ്ങനെ മിഥിലാരാജധാനിയുടെ ഉപവനത്തിങ്കൽ ചെന്നസമയത്തിങ്കൽ കുതിര തളൎന്നുവീണു. അക്കുതിരയെ ഉപേക്ഷിപ്പൂതുംചെയ്തു കാൽനടകൊണ്ടു മണ്ടുന്ന ശതധന്വാവിൻെറ പിന്നാലെ ഭഗവാനും കാൽനടകൊണ്ടു മണ്ടിച്ചെന്ന് അവൻെറ ശിരസ്സിനെ ചക്രംകൊണ്ടു ഛേദിച്ചിട്ട്, വസ്ത്രങ്ങളിൽ സ്യമന്തകംമണിയെ നോക്കിയ സമയത്തിങ്കൽ കാണ്മാനില്ല. തദനന്തരം ഭഗവാൻ ബലഭദ്രരുടെ സമീപത്തിങ്കൽ വന്നിട്ടു 'അല്ലേ ജ്യേഷ്ഠൻ! ശതധന്വാവിനെ വൃഥാതന്നെ നിഗ്രഹിച്ചു. സ്യമന്തകംമണി അവൻെറ കയ്യിലില്ല' എന്നു് പറഞ്ഞു. എന്നാൽ "ആ മണിയെ ഒരുത്തൻെറ കയ്യിൽ കൊടുത്തിട്ടുണ്ടായിരിക്കും. അതിനെ അന്വേഷിപ്പാനായിട്ടു നീ രാജധാനിയിങ്കലേക്കു പോയാലും; ഞാൻ വിദേഹനെ കാണ്മാനായിക്കൊണ്ടു മിഥിലാരാജധാനിയിങ്കലേക്കു പോകുന്നു." എന്നിവണ്ണം പറവൂതുംചെയ്തു ബലഭദ്രർ മിഥിലയിങ്കൽ ചെന്നു മിഥിലാരാജാവിനാൽ സൽകൃതനായിട്ട് അങ്ങനെ അധിവസിക്കുന്ന കാലത്തിങ്കൽ ദുര്യോധനനെ ഗദാഭ്യാസം വശമാക്കി.

കേശവനാകട്ടെ ദ്വാരകയെ പ്രാപിച്ച് ശതധന്വാവിനെ നിഗ്രഹിച്ചു എന്നും മണി കിട്ടിയില്ലെന്നും തൻെറ ദയിതയായിരിക്കുന്ന സത്യഭാമയോടു പറവൂതുംചെയ്തിട്ടു സത്യഭാമയെക്കൊണ്ടു പിതാവിൻെറ ശേഷക്രിയകളെ ഒക്കെയും ചെയ്യിപ്പിച്ചു. ഇതിൻെറ പ്രയോജകന്മാരായിരിക്കുന്ന അക്രൂരരും കൃതവൎമ്മാവും ദ്വാരകയിങ്കൽനിന്നു പുറപ്പെട്ടുപോയി. അക്രൂരർ ദ്വാരവതിയിങ്കൽ നിന്നു പോയ സമയത്തിങ്കൽ അവിടെ ഓരോരോ അരിഷ്ടതയുണ്ടായിത്തുടങ്ങി. അതുകണ്ടിട്ടു ഭഗവാൻശ്രീകൃഷ്ണൻ കാശിയിങ്കൽ വാരാണസീപട്ടണത്തിങ്കൽചെന്നു സുഖമായിട്ടു ധൎമ്മങ്ങളുംചെയ്തിരിക്കുന്ന അക്രൂരരെ വരുത്തി അക്രൂരരോടു ചോദിച്ചു. "അല്ലേ അക്രൂരരെ! അങ്ങേകയ്യിൽ ശതധന്വാവു സ്യമന്തകംമണിയെ തന്നിട്ടുണ്ടല്ലോ? അതു സത്രാജിത്തിനു പുത്രന്മാരില്ലായ്കഹേതുവായിട്ട് പുത്രിയുടെ പുത്രന്മാൎക്കുള്ള അവകാശമാകുന്നുവല്ലോ. എങ്കിലും സുവ്രതനായിരിക്കുന്ന നിങ്കൽതന്നെ ഈ മണി ഇരിക്കട്ടെ. പിന്നെ എന്തെന്നു? അഗ്രജൻ ശ്രീബലഭദ്രൎക്കുള്ള ശങ്ക പോക്കുവാനായിട്ട് ഇവിടെ കൊണ്ടുവന്നു കാട്ടണം." എന്നരുളിച്ചെയ്ത സമയത്തിങ്കൽ അക്രൂരൻ ആ മണി വസ്ത്രംകൊണ്ടു

പൊതിഞ്ഞു കൊണ്ടുന്ന സഭാവാദികളെ ഒക്കെ കാട്ടി. പിന്നെ ഭഗവാൻെറ നിയോഗത്തോടുകൂടെ തൻെറ ഭവനത്തിങ്കൽ കൊണ്ടുവച്ചു വഴിപോലെ പൂജിപ്പുതും ചെയ്തു. അല്ലേ രാജാവേ! ഭഗവാൻെറ വിഖ്യാതമായിരിക്കുന്ന സ്യമന്തകംകഥയെ കേൾക്കുന്നവക്കും പഠിക്കുന്നവക്കും ദുഷ്കീർത്തികൾ നശിക്കും. മോക്ഷത്തെ സാധിക്കും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്തപഞ്ചാശത്തമോ/ധ്യായഃ.

## അഥ അഷ്ടപഞ്ചാശത്തമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— ഇപ്രകാരം സ്നിഗ്ദ്ധയായി മുഗ്ദ്ധയായിരിക്കുന്ന സത്യഭാമയെ എല്ലാപ്പോഴും ലാളിപ്പുതുംചെയ്തു ഭഗവാൻ ആ സത്യഭാമയോടുംകൂടെത്തന്നെ യാജ്ഞസേനീവിവാഹത്തിനായിക്കൊണ്ടു പാഞ്ചാലരാജധാനിയെ പ്രാപിച്ചു. അവിടെ ബ്രാഹ്മണവേഷത്തെ പ്രാപിച്ചു വന്നിരിക്കുന്ന പാണ്ഡവന്മാരെ കണ്ടു് കുന്തിദേവിയെ പറഞ്ഞാശ്വസിപ്പിപ്പുതുംചെയ്തു. അവിടെനിന്നു പാഞ്ചാലിയുടെ വിവാഹാനന്തരം ഹസ്തിനപുരത്തെ പ്രാപിച്ചു. അവിടന്നു ധൃതരാഷ്ട്രരെക്കൊണ്ടു പാണ്ഡവന്മാക്കു് രാജ്യം കൊടുപ്പിച്ചു് ഇന്ദ്രപ്രസ്ഥമാകുന്ന രാജധാനിയിങ്കൽ കൊണ്ടെയാക്കി. ആ പാണ്ഡവന്മാരെ അവിടെ സുഖമായിരിത്തുതും ചെയ്തു ദ്വാരവതിയിങ്കലെഴുന്നള്ളുതുംചെയ്തു.

തദനന്തരമാകട്ടെ ഭഗവാൻ ശ്രീകൃഷ്ണൻ ദുര്യ്യോധനനു കൊടുക്കണമെന്നു ശ്രീബലഭദ്രർ നിശ്ചയിച്ചിരിക്കുന്ന തൻെറ സോദരി സുഭദ്രയെ ഉപായേന അർജ്ജുനനെക്കൊണ്ടപഹരിപ്പിപ്പുതും ചെയ്തു. അതുകൊണ്ടു കുപിതന്മാരായിരിക്കുന്ന യാദവന്മാരെ സാന്ത്വനം ചെയ്വുതും ചെയ്തിട്ടു് പാണ്ഡവന്മാരെ കാണ്മാനായിക്കൊണ്ടു സാത്യകി തുടങ്ങിയിരിക്കുന്ന യാദവന്മാരോടും സത്യഭാമയോടുംകൂടെ ഇന്ദ്രപ്രസ്ഥത്തിങ്കലേക്കെഴുന്നള്ളുതുംചെയ്തു. അഖിലേശ്വരനായിരിക്കുന്ന മുകുന്ദൻ വന്നതു കണ്ടപ്പോൾ പാണ്ഡവന്മാരെല്ലാവരും ഒരുമിച്ചെഴുനേററുവന്നു് എതിരേററു കൂട്ടിക്കൊണ്ടുപോയി സമ്മാനിപ്പുതുംചെയ്തു. തദനന്തരം ശ്രീകൃഷ്ണൻ യുധിഷ്ഠിരൻേറയും ഭീമൻേറയും പാദാഭിവന്ദനത്തെച്ചെയ്തിട്ടു് അർജ്ജുനനെ പിടിച്ചുപൂട്ടുതുംചെയ്തു. നകുലസഹദേവന്മാർ തന്നെ

വന്ദിപ്പൂതുംചെയ്തു. അപ്പോൾ നവോഢയായിരിക്കുന്ന പാഞ്ചാലിയും ലജ്ജയോടുകൂടെ വന്നു ശ്രീകൃഷ്ണനെ വന്ദിച്ചു. സാത്യകിയെയും വഴിപോലെ സമ്മാനിച്ചിരുത്തി. ഭഗവാനോടുകൂടെ വന്നിരിക്കുന്ന മററുള്ള ആളുകളേയുമൊക്കെവഴി പോലെ സൽക്കരിച്ചു. പിന്നെ ഭഗവാൻ കുന്തിദേവിയുടെ അടുക്കൽ ചെന്നഭിവാദ്യംചെയ്‌വൂതുംചെയ്തു് അച്ഛൻപെങ്ങളായിരിക്കുന്ന കുന്തിദേവിയോടു "കുശലമല്ലീ" എന്നുചോദിപ്പൂതുംചെയ്തു. "അല്ലേ കൃഷ്ണാ! അന്നുതന്നെ ഞങ്ങൾക്കു കുശലമായി. യാതൊരിക്കൽ നീ ബന്ധുക്കളായിരിക്കുന്ന ഞങ്ങളെ സ്മരിച്ചിട്ടു ഭ്രാതാവായിരിക്കുന്ന അക്രൂരരെ പറഞ്ഞയച്ചു. നിന്തിരുവടിക്കു ബന്ധുവെന്നും ശത്രുവെന്നും ഇങ്ങനെയുള്ള ബുദ്ധിഭേദമില്ലല്ലോ? എങ്കിലും വിശ്വബന്ധുവായിരിക്കുന്ന നിന്തിരുവടി സ്മരിക്കുന്നവരുടെ മനസ്സിങ്കൽ സ്ഥിതനായിട്ടു് അവരുടെ ക്ലേശങ്ങളെ കളയുന്നു." എന്നീവണ്ണം കുന്തിദേവി സ്നേഹപരവശയായിട്ടു കണ്ണുനീരുംവീഴ്ത്തി പറഞ്ഞ സമയത്തിങ്കൽ ധർമ്മപുത്രരും സ്നേഹത്തോടുകൂടെ ഓരോന്നു പറഞ്ഞു. അവരെ ഒക്കെയും ഭഗവാൻ അമൃതായമാനങ്ങളായിരിക്കുന്ന വചസ്സുകളെക്കൊണ്ടാനന്ദിപ്പിപ്പൂതുംചെയ്തു.

* വാർഷികങ്ങളായിരിക്കുന്ന മാസങ്ങൾ മുഴുവൻ അവിടെ വസിക്കുന്ന കാലത്തിങ്കൽ ഒരു ദിവസം ശ്രീകൃഷ്ണനും അർജ്ജുനനുംകൂടെ തേരിന്മേൽ കേറി വനപ്രദേശത്തിങ്കൽ ചെന്നു ക്രീഡിപ്പൂതുംചെയ്തു സഞ്ചരിച്ചു. ആ സമയത്തിങ്കൽ കാളിന്ദീതീരത്തിങ്കൽ സുന്ദരിയായിരിക്കുന്ന ഒരു കന്യകയെ കണ്ടിട്ടു് അർജ്ജുനൻ അവളുടെ സമീപത്തിങ്കൽചെന്നു് "അല്ലയോ സുന്ദരിയായുള്ളോവേ! നീ ആരു്? ആരുടെ പുത്രി? ഇക്കാളിന്ദീതീരത്തിങ്കൽ വസിക്കുന്നതെന്തുഹേതുവായിട്ടു്?" എന്നീവണ്ണം ചോദിച്ച സമയത്തിങ്കൽ ആ കന്യക പറഞ്ഞു. "ഞാൻ ദേവനായിരിക്കുന്ന ആദിത്യന്റെ പുത്രിയാകുന്നു. വരേണ്യനായിരിക്കുന്ന വിഷ്ണു ഭർത്താവായിട്ടു വരണമെന്നാഗ്രഹിച്ചിട്ടു പരമമായിരിക്കുന്ന തപസ്സിനെ ചെയ്‌വൂതുംചെയ്തു്, 'കാളിന്ദി' എന്നിങ്ങനെ പ്രസിദ്ധയായിട്ടു് യമുനാജലത്തിങ്കൽ പിതാവിനാൽ നിർമ്മിതമായിരിക്കുന്ന ഭവനത്തിങ്കൽ വസിക്കുന്നു. അല്ലേ വീരനായുള്ളോവേ! ശ്രീനികേതനനായിരിക്കുന്ന ആ ഭഗവാനേ

* വാർഷികങ്ങൾ=വർഷകാലത്തുള്ളവ.

യെയാഴിച്ചു മറെറാരു പതിയെ ഞാൻ വരിക്കുന്നില്ല." എന്നി വണ്ണം കേട്ട സമയത്തിങ്കൽ അർജ്ജുനൻ വസുദേവനായിക്കൊണ്ടു അപ്രകാരം ബോധിപ്പിച്ചു. ആ സമയത്തിങ്കൽ ഭഗവാൻ അവളെ സ്വീകരിപ്പൂതുംചെയ്തു ധമ്മപുത്രരുടെ സമീപത്തെ പ്രാപിച്ചു. അക്കാളിന്ദിയെ സുമുഹൂർത്തത്തിങ്കൽ വിവാഹം ചെയ്വൂതുംചെയ്തു.

പിന്നെ ഒരുദിവസം വനപ്രദേശത്തിങ്കൽ സഞ്ചരിക്കുമ്പോൾ അഗ്നിയെക്കൊണ്ടു ഖാണ്ഡവവനത്തെ ദഹിപ്പിപ്പാനായിക്കൊണ്ടു അജ്ജുനന്റെ സാരഥിയായിട്ടുതീന്നു. ആ അഗ്നി പ്രസാദിച്ചിട്ടു അജ്ജുനനായിക്കൊണ്ടു ഗാണ്ഡീവമാകുന്ന വില്ലിനേയും അമ്പൊടുങ്ങാത്ത ആവനാഴിയേയും വാനരധ്വജമായിരിക്കുന്ന തേരിനേയും കൊടുത്തു. ആ ഖാണ്ഡവദാഹത്തിങ്കൽ വഹ്നിയിൽ വീണു ദഹിപ്പാൻ ഭാവിക്കുന്ന മയനെ അജ്ജുനൻ രക്ഷിക്കഹേതുവായിട്ടു ആ മയൻ രാജാവു ധമ്മപുത്രക്കായിട്ടു ദിവ്യമായിരിക്കുന്ന ഒരു സഭയെ നിമ്മിച്ചുകൊടുത്തു. യാതൊന്നിങ്കൽ ദുര്യോധനന്നു ജലസ്ഥലഭ്രമമുണ്ടായി. അനന്തരം ഭഗവാൻ പാണ്ഡവന്മാരോടു യാത്ര പറവൂതുംചെയ്തു ദ്വാരകയെ പ്രാപിപ്പൂതുംചെയ്തു ബന്ധുക്കളോടുംകൂടെ അധിവസിച്ചാൻ. ആ കാലത്തിങ്കൽ അവന്തിരാജാവിന്റെ പുത്രന്മാർ വിന്ദാനുവിന്ദന്മാരെന്നിങ്ങനെ രണ്ടുപേർ ഉണ്ടല്ലോ; അവർ ദുര്യോധനവശാനുഗന്മാർ. കൃഷ്ണങ്കൽ സക്തയായിരിക്കുന്ന സഹോദരിയെ നിഷേധിപ്പൂതുംചെയ്തിട്ടു സ്വയംവരമാരംഭിച്ച സമയത്തിങ്കൽ ഭഗവാൻ ശ്രീകൃഷ്ണനാകട്ടെ തന്റെ പിതൃഷ്വസാവായിരിക്കുന്ന രാജാധിദേവിയുടെ പുത്രിയായിരിക്കുന്ന ആ മിത്രവിന്ദയെ സ്വയംവരമദ്ധ്യത്തിങ്കൽനിന്നു രാജാക്കന്മാർ നോക്കിയിരിക്കെ ബലാൽക്കാരേണ അപഹരിപ്പൂതുംചെയ്തു. പിന്നെ കോസലപുരത്തെ പ്രാപിച്ചു നഗ്നജിത്തിന്റെ പുത്രിയായിരിക്കുന്ന സത്യയാകുന്ന കന്യകയെ ഏററവും വലുതായിരിക്കുന്ന ഏഴുകാളകളെ ഭഗവാൻ സപ്തമൂത്തിയാൽ നിമേഷമാത്രംകൊണ്ടു പിടിച്ചുകെട്ടുതുംചെയ്തു വിവാഹംചെയ്വൂതുംചെയ്തിട്ടു ആ സത്യയോടുംകൂടെ തേരിന്മേൽകേറി ദ്വാരവതിയിങ്കലേക്കെഴുന്നെള്ളുന്ന സമയത്തിങ്കൽ മുൻപിൽ കാളകളുടെ നേരെ ചെന്നിട്ടു മടങ്ങിപ്പോന്നിരിക്കുന്ന രാജാക്കന്മാർ വന്നു തടുത്തു. അവരെ ബന്ധുപ്രിയകൃത്തായിരിക്കുന്ന അജ്ജുനൻ മണ്ടിപ്പൂതുംചെയ്തു. തദനന്തരം ദ്വാരവതിയിങ്കലെഴുന്നെള്ളി സുഖ

മായിട്ടധിവസിക്കുന്ന കാലത്തിങ്കൽ സന്തർദ്ദനാദ്യന്മാരായിരിക്കുന്ന ഭ്രാതാക്കന്മാരാൽ ദത്തയായിരിക്കുന്ന ഭദ്രയെ വിവാഹംചെയ്തു. അവളും ഭഗവാൻെറ പൈതൃഷ്വസേയി ശ്രുതകീൎത്തിയെന്ന വളുടെ പുത്രി. തദനന്തരം മദ്രരാജാവിൻെറ പുത്രിയായിരിക്കു ന്ന ലക്ഷണയെ ലക്ഷ്യച്ഛേദംചെയ്തു വിവാഹംചെയ്തു. ഈ വണ്ണം എട്ടു ഭാൎയ്യമാരുണ്ടായി. തദനന്തരം ഭഗവാൻ നരകാ സുരനെ നിഗ്രഹിച്ചിട്ട് അവനാൽ നിരുദ്ധമാരായിരിക്കുന്ന പ തിനാറായിരം കന്യകമാരേയും വിവാഹംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അഷ്ടപഞ്ചാശത്തമോ ഽധ്യായഃ.

---

## അഥ ഏകോനഷഷ്ടിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:— അപ്പോൾ രാജാവു ചോദിച്ചു. അല്ലേ മഹർഷി! ഭഗവാൻ നരകാസുരനെ നിഗ്രഹിച്ചതു യാതൊ രുപ്രകാരം? ഈ ശാർങ്ഗധന്വാവിൻെറ വിക്രമം വിസ്തരിച്ചു കേൾക്കേണം. അപ്പോൾ മഹർഷി പറഞ്ഞു.

എങ്കിലോ ദേവശ്രേഷ്ഠനായിരിക്കുന്ന ഇന്ദ്രൻ ദ്വാരവതിയി ങ്കൽ ചെന്നു ശ്രീകൃഷ്ണനെക്കണ്ടു തൻെറ ജനനിയായിരിക്കുന്ന അദി തിയുടെ കുണ്ഡലത്തെ നരകാസുരനപഹരിച്ചതും തൻെറ വെൺ കൊററക്കുട പിടിച്ചുപറിച്ചതും അല്ലാതെകണ്ടും പലപ്രകാരത്തി ലുള്ള ലോകോപദ്രവങ്ങൾ ചെയ്തതും ബോധിപ്പിപ്പതുംചെയ്തു. അപ്പോൾ ഭഗവാൻ അല്ലേ ഇന്ദ്രൻ! നിങ്ങളുടെ വിരോധിയായിരി ക്കുന്ന ആ നരകാസുരനെ ഞാൻ നിഗ്രഹിച്ചേക്കുന്നുണ്ട്. എന്നീ വണ്ണം പറഞ്ഞ് ഇന്ദ്രനെ ആശ്വസിപ്പിച്ചയപ്പതുംചെയ്തിട്ടു ശ്രീഗ രുഡനെ ധ്യാനിച്ചു. അപ്പോൾ ആഗതനായിരിക്കുന്ന ആ ശ്രീഗ രുഡൻെറ കഴുത്തിൽ കരേറി മടിയിൽ സത്യഭാമയെ ഇരുത്തുതും ചെയ്തിട്ടു നരകാസുരൻെറ രാജധാനി പ്രാഗ്ജ്യോതിഷപുരത്തെ പ്രാപിപ്പതുംചെയ്തു. ആ പ്രാഗ്ജ്യോതിഷപുരമാകട്ടെ സമുദ്ര മദ്ധ്യത്തിങ്കലാകുന്നു. ഗിരിദുൎഗ്ഗങ്ങളുണ്ട്. ശസ്ത്രദുൎഗ്ഗങ്ങളുണ്ട്. ജലാഗ്ന്യനിലദുൎഗ്ഗങ്ങളുണ്ട്. മുരപാശങ്ങളാകുന്ന യന്ത്രങ്ങളെ കൊണ്ട് എല്ലാടവുമാവൃതമായിരിക്കുവതു്. ആ ദുൎഗ്ഗങ്ങളെ ഒക്ക വയും ഭഗവാൻ ഗദ തുടങ്ങിയിരിക്കുന്ന ആയുധങ്ങളെക്കൊണ്ടു ഭേദിപ്പതുംചെയ്തിട്ടു പാഞ്ചജന്യമായിരിക്കുന്ന ശംഖിനെ വിളി

പ്പൂതുംചെയ്തു. അപ്പാഞ്ചജന്യധ്വനി കേട്ടപ്പോൾ സമുദ്രമദ്ധ്യത്തിങ്കൽ കിടന്നുറങ്ങുന്ന മുരനാകുന്ന അസുരൻ എഴുനീററു ഭഗവാന്റെനേരെ പുറപ്പെട്ടതുംചെയ്തു. അപ്പോൾ ഭഗവാൻ ചക്രംകൊണ്ടു അവന്റെ അഞ്ചു ശിരസ്സുകളേയും ഖണ്ഡിപ്പൂതുംചെയ്തു. അപ്പോൾ നരകാസുരൻ ഏററവും കോപിപ്പൂതുംചെയ്തിട്ടു് അവധിക്കൂടാതെകണ്ടുള്ള നാല്കൊമ്പനാനകളോടുംകൂടെ വന്ന സമയത്തിങ്കൽ ഭഗവാൻ ശരവർഷംചെയ്തു് അവന്റെ പടജ്ജനത്തെയൊക്കെ നിഗ്രഹിപ്പൂതുംചെയ്തിട്ടു ചക്രംകൊണ്ടു് അവന്റെ ശിരസ്സിനെ ഛേദിച്ചിട്ടു നരകനെ തീൎന്നനരകനാക്കിച്ചെയ്തു. കിരീടത്തോടും കുണ്ഡലത്തോടുംകൂടിയിരിക്കുന്ന ആ നരകാസുരന്റെ ശിരസ്സു ഭൂമിയിങ്കൽ പതിച്ച സമയത്തിങ്കൽ ഋഷികളും ദേവകളും „സാധു സാധു'' എന്നീവണ്ണം ഭഗവാനെ സ്തുതിച്ചു പുഷ്പവർഷം ചെയ്തു.

അനന്തരം ഭൂമിദേവി അദിതിയുടെ കുണ്ഡലങ്ങളേയും ഇന്ദ്രന്റെ വെൺകൊററക്കുടയേയും ഭഗവാന്റെ തൃക്കയ്യിൽകൊടുത്തു ഭഗവാനെ പ്രദക്ഷിണംവച്ചു നമസ്കരിച്ചു തൊഴുതുനിന്നു സ്തുതിച്ചുതുടങ്ങി. „അല്ലേ ദേവദേവേശ! ശംഖചക്രധരനായുള്ളോവേ! നിന്തിരുവടിക്കായിക്കൊണ്ടു നമസ്കാരം! എന്റെ പുത്രനായിരിക്കുന്ന നരകാസുരനെ നിന്തിരുവടി നിഗ്രഹിക്കഹേതുവായിട്ടു് അവനു മോക്ഷം ലഭിച്ചു. അവന്റെ പുത്രനായിരിക്കുന്ന ഭഗദത്തൻ ഇതാ ഭയപ്പെട്ടു നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. ഇവന്റെ മൂൎദ്ധാവിങ്കൽ നിന്തിരുവടി തൃക്കൈവച്ചനുഗ്രഹിക്കണം'' എന്നു്. ഒരംവണ്ണം ഭൂമിദേവി സ്തുതിച്ച സമയത്തിങ്കൽ അവനു് അഭയദാനംചെയ്തു രാജധാനിക്കെഴുന്നെള്ളി ചെന്നു് ആ ഭഗദത്തനെ പ്രാഗ്ജ്യോതിഷരാജാവായിട്ടഭിഷേകംചെയ്തിട്ടു് ഒരു നാല്കൊമ്പനാനയേയും കൊടുത്തു. പിന്നെയുള്ള ആനകളെ ഒക്കയും ദ്വാരവതിയിങ്കലേക്കു കൊടുത്തയച്ചു. പിന്നെ ഖലനായിരിക്കുന്ന ആ നരകാസുരൻ ബന്ധപ്പെടുത്തിയിട്ടിരിക്കുന്ന പതിനാറായിരം രാജകന്യകമാരെ വഴിപോലെ സ്നാനംചെയ്യിച്ചു വസ്ത്രാഭരണാദികളെക്കൊണ്ടലങ്കരിപ്പിച്ചു മൂടുപല്ലക്കുകളിൽ കേററി ദ്വാരവതിയിങ്കലേക്കയച്ചു. അവധിക്കൂടാതെയുള്ള ധനസഞ്ചയത്തേയും.

തദനന്തരം അദിതിയുടെ കുണ്ഡലങ്ങൾ കൊടുപ്പാനായിക്കൊണ്ടു ഗരുഡാരൂഢനായിട്ടു സൌന്ദൎയ്യാതിശയംകൊണ്ടു ദേവസ്ത്രീകൾക്കു ലജ്ജയുണ്ടാക്കുന്ന തന്റെ സത്യഭാമയാകുന്ന ഭാൎയ്യയോടുംകൂടെ സ്വൎഗ്ഗത്തിങ്കൽ ചെന്നു കുണ്ഡലങ്ങളും കൊടുത്ത് ഇന്ദ്രനാൽ സൽകൃതനായിട്ടു ദേവാരുന്നവൎക്കു പാരിജാതമാകുന്ന കല്പവൃക്ഷത്തെ സത്യഭാമ പ്രേരകഹേതുവായിട്ട് അപഹരിച്ചുകൊണ്ടു പോരുമ്പോൾ കോപിച്ചുവന്നിരിക്കുന്ന ഇന്ദ്രനെ ജയിപ്പതുംചെയ്തിട്ടു ദ്വാരവതിയെ പ്രാപിച്ചു. ഇന്ദ്രനാകട്ടെ, മുമ്പിൽ ഭഗവാന്റെ കാൽക്കൽവീണു കരയുകയുംചെയ്തിട്ടു തന്റെ കാൎയ്യസാദ്ധ്യത്തെ യാചിച്ചു. പിന്നെ സിദ്ധാൎത്ഥനായിട്ട് ആ ഭഗവാനോടുതന്നെ കലഹിച്ചു. അത്രെ, ശ്രീമദദോഷം ഇങ്ങനെയെന്നുള്ളതിനെ അറിയിപ്പാനായിക്കൊണ്ടുള്ള ഭഗവൽപ്രേരണതന്നെ. തദനന്തരം ഭഗവാൻ കല്പവൃക്ഷത്തെ സത്യഭാമാഭവനത്തിങ്കൽ നട്ടുവളൎത്തുകയുംചെയ്തിട്ടു പതിനാറായിരം ഭവനങ്ങളിൽ സ്വരൂപങ്ങളെ ധരിച്ചിട്ടു പതിനാറായിരം കന്യകമാരെയും ഒരു മുഹൂൎത്തത്തിൽ ഒരുമിച്ചു വിവാഹംചെയ്ത് അവരോടുകൂടെ സുഖമായിട്ടു ശ്രീമദ്ദ്വാരകയെ അധിവസിപ്പതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതെ ദശമസ്കന്ധെ ഏകോനഷഷ്ടിതമോऽധ്യായഃ.

## അഥ ഷഷ്ടിതമോऽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— ഇപ്രകാരം ഭഗവാൻ ശ്രീകൃഷ്ണൻ പതിനാറായിരത്തെട്ടു ഭാൎയ്യമാരോടുംകൂടെ സുഖമാകുംവണ്ണം ശ്രീമദ്ദ്വാരകയെ അധിവസിക്കുന്നകാലത്ത് ഒരുദിവസം രുക്മിണി സ്വതല്പസ്ഥനായി ജഗദ്ഗുരുവായിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണനെ സഖീജനങ്ങളോടുംകൂടെ ശുശ്രൂഷിപ്പതുംചെയ്തിട്ടു താൻതന്നെ വെൺചാമരംകൊണ്ടു വീശിത്തുടങ്ങി. യാതൊരു ഭഗവാനാകട്ടെ ധൎമ്മരക്ഷക്കായിക്കൊണ്ടു യദുവംശത്തിങ്കലവതരിക്ക ചെയ്തത്. മുത്തുമാലകളെക്കൊണ്ടും മുല്ലമല്ലികാദിമാലകളെക്കൊണ്ടും വിതാനിച്ച് അഗരു ചന്ദനംതുടങ്ങിയുള്ള സുഗന്ധദ്രവ്യങ്ങളെക്കൊണ്ടു ധൂപിച്ച് രത്നദീപങ്ങളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന ഭവനത്തിങ്കൽ രത്നമയമായിരിക്കുന്ന കട്ടിലിന്മേൽ പാൽപ്പതപോലെ വെളുംവെളുന്നനെ ഇരിക്കുന്ന കോസടിയിങ്കൽ ഇരിക്കുന്ന ആ ഭഗവാ

ന്റെ സമീപത്തിങ്കൽ ചെന്ന സഖിയുടെ കയ്യിൽനിന്നും ആ രത്ന ദണ്ഡമായിരിക്കുന്ന വെഞ്ചാമരം മേടിച്ചു വിശുത്തുംചെയ്തു. ഈശ്വര നെന്നുള്ള ബുദ്ധിയോടുംകൂടെ സേവിക്കയാകുന്നത്. അപ്പോഠം കൈകളിലെ വളകഠം കിലുങ്ങുന്നുണ്ട്. അരയിൽ കാഞ്ചനമയി യായിരിക്കുന്ന കാഞ്ചി അലങ്കരിച്ചിട്ടുണ്ട്. കുചകലശങ്ങളിൽ അല ങ്കരിച്ചിരിക്കുന്ന കുങ്കുമത്തിന്റെ ശോഭകൊണ്ടും കവിഠംതടങ്ങ ളിൽ മിന്നുന്ന കുണ്ഡലങ്ങളെക്കൊണ്ടും ശോഭിച്ചിരിക്കുന്ന ആ രുഗ്മി ണിയോടു ഭഗവാൻ മന്ദസ്മിതത്തോടുംകൂടെ ലീലയായിട്ടീവണ്ണം അരുളിച്ചെയ്തു.

„അല്ലേ രാജപുത്രി! നിന്നെ ലോകപാലന്മാരെപ്പോലെ തനിക്കുതാൻ പോരുകയുള്ള രാജാക്കന്മാരിച്ഛിക്കുന്നുവല്ലോ? അത്ഥികളായിട്ടു വന്നിരിക്കുന്ന ആ ശിശുപാലാദികളെ ഉപേ ക്ഷിപ്പതുംചെയ്തിട്ട് അസമന്മാരായിരിക്കുന്ന നമ്മെ വരിച്ചതെ ന്തുഹേതുവായിട്ട്? ഈ ഞങ്ങളാകട്ടെ ബലവാന്മാരോടു ദ്വേഷി ച്ചിട്ടു സമുദ്രത്തെ ശരണം പ്രാപിച്ചിരിക്കുന്നവർ. രാജചിഹ്ന ങ്ങളുമില്ലാത്തവർ. ധനവുമില്ല. വിദ്യയുമില്ല. ആഭിജാത്യവും സൌന്ദൎയ്യവുമില്ല. ധനവാന്മാരായിരിക്കുന്നവർ ഞങ്ങളെ ഭജിക്ക യില്ല. യാവർ ചിലക്ക് ആത്മസമമായിരിക്കുന്ന ധനവും ആഭിജാ ത്യവും ഐശ്വൎയ്യവും സൌന്ദൎയ്യവും ഉണ്ടായിട്ടുള്ളു അവർതമ്മി ലേ കൊള്ളക്കൊടെയ്ക്കും ബന്ധുതക്കും ചേർച്ചയുള്ളു. ഉത്തമാധ മന്മാർ തമ്മിൽ ചേർച്ചയില്ല. അല്ല വൈദർഭി! നീ ഇതൊ ന്നും വിചാരിക്കാതെ ഗുണഹീനനായി ഭിക്ഷുക്കളാൽ ശ്ലാഘിതനാ യിരിക്കുന്ന നമ്മെ വരിച്ചതു വൃഥാതന്നെ. അതുഹേതുവായിട്ട് ഇനി നിനക്കനുരൂപനായിട്ട് ഒരു ക്ഷത്രിയഷഭനെ വരിച്ചു കൊ ണ്ടാലും. എന്നാൽ നിനക്കു ഇഹലോകത്തും പരലോകത്തും ശ്രേയസ്സ് ലഭിക്കും. ശിശുപാലൻ ജരാസന്ധൻ തുടങ്ങിയു ള്ള രാജാക്കന്മാരുടെ അഹമ്മതി കളവാനായിട്ടു നിന്നെ ഞാൻ കൊണ്ടുപോന്നു. ഞാൻ ഉദാസീനനാകുന്നു. ഭാൎയ്യാപുത്രാദിക ളിൽ ആഗ്രഹം എനിക്കില്ല. മററാരുത്തരെക്കൊണ്ടെനിക്കൊരു കാൎയ്യവുമില്ല.''

„താൻ, ശ്രീകൃഷ്ണനെത്രയുമിഷ്ടയാകുന്നു. തന്നെപ്പോലെ ഗുണം മററാക്കുമില്ല എന്നു കുറഞ്ഞൊരഹമ്മതിയുണ്ടു രുഗ്മി

ണിക്കു അതിനെ കളവാനായിട്ടു ഭഗവാനിത്രമാത്രം പറഞ്ഞിട്ടു മതിയാക്കി.

രുഗ്മിണി, താനൊരിക്കലും കേട്ടിട്ടില്ലാത്ത അപ്രിയവാക്കുകളെ തന്റെ ദയിതന്റെ മുഖത്തുനിന്നു കേട്ട സമയത്തിങ്കൽ ഏററവും പാരവശ്യത്തോടുകൂടെ കയ്യിലിരിക്കുന്ന വെഞ്ചാമരം വീണുപോയതുമറിഞ്ഞില്ല. ശരീരമാസകലം വിയത്തു വിറച്ചിലിനോടുകൂടെവശായി. എന്നു തന്നേയല്ല കാററത്തു വാഴ പടൻ വീഴുന്നപോലെ മോഹാവന്യത്തോടുകൂടെ പതിയ്ക്കുതും ചെയ്തു.

ഈവണ്ണം തന്റെ പ്രിയതമയുടെ പാരവശ്യത്തെക്കണ്ട സമയത്തിങ്കൽ ഭഗവാൻ വേഗേന തൃക്കൈകളെക്കൊണ്ടു പിടിച്ചെണീപ്പിച്ചു മടിയിലിരുത്തി ശന്തമമായിരിക്കുന്ന പാണികൊണ്ടു കണ്ണീരും തുടച്ചുകളഞ്ഞു് ഗാഢഗാഢമാകുംവണ്ണമാലിംഗനം ചെയ്തിട്ടു തന്റെ നേരമ്പോക്കുകൊണ്ടു മനോവിഭ്രമത്തോടുകൂടെയിരിക്കുന്ന പ്രിയതമയുടെ പാരവശ്യത്തെക്കളവാനായിട്ടീവണ്ണമരുളിച്ചെയ്തു.

"അല്ലേ പ്രിയതമയായുള്ളോവേ! വൈദർഭി! എന്നോടു അപ്രിയമുണ്ടാകരുതേ! അരുതേ. നിന്റെ പ്രണയകലഹത്തോടുകൂടെയിരിക്കുന്ന മുഖം കാണ്മാനായിട്ടും വാക്കുകളെ കേൾപ്പാനായിട്ടും നേരമ്പോക്കു പറഞ്ഞതൊക്കയും പരമാത്ഥമെന്നു ബോധിക്കരുതേ!! ഇതല്ലോ ഗൃഹസ്ഥന്മാക്കു പരമമായിരിക്കുന്ന ലാഭം. പ്രിയയോടുംകൂടെ നേരമ്പോക്കുപറഞ്ഞു രാത്രികഴിച്ചുകൂട്ടുക."

എന്നീവണ്ണം ഭഗവാന്റെ സാന്ത്വനവാക്കുകൾ കേട്ട സമയത്തിങ്കൽ ഭഗവാൻ പറഞ്ഞതു പരിഹാസമാക്കിയെന്നറിഞ്ഞിട്ടു് ഭഗവാൻ തന്നെ ഉപേക്ഷിക്കുമെന്നുള്ള ഭയത്തെക്കളഞ്ഞു ലജ്ജയോടുംകൂടിയിരിക്കുന്ന മന്ദസ്മിതംകൊണ്ടു മനോഹരമാകുംവണ്ണം ഭഗവാന്റെ തിരുമുഖത്തെകടാക്ഷിപ്പുതും ചെയ്തിട്ടു് ഈവണ്ണം പറഞ്ഞുതുടങ്ങി.

"അല്ലേ മധുസൂദനൻ! നിന്തിരുവടി അരുളിച്ചെയ്തതൊക്കയും അസത്യമല്ല. ഞാതൊരു നിന്തിരുവടി ശാർങ്ഗനിനാദംകൊണ്ടു രാജാക്കന്മാരെ സിംഹം മൃഗങ്ങളെ എന്നപോലെ ഓടിച്ചു ബലിയെ എന്നപോലെ എന്നെ അപഹരിച്ചു, ആ നിന്തിരുവടി

രാജാക്കന്മാരെ ഭയപ്പെട്ടിട്ടു സമുദ്രത്തെ ശരണം പ്രാപിച്ചിരിക്കുന്നു എന്നതും സത്യംതന്നെ! സംസാരചക്രത്തിങ്കൽ ഭ്രമന്തിയായിരിക്കുന്ന എനിക്കു ജന്മത്തിങ്കൽ ജന്മത്തിങ്കൽ നിന്തിരുവടിയുടെ ചരണദാസ്യം സംഗതിവരണമേ" എന്നു്. ഒരംവണ്ണം പ്രിയതമയായിരിക്കുന്ന രുഗ്മിണിയും താനുംകൂടി സൌരതസല്ലാപങ്ങളെക്കൊണ്ടു രസിപ്പൂതുംചെയ്തു സുഖമാകുംവണ്ണം ശ്രീമദ്ദ്വാരകയിങ്കൽ വസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷഷ്ടിതമോ/ധ്യായഃ.

---

## അഥ ഏകഷഷ്ടിതമോ ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ഈവണ്ണം ഭഗവാൻ ശ്രീമദ്ദ്വാരകയെ ഗൃഹസ്ഥധമ്മങ്ങളെ അനുഷ്ഠിപ്പൂതുംചെയ്തധിവസിക്കുന്ന കാലത്തിങ്കൽ ഓരോ ഭാൎയ്യമാൎക്കും പതുപ്പത്തു പുത്രന്മാരുണ്ടാകയുംചെയ്തു. അവരൊക്കെയും ഗുണങ്ങളെക്കൊണ്ടു ശ്രീകൃഷ്ണനോടു കുറവില്ലാത്തവർ. അതിൽ പ്രദ്യുമ്നൻ രുഗ്മിണിയുടെ മുൻപിലത്തെ പുത്രൻ, രുഗ്മിപുത്രിയെ സ്വയംവരമദ്ധ്യത്തിങ്കൽനിന്നു് അപഹരിച്ചു. ആ പ്രദ്യുമ്നന്റെ പുത്രൻ അനിരുദ്ധൻ രുഗ്മിയുടെ പൌത്രിയായിരിക്കുന്ന രോചനയെ വിവാഹംചെയ്തു എന്നു മഹഷി പറഞ്ഞപ്പോൾ രാജാവു ചോദിച്ചു: "അല്ലേ മഹഷി! ശ്രീകൃഷ്ണനോടെല്ലായ്പോഴും ദ്വേഷിച്ചിരിക്കുന്നവല്ലോ രുഗ്മി, ആ രുഗ്മിയും ശ്രീകൃഷ്ണനും തമ്മിൽ വൈവാഹികമുണ്ടായതെങ്ങനെ? ഭൂതഭവിഷ്യദ്വത്തമാനങ്ങളേയും അതീന്ദ്രിയമായിട്ടുള്ളതിനേയും ഒക്കെയും അങ്ങുന്നറിഞ്ഞിരിപ്പോരാളല്ലോ?" എന്നു്. അപ്പോൾ മഹഷി ശ്രീശുകൻ പറഞ്ഞുതുടങ്ങി.

അല്ലേ രാജാവേ! രുഗ്മി ശ്രീകൃഷ്ണനോടു ദ്വേഷിച്ചിരിക്കുന്നവനെങ്കിലും സഹോദരിയേക്കുറിച്ചുള്ള സ്നേഹംഹേതുവായിട്ടു തന്റെ ഭാഗിനേയനായിക്കൊണ്ടു പുത്രിയെക്കൊടുത്തു. ഭാഗിനേയന്റെ പുത്രനായിക്കൊണ്ടു പുത്രന്റെ പുത്രിയെക്കൊടുത്തു. ആ വിവാഹത്തിങ്കൽ ശ്രീകൃഷ്ണനും രുഗ്മിയും ശ്രീബലഭദ്രരും പിന്നെയുള്ള യാദവന്മാരുംകൂടെ ഭോജകടമാകുന്ന രാജധാനിയിങ്കലെത്തി അവിടെ വിവാഹോത്സവം ഘോഷിപ്പൂതുംചെയ്തു് അധിവസിക്കുമ്പോൾ കലിംഗൻ തുടങ്ങിയിരിക്കുന്ന രാജാക്കന്മാർ ഏഷണി

കൂട്ടി ബലഭദ്രരെ ചൂതുപൊരുവാനായിട്ടു വിളിപ്പിച്ചു. ബലഭദ്രരും രുഗ്മിയുംകൂടെ ചൂതുപൊരുതുതുടങ്ങി. അങ്ങനെ ഓരോരോ പണയംകെട്ടി ചൂതുപൊരുന്ന സമയത്തിങ്കൽ ബലഭദ്രർ ജയിക്കും. രുഗ്മി വ്യാജേന ഞാനാകുന്നു ജയിച്ചതെന്നു വിവദിക്കും. ഈ വണ്ണം പലപ്രാവശ്യം കഴിഞ്ഞസമയത്തിങ്കൽ ഭഗവാൻ ശ്രീബലഭദ്രരെ രുഗ്മി അധിക്ഷേപിച്ചുതുടങ്ങി. „അല്ലേ രാമൻ! രാജാക്കന്മാർ ചൂതുപോരുകൊണ്ടും യുദ്ധംകൊണ്ടും ക്രീഡിക്കുന്നു. വനത്തിങ്കൽ നടന്നു പശുക്കളേയും മേച്ചു നടക്കുന്ന നിങ്ങൾക്കു ചൂതുപോരും യുദ്ധവും വശമല്ല" എന്ന്. ഈവണ്ണം പറഞ്ഞ സമയത്തിങ്കൽ ബലഭദ്രർ ലക്ഷം പണം പണയംകെട്ടുതുംചെയ്തു്, പൊരുതുതുടങ്ങി. അവിടേയും ബലഭദ്രർ ജയിച്ചു. പിന്നെയും രുഗ്മി വാദിച്ചു വ്യാജത്തെ ആശ്രയിച്ചിട്ടു് ‚ഞാനത്രേ ജയിച്ചത് അല്ലെങ്കിൽ ഈ സാക്ഷികാർ പറയട്ടേ' എന്നു്. അപ്പോൾ കലിംഗാദികൾ കൂടസാക്ഷികളായിട്ടു 'രുഗ്മിതന്നെ ജയിച്ചതു്" എന്നായി. അപ്പോൾ അശരീരിവാക്കുണ്ടായി. „ബലഭദ്രദേവനത്രേ ജയിച്ചതു്. രുഗ്മി പറയുന്നതു കൈതവംതന്നെ" എന്നു കേട്ടപ്പോൾ ബലഭദ്രർ കോപിപ്പുതുംചെയ്തു് ഒരിരിമ്പുലക്കയെടുത്തടിച്ചു രുഗ്മിയെ നിഗ്രഹിച്ചു. അപ്പോൾ കലിംഗരാജാവു് എണീററു് ഓടി. ആ സമയത്തിങ്കൽ ബലഭദ്രർ പിന്നാലെ മണ്ടിയെത്തി അടിച്ചു പല്ലുകളടത്തുകളഞ്ഞു. അപ്പോൾ രുഗ്മിയുടെ പക്ഷപാതികളായിരിക്കുന്ന രാജാക്കന്മാർ ഓരോരുത്തർ ഓരോ വഴിക്കു മണ്ടിപ്പോയി. അപ്പോൾ ഭഗവാൻ ശ്രീകൃഷ്ണൻ രുഗ്മിയെക്കൊന്നതു നന്നായെന്നും നന്നായില്ലെന്നും പറഞ്ഞില്ല. രുഗ്മിണിക്കും ബലഭദ്രർക്കും സ്നേഹഭംഗം വരുമെന്നു വിചാരിച്ചിട്ടു്. പിന്നെ എല്ലാവരുംകൂടെ ശ്രീമദ്ദ്വാരകയിങ്കലേക്കു പോരുതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകഷഷ്ടിതമോ/ധ്യായഃ.

---

അഥ ദ്വിഷഷ്ടിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:- എങ്കിലോ പണ്ടു മഹാബലിയാകുന്ന അസുരനു നൂറുപുത്രന്മാരുണ്ടായി. അവരിൽ ജ്യേഷ്ഠൻ ബാണൻ എന്നൊരസുരൻ. അവൻ ഭഗവാൻ ശ്രീപരമേശ്വരനെ താണ്ഡവത്തിങ്കൽ മൃദംഗപ്രയോഗംകൊണ്ടു പ്രസാദിപ്പിച്ചിട്ടു

ഭഗവാൻപക്കൽനിന്ന തനിക്ക ആയിരം കൈകളുണ്ടാകണമെന്നും ഭഗവാൻതന്നെ തന്റെ ഗോപുരം കാക്കണമെന്നും വരം വാങ്ങുകയുംചെയ്തു അധിവസിക്കുന്ന കാലത്ത് ഒരു ദിവസം ഭൂതഗണങ്ങളോടുകൂടി തന്റെ ഗോപുരം കാക്കുന്ന ഭഗവാൻ ശ്രീപരമേശ്വരനെ വന്ദിപ്പുതുംചെയ്തിട്ട് ബാണൻ ഭഗവാനോടീവണ്ണമറിയിച്ചു. „അല്ലേ സ്വാമിൻ! നിന്തിരുവടി തന്നിരിക്കുന്ന ആയിരം കൈകളും എനിക്ക ഭാരമായിട്ടുതീൎന്നു. ത്രൈലോക്യത്തിങ്കൽ നിന്തിരുവടിയല്ലാതെ മറെറാരുത്തൻ എന്നോടു നേരിട്ടു യുദ്ധംചെയ്വാൻ കാണുന്നില്ല" എന്ന്. അതുകേട്ടപ്പോൾ ഭഗവാനരുളിച്ചെയ്തു. „അല്ലേ മൂഢനായുള്ളോവേ! നിന്റെ കൊടിമരം മുറിഞ്ഞുവീഴും. അന്നെന്നോടു തുല്യനായിട്ടൊരുത്തൻ നിന്നോടു യുദ്ധംചെയ്തു നിന്റെ അഹമ്മതി കളയും" എന്ന്. ഇങ്ങനെ കേട്ടിട്ടു സന്തോഷത്തോടുകൂടെ രാജധാനിയിങ്കൽ വസിക്കുന്ന കാലത്ത് ആ ബാണന്റെ പുത്രി ഉഷയെന്നൊരു കന്യക സ്വപ്നത്തിങ്കൽ പ്രദ്യുമ്നപുത്രനായിരിക്കുന്ന അനിരുദ്ധനോടുകൂടി സുഖാനുഭവങ്ങൾചെയ്തിട്ടുണൎന്നസമയത്തിങ്കൽ „അല്ലേ സുന്ദരനായുള്ളോവേ! കാന്തൻ! വിരഹപരവശയായിരിക്കുന്ന എന്നെ ഉപേക്ഷിച്ചിട്ടു അങ്ങുന്നെവിടേക്ക പോയി?" എന്നീവണ്ണം നിലവിളിച്ചു. അതുകേട്ട സമയത്തിങ്കൽ അവളുടെ സഖി, ബാണന്റെ മന്ത്രിയായിരിക്കുന്ന കുംഭാണ്ഡന്റെ പുത്രി ആയിരിക്കുന്ന ചിത്രലേഖ, അവളോടു ചോദിച്ചു. „അല്ലേ സഖി! നീയെന്തിങ്ങനെ അസംബന്ധമായിട്ടു പറയുന്നു. നിന്റെ പാണിഗ്രഹണം കഴിഞ്ഞില്ലല്ലോ? പിന്നെ എന്തു കാന്തനെ അന്വേഷിക്കുന്നു? ഇതിന്റെ പരമാൎത്ഥമെന്നോടു പറഞ്ഞാലും"എന്ന്. അപ്പോൾ ഉഷ അവളോടു പറഞ്ഞു. „അല്ലേ സഖി! എന്റെ അവസ്ഥ ഞാൻ നിന്നോടല്ലാതെ ആരോടു പറയുന്നു? ഞാൻ സ്വപ്നത്തിങ്കൽ സുന്ദരനായിരിക്കുന്ന ഒരുത്തനോടുകൂടെ സുഖങ്ങളെ അനുഭവിച്ചു. ത്രൈലോക്യസുന്ദരനായിരിക്കുന്ന അവൻ എന്നെ മോഹിപ്പിപ്പുതുംചെയ്തിട്ട് എവിടെക്ക പോയെന്നറിഞ്ഞില്ല. അവനെ ലഭിക്കാഞ്ഞാൽ ഞാൻ പ്രാണങ്ങളെ ഉപേക്ഷിക്കും" എന്ന്. ഒരംവണ്ണം കേട്ട സമയത്തിൽ ആ ചിത്രലേഖ ത്രൈലോക്യത്തിങ്കൽ യൌവനയുക്തന്മാരായിരിക്കുന്ന പുരുഷന്മാരെയൊക്കയുമെഴുതിക്കാട്ടി. അതിൽ വൃഷ്ണികളിൽവച്ചു ശ്രീകൃഷ്ണന്റെ പൌത്രനായിരിക്കുന്ന അനിരുദ്ധനെ കണ്ടു „ഇവൻ തന്നെ"

എന്നീവണ്ണം പറവൃതുംചെയ്തു ലജ്ജകൊണ്ടു മുഖം കുമ്പിട്ടു നിന്നു. അപ്പോൾ ആ ചിത്രലേഖ തന്റെ യോഗബലംകൊണ്ടു ആരുമറിയാതെ ദ്വാരവതിയിങ്കൽ ചെന്നു ശയ്യാഗൃഹത്തിങ്കൽ സുഖമാകുംവണ്ണമുറങ്ങുന്ന അനിരുദ്ധനെ കൊണ്ടുവന്നു ഉഷയുടെ മുൻപിലാക്കി. അന്യോന്യം അനുരൂപന്മാരായിരിക്കുന്ന നായികാനായകന്മാർ തമ്മിൽ കണ്ട സമയത്തിങ്കൽ അന്യോന്യാനുരാഗം വദ്ധിച്ചു വശായി. അപ്പോൾ അനിരുദ്ധൻ ഉഷയെ ഗാന്ധവ്വമായിരിക്കുന്ന വിധികൊണ്ടു വിവാഹം ചെയ്വൃതുംചെയ്തിട്ടു ഇരുവരുമൊന്നിച്ചു സുഖമായിട്ടു കന്യകാപുരത്തിങ്കൽ മററാരുമറിയാതെകണ്ടു കാമങ്ങളേയുമനുഭവിപ്പൂതുംചെയ്തു വസിച്ചു. ആരുമാരുമറിയാതെ വേണ്ടുന്ന ഉപകരണങ്ങളുണ്ടാക്കി ശുശ്രൂഷിപ്പാൻ ചിത്രലേഖയുമുണ്ട്.

ഇങ്ങനെ കുറഞ്ഞൊരുദിവസം ചെന്നപ്പോൾ കാവൽക്കാക്കൊക്കെയും ശങ്കതുടങ്ങീട്ടു അവർ ചെന്നു ബാണാസുരനോടു ബോധിപ്പിച്ച സമയത്തിങ്കൽ അവൻ കന്യാപുരത്തിങ്കൽചെന്നു നോക്കി. അപ്പോൾ കണ്ടു ഇരുവരുമൊന്നിച്ചു ചൂതുപൊരുതുംചെയ്തു രസിച്ചിരിക്കുന്നതു്. അപ്പോൾ തന്റെ പുത്രിക്കു അനുരൂപനിവനെന്നു വിചാരിച്ചിട്ടു ഉള്ളിൽ സന്തോഷമുണ്ടായി. എങ്കിലും കോപത്തോടുകൂടെ അനിരുദ്ധനെ യുദ്ധത്തിന്നു തട്ടിവിളിച്ചു് ഇരുവരും തമ്മിൽ അതിഘോരമായിരിക്കുന്ന യുദ്ധമുണ്ടായി. ആ യുദ്ധത്തിങ്കൽ ബാണാസുരൻ പണിപ്പെട്ടു് അനിരുദ്ധനെ നാഗാസ്ത്രംകൊണ്ടു ബന്ധിപ്പൂതുംചെയ്തു. അപ്പോൾ ഉഷയാകട്ടേ സ്നേഹപരവശയായിട്ടു ദുഃഖിപ്പൂതുംചെയ്തു വശായി.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ദ്വിഷഷ്ടിതമോƒദ്ധ്യായഃ.

---

## അഥ ത്രിഷഷ്ടിതമോƒദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ദ്വാരവതിയിങ്കലെല്ലാവരും നാലുമാസക്കാലമായിട്ടു് അനിരുദ്ധനെക്കാണാഞ്ഞു ദുഃഖിച്ചിരിക്കുമ്പോൾ ശ്രീനാരദൻ പറഞ്ഞു് ആ വത്തമാനം കേട്ടു് അതിക്രുദ്ധന്മാരായിരിക്കുന്ന യദുക്കളോടുംകൂടെ പടയുമായിട്ടു ഭഗവാൻ ശ്രീബലഭദ്രരോടുമൊന്നിച്ചു പുറപ്പെട്ടു് ആ ബാണാസുരന്റെ രാജധാനി ശോണിതപുരത്തെ വളവൃതുംചെയ്തിട്ടു ശ്രീകൃഷ്ണൻ തന്റെ പാഞ്ചജന്യമാകുന്ന ശംഖിനെ വിളിച്ചു. അപ്പോൾ ആ പാഞ്ചജന്യധ്വനികേട്ടിട്ടു്

അവിടെ ബാണാസുരന്റെ ഗോപുരം കാത്തുവസിക്കുന്ന ഭഗവാൻ ശ്രീപരമേശ്വരൻ ഭൂതഗണങ്ങളോടും കൂടെ യാദവന്മാരുടെ കൂട്ടത്തെ ശങ്കകൂടാതെകണ്ടു തടുത്തു. അങ്ങനെ അതിഘോരമായിരിപ്പോരു യുദ്ധം തുടങ്ങുകയുംചെയ്തു. കുംഭാണ്ഡനെന്നും കൂപകർണ്ണനെന്നും രണ്ടു ഭൂതങ്ങളുമായിട്ടു ബലഭദ്രർ യുദ്ധം ചെയ്തു. പ്രദ്യുമ്നനും സുബ്രഹ്മണ്യനുമായിട്ടു യുദ്ധം തുടങ്ങി. സാത്യകിയും ബാണാസുരനുമായിട്ടേററു. ഭഗവാൻ ശ്രീകൃഷ്ണൻ ശ്രീപരമേശ്വരനോടു യുദ്ധം തുടങ്ങി. അപ്പോൾ ശൌരി ശങ്കരാനുചരന്മാരായിരിക്കുന്ന ഭൂതപ്രമഥഗുഹ്യകന്മാരേയും ഡാകിനികളേയും അപസ്മാരത്തേയുമൊക്കെ തന്റെ ശാർങ്ഗധനുസ്സിങ്കൽനിന്നു പുറപ്പെട്ടിരിക്കുന്ന ബാണങ്ങളെക്കൊണ്ട് ഓടിച്ചു. തദനന്തരം പിനാകിയാകുന്ന ഭഗവാൻ ശ്രീകൃഷ്ണന്റെ നേരെ വെവ്വേറെ ദിവ്യാസ്ത്രങ്ങളെ പ്രയോഗിച്ചു. അതിനെയൊക്കയും പ്രത്യസ്ത്രങ്ങൾ പ്രയോഗിച്ചു തടുത്ത്, ഭഗവാൻ ശ്രീകൃഷ്ണൻ മോഹനാസ്ത്രം പ്രയോഗിച്ചു മോഹിപ്പിച്ചു. സുബ്രഹ്മണ്യൻ പ്രദ്യുമ്നബാണങ്ങളെക്കൊണ്ടു പീഡിതനായിട്ടു മയിലിന്റെ കഴുത്തിലേറിയോടി. കുംഭാണ്ഡനെയും കൂപകർണ്ണനേയും ബലഭദ്രരും നിഗ്രഹിച്ചു. ഈവണ്ണം സ്വസൈന്യത്തിനു നാശംവന്ന സമയത്തിങ്കൽ ബാണനാകട്ടേ ഏററവും കോപിപ്പതുംചെയ്ത് അഞ്ഞൂറുവില്ലുകളുമെടുത്തു തൊടുത്തു യദുസൈന്യത്തിൽ ഓരോരുത്തരുടെ നേരെ ഈരണ്ടു ശരങ്ങൾ പ്രയോഗിപ്പതും ചെയ്ത് ഭഗവാന്റെ നേരെ ശരവർഷം തുടങ്ങി. അപ്പോൾ ഭഗവാൻ അവററകളെയൊക്കെ ഖണ്ഡിപ്പതും ചെയ്തിട്ടു ബാണന്റെ വില്ലുകളെ ഒക്കെയും മുറിച്ചു കുതിരകളേ ഒക്കെയും നിഗ്രഹിച്ചു സൂതനേയും കൊന്നു തേരും കളഞ്ഞു പരവശനാക്കിത്തീർത്തസമയത്തിങ്കൽ ബാണന്റെ അമ്മ കോട്ടവി (നഗ്നയായിട്ടു തന്റെ പുത്രന്റെ പ്രാണനെ രക്ഷിപ്പാനായിക്കൊണ്ടു ഭഗവാന്റെ പുരോഭാഗത്തിങ്കൽ വന്നു സ്ഥിതിചെയ്തു. അപ്പോൾ ഭഗവാൻ നഗ്നയായിരിക്കുന്ന അവളെ നോക്കാതെ തിരിഞ്ഞുനിന്നു. അപ്പോൾ ബാണൻ ഓടിപ്പോയി. അപ്പോൾ മാഹേശ്വരമാകുന്ന ജ്വരം വന്ന് യദുസൈന്യത്തെ ഒടുക്കിത്തുടങ്ങി. അപ്പോൾ ശ്രീകൃഷ്ണൻ വൈഷ്ണവജ്വരത്തെ അയച്ചു. മാഹേശ്വരമാകുന്ന ജ്വരവും വൈഷ്ണവജ്വരവും തമ്മിൽ അതിഘോരമായിരിപ്പോരു യുദ്ധമുണ്ടായി. അവിടെ മാഹേശ്വരമാകുന്ന ജ്വരം വൈ

ഷ്ണവജ്വരത്തിൻെറ ശക്തി സഹിച്ചുകൂടാതെ പരവശനായി നില വിളിപ്പൂതുംചെയ്തു് ഓരോ ദിക്കിൽ മണ്ടിനടന്നിട്ടു മററെങ്ങുമഭയം കിട്ടാഞ്ഞു ഭഗവാൻ ശ്രീകൃഷ്ണൻെറ കാൽക്കൽ വീണു ശരണം പ്രാപിച്ചു വന്ദിപ്പൂതുംചെയ്തിട്ടു് സ്തുതിച്ചുതുടങ്ങി. "അല്ലേ സ്വാമിൻ! ഞാൻ വിശ്വാത്മാവായി ജ്ഞാനസ്വരൂപനായി ഈശ്വരനായിരിക്കുന്ന നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. നിന്തിരുവടിയുടെ ജ്വരത്തിൻെറ തേജസ്സുകൊണ്ടു പരവശനായിരിക്കുന്ന അടിയനെ രക്ഷിക്കേണമേ! രക്ഷിക്കേണമേ! ദേഹികൾക്കു് അത്രനാളേക്കല്ലോ താപമുള്ളു; യാതൊരു സമയത്തിങ്കൽ നിന്തിരുവടിയുടെ പാദമൂലത്തെ ശരണം പ്രാപിക്കുന്നു അപ്പോൾ താപം തീരും" എന്നു്. ഈവണ്ണം സ്തുതിച്ച സമയത്തിങ്കൽ ഭഗവാൻ അരുളിച്ചെയ്തു. അല്ലേ ത്രിശിരസ്സായുള്ളോവേ! ജ്വരം! നിന്നെക്കുറിച്ചു ഞാൻ പ്രസാദിച്ചു. നിനക്കെൻെറ ജ്വരത്തിങ്കൽ നിന്നുള്ള ഭയം ഇനിയുണ്ടാകയില്ല. യാവനൊരുത്തൻ നാം തമ്മിലുള്ള സംവാദത്തെ സ്മരിക്കുന്നു അവനു നിങ്കൽനിന്നുള്ള ഭയമുണ്ടാകരുതു്. ഈവണ്ണം മാഹേശ്വരമാകുന്ന ജ്വരം ഭഗവാങ്കൽനിന്നു് അഭയത്തെ ലഭിച്ചു സ്വസ്ഥനായിട്ടു പോവൂതുംചെയ്തു.

അപ്പോൾ ബാണൻ രാജധാനിയിങ്കൽ ചെന്നു യുദ്ധസന്നാഹങ്ങളോടു കൂടെ നാനാപ്രകാരങ്ങളായിരിക്കുന്ന ആയുധങ്ങളും കൈകളിലെടുത്തു തേരിന്മേൽ കേറി വന്നു. ആ സമയത്തിങ്കൽ ഭഗവാനും ബാണനുമായിട്ടു് അതിഭയങ്കരമായ യുദ്ധമുണ്ടായി. ഭഗവാൻ ബാണൻെറ ആയുധങ്ങളുമൊക്കെ ഖണ്ഡിച്ചു തേരും കളഞ്ഞു. ബാണൻെറ ബാഹുക്കളെയൊക്കയും വൃക്ഷത്തിൻെറ കൊമ്പുകൾ വെട്ടിക്കളയുന്നതുപോലെ ഛേദിച്ചു. നാലുകൈകളുല്ലാത്തതൊക്കെ കളഞ്ഞു. അപ്പോൾ ഭഗവാൻ ശ്രീപരമേശ്വരൻ മോഹാലസ്യം തീൎന്നു ഭഗവാൻെറ സമീപത്തിങ്കൽ വന്നു ഭഗവാനെ അനേകം പ്രകാരത്തിൽ സ്തുതിപ്പൂതും ചെയ്തിട്ടീവണ്ണം പറഞ്ഞു. „അല്ലേ സ്വാമിൻ! ഇവൻ എൻെറ പ്രിയനായി ഭക്തനായിരിക്കുന്നവൻ. ഇവനെ നിന്തിരുവടി രക്ഷിക്കണം." എന്നുകേട്ടപ്പോൾ „അല്ലേ ഭഗവൻ! എനിക്കിവനെ വധിച്ചുകൂടാ. പ്രഹ്ളാദനോടു ഞാൻ സത്യം ചെയ്തിട്ടുണ്ടു. നിൻെറ വംശത്തിങ്കലുള്ളവരെ ഞാൻ വധിക്കയില്ലെന്നു്. എന്നതുകൊണ്ടിവൻെറ ബാഹുക്കളെയൊക്കെ ഛേദിച്ചു. ഇനിയിവൻ മഹേശ്വരഭക്തന്മാ

രിൽ വച്ചുത്തമനായി ശാന്തനായിട്ട് വസിച്ചോട്ടെ." എന്നീവണ്ണം പറഞ്ഞയച്ച സമയത്തിങ്കൽ ബാണനാകട്ടെ തൻെറ പുത്രിയായിരിക്കുന്ന ഉഷയേയും അനിരുദ്ധനേയും കൊണ്ടുവന്നു ഭഗവാൻെറ തിരുമുൻപിൽ കാഴ്ചവച്ചു സ്ത്രീധനമായിട്ടു വളരെ ദ്രവ്യങ്ങളും രത്നങ്ങളും കൊടുത്തു. അതിനെയൊക്കെയും സ്വീകരിപ്പൂതുംചെയ്തു സഭാര്യനായിരിക്കുന്ന അനിരുദ്ധനോടും യാദവസൈന്യത്തോടും ശ്രീബലഭദ്രരോടുംകൂടെ ഭഗവാൻ ശ്രീകൃഷ്ണൻ ശ്രീമദ്ദ്വാരകയിങ്കലെഴുന്നെള്ളി സുഖമായിട്ടുധിവസിച്ചു. അല്ലേ രാജാവേ! യാവനൊരുത്തൻ ഭഗവാൻെറ ബാണാസുരവിജയത്തെ ഭക്തിയോടുകൂടെ പഠിക്കയെങ്കിലും കേൾക്കയെങ്കിലും ചെയ്യുന്നു അവന്നു പരാജയം ഭവിക്കയില്ല.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ത്രിഷഷ്ടിതമോ/ധ്യായഃ.

---

## അഥ ചതുഃഷഷ്ടിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അല്ലേ രാജാവേ! ഈവണ്ണമിരിക്കുമ്പോൾ ഒരു ദിവസം സാംബപ്രദ്യുമ്നചാരുഭാനുഗദാദികളായിരിക്കുന്ന യദുകുമാരന്മാർ ആ കുശസ്ഥലിയിങ്കലെ ബാഹ്യോദ്യാനത്തിങ്കൽ ക്രീഡിപ്പൂതുംചെയ്തു സഞ്ചരിച്ചു. ആ സമയത്തിങ്കൽ ദാഹിച്ചിട്ട് വെള്ളമന്വേഷിച്ചുനടന്നു. അപ്പോൾ വെള്ളം കൂടാതെയൊരു കിണററിൽ അതിഭയങ്കരമായി പൎവ്വതാകാരമായിരിക്കുന്ന ഒരോന്തിനെ കണ്ടിട്ട് അതിനെ കരക്കേററുവാനായിട്ടു വളരെ പ്രയത്നം ചെയ്തു. അതൊന്നും ഫലിച്ചില്ല. എന്നല്ല അതിനെ ഇളക്കുവാൻപോലും ശക്തരായില്ല. എന്നിട്ടു വിസ്മിതന്മാരായിട്ട് ഭഗവാനോട് ആ വൎത്തമാനം ബോധിപ്പിച്ച സമയത്തിങ്കൽ ഭഗവാൻ കൂപസമീപത്തിങ്കൽ ചെന്നു നോക്കീട്ടു ലീലയോടുകൂടെ ഇടത്തേ കൈകൊണ്ട് ആ ഓന്തിനെ കേററൂതുംചെയ്തു. അപ്പോൾ ഭഗവൽകരസ്പൎശമുണ്ടായി. ആ സമയത്ത് ഓന്തിൻെറ രൂപമുപേക്ഷിച്ചിട്ടു ദിവ്യരൂപനായിട്ട് കിരീടകടകാദ്യാഭരണങ്ങളെക്കൊണ്ട് അലംകൃതനായിട്ട് ഭഗവാൻെറ പാദാരവിന്ദത്തിങ്കൽ വീണു നമസ്കരിപ്പൂതുംചെയ്തു. അപ്പോൾ ഭഗവാൻ ആ ദിവ്യപുരുഷനോടു ചോദിച്ചു. "അല്ലേ ദിവ്യപുരുഷനായുള്ളോവേ! അങ്ങുന്ന് ആര്? എന്തൊരു കുത്സിതകൎമ്മംകൊണ്ട് ഈ ദുൎയ്യോനിയെ

പ്രാപിച്ചത് എന്നു പറഞ്ഞാലും." എന്നീവണ്ണം ഭഗവാനരുളിച്ചെയ്ത സമയത്തിങ്കൽ ആ ദിവ്യപുരുഷൻ പറഞ്ഞു. "അല്ലേ സ്വാമിൻ! നിന്തിരുവടിയറിയാതെ ഈ പ്രപഞ്ചത്തിങ്കൽ ഒരു വൃത്താന്തം ഇല്ലല്ലോ? എങ്കിലും നിന്തിരുവടി ചോദിക്കുന്നത് എന്റെ കഥ ഞാൻ തന്നെ പറഞ്ഞുകേൾക്കണമെന്നിട്ടല്ലോ? എങ്കിലൊ കേട്ടാലും.

"ഞാൻ വൈവസ്വതമനുവിന്റെ പുത്രൻ. ഇക്ഷ്വാകുവിന്റെ അനുജൻ നൃഗനാകുന്ന നരേന്ദ്രൻ. എന്നെക്കുറിച്ചു ദാനികളെ ഗണിക്കുമ്പോൾ നിന്തിരുവടി കേട്ടിട്ടുണ്ടായിരിക്കും. ഞാൻ ജ്യേഷ്ഠക്രമേണ രാജ്യം ലഭിച്ചശേഷം ധർമ്മത്തോടുകൂടെ പ്രജകളെ രക്ഷിപ്പതുംചെയ്തു. മഹാദാനങ്ങളേയും ചെയ്തു; ഇഷ്ടാപൂർത്താദികളേയും ചെയ്തു. അവധികൂടാതെകണ്ടുള്ള പശുക്കളെ ദാനം ചെയ്തു. ദ്രോണദുഘകളായി പയസ്വിനികളായി ഗൃഷ്ടികളായിരിക്കുന്ന ധേനുക്കളെ സ്വലംകൃതന്മാരായി ഗുണശീലവാന്മാരായി കുടുംബികളായിരിക്കുന്ന ബ്രാഹ്മണൎക്കായിക്കൊണ്ടു ദാനംചെയ്തു. അങ്ങനെ ഇരിക്കുമ്പോൾ ഒരു ബ്രാഹ്മണന്നു ദാനം ചെയ്ത പശു എന്റെ പശുക്കളുടെകൂട്ടത്തിൽ കൂടെ വന്നുകൂടി. ആ പശുവിനെ അറിയാതെകണ്ട് ഞാൻ മറെറാരു ബ്രാഹ്മണനായിക്കൊണ്ടു ദാനംചെയ്തു. അപ്പോൾ ആ ബ്രാഹ്മണർ ഇരുവരുംകൂടെ വിവദിപ്പതുംചെയ്തിട്ട് എന്റെ സമീപത്തിങ്കൽ വന്നു ആ പശുവിനേയും മുൻപിൽ നടത്തുതുംചെയ്തു. സഭയിങ്കൽ അമാത്യമദ്ധ്യത്തിങ്കൽ സ്ഥിതിചെയ്യുന്ന എന്നോട് ഈവണ്ണം പറഞ്ഞു. "അല്ലേ രാജാവേ! അങ്ങു ദാനം ചെയ്തിട്ടു ധനമില്ലാതേയായെങ്കിൽ ദാനം മതിയാക്കിക്കളകയേ വേണ്ടു. ഇങ്ങനേ മോഷ്ടിച്ചിട്ടു ദാനം ചെയ്യണമെന്നില്ല. ദത്താപഹാരത്തിനു ഘോരമായിരിക്കുന്ന നരകമുണ്ടെന്നറിഞ്ഞിട്ടില്ലേ? അങ്ങുന്നു എനിക്കു ദാനംചെയ്ത ഈ പശുവിനെ കാണാഞ്ഞിട്ട് അന്വേഷിച്ചു നടക്കുമ്പോൾ ഈ ബ്രാഹ്മണന്റെ ഭവനത്തിൽ വെച്ചു കണ്ടിട്ടു ഞാൻ അടിച്ചുകൊണ്ടു പോരുവാനായിട്ടു ഭാവിച്ചു. അപ്പോൾ ഇയ്യാൾ എന്നെ കള്ളനെന്നു വിളിപ്പതുംചെയ്തിട്ട് നൃഗൻ എനിക്കു തന്ന പശുവാകുന്നുവെന്നു പറവതുംചെയ്തു എന്നെത്തടുത്തു. ഇവിടെ കള്ളൻ ആരെന്നുള്ളതു പറഞ്ഞാലും." എന്ന്.

ഈവണ്ണം കേട്ട സമയത്തിങ്കൽ ഞാൻ സംഭ്രമത്തോടുകൂടെ സചിവനെ വിളിച്ചന്വേഷിച്ചു. ആ സമയത്തിങ്കൽ „പ്രമാദം കൊണ്ടു കൂട്ടത്തിൽകൂടെ വന്നിരിക്കുന്ന പശുവിനെ അറിയാതെ രണ്ടാമതു ദാനം ചെയ്തുപോയി" എന്നുകേട്ടപ്പോൾ അവനെ ആ അധികാരം വഴിച്ചു രാജ്യത്തിങ്കൽനിന്നു പുറത്തുകളവുതുംചെയ്തിട്ടു ആ ബ്രാഹ്മണരോടു പിന്നെ ഈവണ്ണം വളരെ യാചിച്ചു. „അല്ലേ ബ്രാഹ്മണശ്രേഷ്ഠന്മാർ! ഞാൻ പ്രമാദംകൊണ്ടിങ്ങനെ ചെയ്തതിനേ ക്ഷമിച്ചുകൊള്ളേണമേ! നിങ്ങളിലൊരുത്തനു ലക്ഷം പശുക്കളെത്തരാം. ഒരുത്തൻ ഈ പശുവിനെയുപേക്ഷിക്കേണമേ"എന്നു്. ഇങ്ങനെ വളരെ യാചിച്ച സമയത്തിങ്കൽ അവർ ഇരുവരും „ഞങ്ങൾക്കു ദാനംചെയ്തതിനെ അനുഭവിച്ചാൽ മതി. ഇനി ദാനം ചെയ്യാമെന്നുള്ളതിരിക്കട്ടെ:" എന്നു പറവുതുംചെയ്തു പോയി.

പിന്നെ ഞാൻ കാലധൎമ്മത്തെ പ്രാപിച്ചു യമധൎമ്മമഹാരാജാവിൻെറ സമീപത്തു ചെന്നപ്പോൾ ധൎമ്മരാജാവെന്നോടു ചോദിച്ചു. „അല്ലേ രാജാവേ! അങ്ങു മുൻപിൽ ദുഷ്കൃതഫലത്തെ അനുഭവിക്കുന്നോ; അതോ സുകൃതഫലത്തെ അനുഭവിക്കുന്നോ? സുകൃതഫലത്തിന്നു അവസാനം കാണുന്നില്ല. അതുകൊണ്ടു ദുഷ്കൃതഫലംതന്നെ അനുഭവിച്ചാലും" എന്നു.

ഈവണ്ണം പറഞ്ഞ സമയത്തിങ്കൽ ഈ കൂപത്തിങ്കലൊരു കൃകലാസമായിട്ടു തീൎന്നു. അല്ലേ സ്വാമിൻ! ബ്രഹ്മണ്യനായി വദാന്യനായി നിന്തിരുവടിയുടെ ദാസനായിരിക്കുന്ന എനിക്കു നിന്തിരുവടിയുടെ സ്മരണം ഇപ്പോഴും ഇല്ലാണ്ടായില്ല. യോഗീശ്വരന്മാൎക്കു മനസ്സിങ്കൽ ധ്യേയനായിരിക്കുന്ന നിന്തിരുവടിയെ എനിക്കു കണ്ണുകൊണ്ടു കാണാറായതു ഭാഗ്യം തന്നെയല്ലോ. ജഗന്നാഥനായുള്ളോവേ! ദേവദേവനായുള്ളോവേ! ദേവഗതിയെ പ്രാപിപ്പാൻ തുടങ്ങുന്ന അടിയനെ അനുഗ്രഹിച്ചു് അനുജ്ഞചെയ്യേണമേ" എന്നു്. ഈവണ്ണം പറഞ്ഞു കാൽക്കൽവീണു നമസ്കരിച്ച സമയത്തിങ്കൽ ഭഗവാനനുഗ്രഹിച്ചു് ആ നൃഗമഹാരാജാവിനെ സ്വൎഗ്ഗത്തിങ്കലേയ്ക്കു് അയപ്പുതുംചെയ്തു.

പിന്നെ യാദവന്മാരോടൊക്കയും, „അല്ലേ യാദവന്മാർ! നിങ്ങളെല്ലാവരും ഈ നൃഗൻെറ കഥകേട്ടുവല്ലോ? ഒരിക്കൽ പോലും ബ്രാഹ്മണരെ നിന്ദിക്കയെങ്കിലും ബ്രഹ്മസ്വത്തെ അപ

ഹരിച്ചുപോകയെങ്കിലും ചെയ്യരുതു്. ബ്രാഹ്മണരെ എല്ലാ സമയത്തിങ്കലും വന്ദിക്കണം. വിഷം ഭക്ഷിക്കുന്നവനെ നശിപ്പിക്കും. ബ്രഹ്മസ്വാരണിയിങ്കൽനിന്നുണ്ടായിരിക്കുന്ന അഗ്നി, കുലത്തെ സമൂലമാകുംവണ്ണം നശിപ്പിക്കും. വിപ്രനെ, അപരാധം ചെയ്തുവെങ്കിലും നമസ്കരിക്കേയാവൂ. അല്ലാതെ ചെയ്യുന്നവനെ ഞാൻ ദണ്ഡിപ്പിക്കയും ചെയ്യും. മുകുന്ദൻ ഈവണ്ണം ദ്വാരകാപ്രജകളെ ശാസിപ്പതുംചെയ്തു നിജമന്ദിരത്തെ പ്രവേശിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ചതുഃഷഷ്ടിതമോഽധ്യായഃ.

---

## അഥ പഞ്ചഷഷ്ടിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:— അല്ലേ കുരുശ്രേഷ്ഠൻ! ഭഗവാൻ ബലഭദ്രർ ഒരു ദിവസം ബന്ധുക്കളെ കാണ്മാനായിട്ടു തേരിന്മേൽ കേറി നന്ദഗോപകുലത്തെ പ്രാപിച്ചു് തന്റെ പിതാക്കന്മാരായിരിക്കുന്ന യശോദയേയും നന്ദഗോപരേയും അഭിവാദ്യംചെയ്തു. അവരാൽ ആശീർവാദങ്ങളെക്കൊണ്ടു് അഭിനന്ദിതനായിട്ടു മനോഹരങ്ങളായിരിക്കുന്ന വചനങ്ങളെക്കൊണ്ടും ശ്രീകൃഷ്ണന്റെ ഓരോ സന്ദേശവാക്കുകളെക്കൊണ്ടും അവരേ ആശ്വസിപ്പിപ്പതുംചെയ്തു. പിന്നെ അനേകകാലം കാണ്മാനാഗ്രഹത്തോടുകൂടെയിരിക്കുന്ന ഗോപന്മാരുടേയും ഗോപസ്ത്രീകളുടേയും സന്തോഷത്തെ വരുത്തുതുംചെയ്തു് *മധുമാധവങ്ങളാകുന്ന രണ്ടുമാസം മുഴവൻ അവിടെ ത്തന്നെ സുഖമായിട്ടു വസിച്ചു.

അപ്പോൾ രാത്രികളിൽ പൂർണ്ണചന്ദ്രന്റെ രശ്മികളെക്കൊണ്ടു് ഏററവും പ്രകാശമായും കൌമുദീഗന്ധവായുവിനെക്കൊണ്ടു സുരഭിയായുമിരിക്കുന്ന യമുനോപവനത്തിങ്കൽ സ്ത്രീകളോടുംകൂടെ മദാന്ധനായിട്ടു ക്രീഡിപ്പതുംചെയ്തിട്ടു് ജലക്രീഡക്കായിക്കൊണ്ടു ഭഗവാൻ ബലഭദ്രർ യമുനാനദിയെ വിളിച്ചാൻ. ആ സമയത്തിങ്കൽ ഇവൻ മത്തനാകുന്നുവെന്നുംവെച്ചാദരിക്കാതെ സമീപത്തു വരാതെയിരിക്കുന്ന നദിയെക്കുറിച്ചു കോപിപ്പതുംചെയ്തിട്ടു „അല്ലയോ പാപയായുള്ളോവേ! നീ എന്നെ നിന്ദിച്ചിട്ടു ഞാൻ വിളിച്ചപ്പോൾ വരാഞ്ഞതിന്നു നിന്നെ എന്റെ ലാംഗ

---

* മധു = ചൈത്രം, മാധവം = വൈശാഖം.

ലാഗ്രംകൊണ്ടു നുറുവഴിയാക്കിത്തീക്കുന്നുണ്ട്." എന്നീവണ്ണം പറവ്വതുംചെയ്തു കലപ്പകൊണ്ടു ആകൎഷിച്ചു. അപ്പോൾ നദി ഭയപ്പെട്ടിട്ടു ശരീരത്തോടുംകൂടെ വന്നു ബലഭദ്രരുടെ പാദങ്ങളിൽ വീണു നമസ്കരിപ്പതുംചെയ്തിട്ട് "അല്ലേ ബലരാമൻ! മഹാസത്വനായുള്ളോവേ! നിന്തിരുവടിയുടെ തനിക്കുതാൻപോരികയേ അറിയാതേകണ്ടു ഞാൻ ചെയ്ത അപരാധത്തെ ക്ഷമിച്ചുകൊള്ളേണമേ. ഭക്തവത്സലനായുള്ളോവേ! ശരണം പ്രാപിച്ചിരിക്കുന്ന എന്നെ രക്ഷിക്കേണമേ." എന്നീവണ്ണം പറഞ്ഞു പാദങ്ങളിൽ പതിച്ചിരിക്കുന്ന യമുനയെ വിട്ടതുംചെയ്തിട്ടു ജലത്തിലിറങ്ങി ഗോപസ്ത്രീകളോടുംകൂടെ യഥേഷ്ടമാകുംവണ്ണം വിഹരിച്ചു. മദയാനത്തവൻ പിടികളോടുകൂടി ക്രീഡിക്കുംപോലെ. ഈവണ്ണം വിഹരിച്ചു കരക്കേറിയിരിക്കുന്ന ഭഗവാനായിക്കൊണ്ടു നദി നീലങ്ങളായിരിക്കുന്ന വസ്ത്രങ്ങളേയും വൈജയന്തിയാകുന്ന മാലയേയും കൊടുത്തു് അതുകൊണ്ടലംകൃതനായിട്ടു ഭഗവാൻ ഏററവും ശോഭിച്ചു. ഈവണ്ണം വ്രജസ്ത്രീകളുടെ മാധുൎയ്യങ്ങളെക്കൊണ്ട് ആക്ഷിപ്തചിത്തനായിരിക്കുന്ന ബലഭദ്രൎക്കു ഒരു രാത്രികഴിയുംപോലെ എല്ലാ രാത്രികളും കഴിഞ്ഞു. അല്ലേ രാജാവേ! ഇന്നും ആ യമുനാനദി അനന്തവീൎയ്യനായിരിക്കുന്ന ആ ബലഭദ്രരുടെ വീൎയ്യത്തെ സൂചിപ്പിപ്പതുംചെയ്തിട്ടു പലപ്രകാരമൊഴുകുന്നതു കാണുന്നു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചഷഷ്ടിതമോഽദ്ധ്യായഃ.

## അഥ ഷട്ഷഷ്ടിതമോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:— അല്ലേ നൃപൻ! ഈവണ്ണം ബലഭദ്രരാമൻ നന്ദവ്രജത്തെ പ്രാപിച്ചിരിക്കുംസമയത്തിങ്കൽ കരുശരാജാവു പൌണ്ഡ്രകവാസുദേവൻ സേവകപാദമൂഢനായിട്ട് കൃഷ്ണനായിക്കൊണ്ട് ഒരു ദൂതനെ അയച്ചു. ആ ദൂതൻ ദ്വാരവതിയെ പ്രാപിച്ച് സഭാമദ്ധ്യത്തിങ്കൽ ചെന്നു ഈവണ്ണം പറഞ്ഞു. "ഞാൻ പൌണ്ഡ്രകവാസുദേവന്റെ സന്ദേശഹരനാകുന്നു. അദ്ദേഹത്തിന്റെ സന്ദേശവാക്കുകളെ കേട്ടാലും."

"നാരായണൻ ഞാനാകുന്നു. ഭൂതാനുകമ്പാൎത്ഥമായിട്ടു ഭൂമിയിങ്കൽ അവതരിക്കചെയ്തതു ഞാനാകുന്നു. നാരായണനെന്നു ഭാവിച്ചു നീയും എന്റെ ചിഹ്നങ്ങളെ ധരിക്കുന്നു എന്നതു കേട്ടു.

അവററകളെ ഉപേക്ഷിപ്പതുംചെയ്തു എന്നെ ശരണം പ്രാപി ക്കണം'' എന്ന്. ഈവണ്ണം അല്പബുദ്ധിയായിരിക്കുന്ന ആ പൌ ണ്ഡ്രകന്റെ കഥനംകേട്ടിട്ട് ഉഗ്രസേനാദികളായിരിക്കുന്ന യാദ വന്മാർ ഉറക്കെച്ചിരിച്ചു. ഭഗവാൻ ദൂതനോടു പറഞ്ഞു. "അല്ലേ മൂഢനായുള്ളോവേ! ഞാൻ ചിഹ്നങ്ങളെ കളഞ്ഞിട്ടു നിന്നെ വീരശയ്യയിങ്കൽ ശയിക്കുക ശരണമാക്കിത്തീർക്കുന്നുണ്ട്'' എന്ന്. ഈവണ്ണം പരിഹാസമായിട്ടു പറഞ്ഞു ദൂതനെ അയ പ്പതുംചെയ്തിട്ടു തേരിന്മേൽ കേറി പടജ്ജനങ്ങളോടുംകൂടെ പുറ പ്പെട്ടു പൌണ്ഡ്രകവാസുദേവന്റെ രാജധാനിയെ പ്രാപിച്ചു.

പൌണ്ഡ്രകനും ആ ഉദ്യോഗത്തെ അറിഞ്ഞിട്ട് സൈന്യങ്ങ ളോടുംകൂടെ പുറപ്പെട്ടു. അവന്റെ പൃഷ്ഠബലമായിട്ട് കാശിരാ ജാവും പുറപ്പെട്ടു. അപ്പോൾ ഭഗവാൻ ആ പൌണ്ഡ്രകന്റെ വേഷം കണ്ടു. മാറിടത്തിങ്കൽ ചുട്ടുവച്ചിട്ട് ശ്രീവത്സം മറുവുണ്ടാ ക്കിയിട്ടുണ്ട്. വിലവേറില്ലാത്ത ഒരു രത്നം കൌസ്തുഭമെന്നു ഭാവിച്ച് കണ്ഠത്തിങ്കൽ ധരിച്ചിട്ടുണ്ട്. മകരകുണ്ഡലങ്ങളുണ്ട്. പീതാംബ രമുണ്ട്. സുദർശനാദ്യായുധങ്ങളുണ്ട്. ഈവണ്ണമുള്ള പൌണ്ഡ്ര കനെ കണ്ടിട്ടു ഭഗവാൻ ചിരിപ്പതുംചെയ്തിട്ട് ആ പൌണ്ഡ്രക കാശിരാജാക്കന്മാരുടെ സൈന്യങ്ങളെ ഒക്കെയുമൊടുക്കിത്തുടങ്ങി. അപ്പോൾ കോപത്തോടുകൂടെ വന്നിരിക്കുന്ന പൌണ്ഡ്രകന്റെ തേരും കുതിരകളും ഒക്കെക്കളവതുംചെയ്തു സുദർശനംകൊണ്ട് അവന്റെ ശിരസ്സറപ്പതുംചെയ്തിട്ടു തദ്ബന്ധുവായിരിക്കുന്ന കാ ശിരാജാവിന്റെ ശിരസ്സറുത്തു കാശിരാജധാനിയിലിട്ടതുംചെയ്തു. ആ പൌണ്ഡ്രകനാകട്ടേ ജാഗ്രത്തിങ്കലും ബാധകവാക്കു കൊണ്ടെങ്കിലും ഞാൻതന്നേയാകുന്നു ശ്രീവാസുദേവൻ എന്നനേക കാലം നിനച്ചിരുന്നിട്ട് ഭഗവാനോടുള്ള സായുജ്യത്തെ പ്രാപിച്ചു.

ഈവണ്ണം ഭഗവാൻ മത്സരിയായിരിക്കുന്ന ആ പൌണ്ഡ്രക നെ വധിച്ചിട്ടു സിദ്ധന്മാരാൽ ഗീയമാനകഥാമൃതനായിട്ടു ദ്വാരകയേ പ്രാപിച്ചു. അനന്തരം കാശിരാജധാനിയിങ്കൽ ഒരു ശിരസ്സു ക ണ്ടിട്ട് ഇത് ആരുടെ ശിരസ്സെന്നു നോക്കുമ്പോൾ കാശിരാജാവി ന്റെ ശിരസ്സാകുന്നു അത്. അപ്പോൾ തൽപുത്രനായിരിക്കുന്ന സു ദക്ഷിണൻ ദുഃഖിപ്പതുംചെയ്തിട്ട് പിതൃക്രിയകളെ കഴിപ്പതുംചെ യ്തിട്ട് ഇനി ഞാൻ പിതൃഹന്താവായിരിക്കുന്ന ആ കൃഷ്ണനെ വധിക്കു ന്നുണ്ട് എന്നു നിശ്ചയിച്ചിട്ടു ഭഗവാൻ ശ്രീപരമേശ്വരനെക്കുറിച്ച്

അതിഭയങ്കരമായിരിക്കുന്ന തപസ്സുചെയ്തു. അപ്പോൾ ഭഗവാൻ പ്രത്യക്ഷനായിട്ട് "എന്തൊന്നു വരം വേണ്ടു"വെന്നു ചോദിച്ചു. അപ്പോൾ "എന്റെ അച്ഛനെ കൊന്ന യാദവനെ നിഗ്രഹിപ്പാൻ വരംതരേണ്ണ"മെന്നു യാചിച്ചു. "അല്ലേ സുദക്ഷിണൻ! നീ ബ്രാഹ്മണരെക്കൊണ്ടു ദക്ഷിണാഗ്നിയിങ്കൽ ഒരു ഹോമം ചെയ്യിച്ചാലും. എന്നാൽ ആ ഹോമകുണ്ഡത്തിൽനിന്ന് ഒരു കൃത്യയുണ്ടാകും. ആ കൃത്യ ഭൂതഗണങ്ങളോടുക്രൂടെച്ചെന്നു നിന്റെ മനോരഥത്തെ സാധിപ്പിക്കും അബ്രഹ്മണ്യങ്കൽ പ്രയോഗിച്ചാൽ." എന്നീവണ്ണം അരുളിച്ചെയ്തു ഭഗവാൻ മറഞ്ഞപ്പോൾ സുദക്ഷിണൻ ദക്ഷിണാഗ്നിയിങ്കൽ ഹോമിപ്പിച്ച സമയത്തിങ്കൽ ഹോമകുണ്ഡത്തിൽനിന്ന് അതിഭയങ്കരയായിരിക്കുന്ന കൃത്യ പുറപ്പെട്ടു. കല്പാന്തകാലത്തിങ്കലേ അഗ്നിപോലെ അതിഭയങ്കരിയായിരിക്കുന്ന ആ കൃത്യ ഭൂതഗണങ്ങളോടുംക്രൂടെ ഒരു ശൂലം കയ്യിലിളക്കി അട്ടഹാസം ചെയ്വതുംചെയ്തു വരുന്നതുകണ്ടിട്ടു ദ്വാരകയിങ്കലുള്ള ആളുകളൊക്കെ ഭയപ്പെട്ടു ചെന്നു ഭഗവാൻ ശ്രീകൃഷ്ണനോടറിയിച്ച സമയത്തിങ്കൽ ഭഗവാൻ ചൂതുപൊരുതു രസിക്കയാകുന്നതു്. അതിങ്കൽനിന്ന് ഒട്ടുമിളക്കമുണ്ടായില്ല. സമീപത്തിങ്കൽ നില്ക്കുന്ന സുദർശനത്തെ അയച്ചു. അമിതധാമമായിരിക്കുന്ന കാലചക്രം നേരെ അടുക്കുന്ന കണ്ടപ്പോൾ കൃത്യ 'ഹാ ഹാ' എന്നീവണ്ണം ശബ്ദിപ്പതുംചെയ്തു തിരിച്ചു മണ്ടിവന്ന് ആ സുദക്ഷിണനെ ദഹിപ്പിച്ചു. സുദർശനം കാശിരാജധാനിയെ ഒക്കെ ദഹിപ്പിപ്പതും ചെയ്തിട്ടു അക്ലിഷ്ടകർമ്മാവായിരിക്കുന്ന ആ കൃഷ്ണന്റെ പാർശ്വത്തെ പ്രാപിച്ചു. അല്ലേ രാജാവേ! യാവനൊരുത്തൻ ഭക്തിയോടുക്രൂടെ ഈ ഉത്തമശ്ലോകവിക്രമത്തെ കേൾക്കതാൻ കേൾപ്പിക്കതാൻ ചെയ്യുന്നതു് അവന്നു സർവ്വപാപങ്ങളും തീരും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷട്ഷഷ്ടിതമോഽദ്ധ്യായഃ.

---

## അഥ സപ്തഷഷ്ടിതമോഽദ്ധ്യായഃ.

രാജാവു ചോദിച്ചു:—"അല്ലേ മഹർഷി! ഇനിയും ഞാൻ അനന്തവീര്യനായി ബലശാലിയായിരിക്കുന്ന ബലഭദ്രരുടെ വീര്യങ്ങളെ കേൾപ്പാനായിക്കൊണ്ടു് ഇച്ഛിക്കുന്നു. ഗോകുലത്തിങ്കൽ വസിക്കുമ്പോൾ ഭഗവാൻ പിന്നെയെന്തൊന്നു ചെയ്തുവെന്നു പറയേണം."

മഹർഷി ശ്രീശുകൻ പറഞ്ഞു:—അല്ലേ രാജാവേ! മുൻ പിൽ ശ്രീരാമാവതാരത്തിങ്കൽ രാക്ഷസവധത്തിങ്കൽ സഹാ നായിരുന്ന വിവിദൻ അന്ന് ഭഗവാൻ തന്നെ എന്നെ വധിക്കണമെന്ന വരം വരിച്ചപ്പോൾ "ഇപ്പോൾ ഞാൻ നിന്നെ വധിക്കയില്ല. കൃഷ്ണാവതാരത്തിങ്കൽ നിന്നെ നിഗ്രഹിച്ച് നി നക്ക് മോക്ഷത്തെ തരുന്നുണ്ടു" എന്ന് ശ്രീരാമൻ അരുളി ച്ചെയ്തതിൻെറശിഷ്ടം നരകാസുരനെ സേവിച്ച് പാർത്തിരുന്നു. നരകാസുരനോടുള്ള യുദ്ധത്തിങ്കൽ ഗരുഡൻെറ പ്രഹരംകൊണ്ടു പരവശനായിട്ട് അവിടെനിന്നു മണ്ടിപ്പോയി. പിന്നെ ഭൂമിയിൽ ഓരോദിക്കിൽ ചില പർവ്വതങ്ങളെ എടുത്തുകൊണ്ടെറിഞ്ഞിട്ട് ആ പ്രദേശമാസകലം നശിപ്പിക്ക; സമുദ്രത്തിൽനിന്നും വെള്ളം ഓളന്തട്ടിക്കേററി ആ പ്രദേശമൊക്കെ നശിപ്പിക്ക; പതിനായി രമാനകളുടെ ബലമുള്ള ആ വിവിദൻ ഇങ്ങനെ ലോകോപദ്രവം ചെയ്തു നടക്കുമ്പോൾ, ഒരു ദിവസം ബലഭദ്രർ ഗോപസ്ത്രീകളുമൊ ന്നിച്ചു ക്രീഡിച്ചു മദ്യപാനംകൊണ്ടു മത്തനായിരിക്കുംസമയത്തി ങ്കൽ, ആ വൃന്ദാവനത്തിങ്കൽ വന്ന് സ്ത്രീകളുടെ നേരെ ഓരോ ഗോഷ്ടികളെ കാട്ടുകയും ചെയ്തിട്ട് ഭഗവാൻെറ മദ്യകുംഭത്തെ എടുത്തു തകർത്തുകളഞ്ഞു. അപ്പോൾ ബലഭദ്രർ അവനുമായി ട്ട് അതിഘോരമായിരിക്കുന്ന യുദ്ധംചെയ്ത് ആ വിവിദനെ നിഗ്ര ഹിപ്പതും ചെയ്തു. അവൻ ഭൂമിയിൽ വീണസമയത്തിങ്കൽ ഭൂമി യിലുള്ള പർവ്വതങ്ങളുമിളകി. ആകാശമാർഗ്ഗത്തിങ്കൽ 'ജയ' ശബ്ദത്തേയും നമഃശബ്ദത്തേയും 'സാധു സാധു' ശബ്ദത്തേയും ഘോഷിപ്പതും ചെയ്ത് ദേവകൾ പുഷ്പവർഷംചെയ്തു. ഈവണ്ണം വിവിദനെ നിഗ്രഹിപ്പതുംചെയ്ത് ഭഗവാൻ സ്വപുരത്തെ പ്ര വേശിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്തഷഷ്ടിതമോഽധ്യായഃ.

അഥ അഷ്ടഷഷ്ടിതമോഽധ്യായഃ

ശ്രീശുകൻ പറഞ്ഞു:— അല്ലേ രാജാവേ! ദുര്യോധനൻെറ പുത്രി ലക്ഷ്മണ; അവളുടെ സ്വയംവരമുണ്ടായി. ജാംബവതീ സുതനായിരിക്കുന്ന സാംബൻ സ്വയംവരമദ്ധ്യത്തിങ്കൽനിന്ന് ബ ലാല്ക്കാരേണ അവളെ ഹരിച്ചുകൊണ്ടു പുറപ്പെട്ടു. അപ്പോൾ കൌരവ

വന്മാരെല്ലാവരും കുപിതന്മാരായിട്ട് ഇപ്രകാരം പറഞ്ഞു "ദുർവ്വിനീതനായിരിക്കുന്ന ഈ അർഭകൻ നമ്മളെ ധിക്കരിപ്പൂതുംചെയ്തിട്ട് കന്യകയെ അപഹരിച്ചതിന് ഇവനെ പിടിച്ചുകെട്ടണം. അതുകേട്ടിട്ട വൃഷ്ണികൾ കോപിച്ചുവന്നു എങ്കിൽ അവരുടേയും അഹങ്കാരം പോയിട്ട അവരും ശാന്തിയെ പ്രാപിക്കും". എന്നിവണ്ണം നിശ്ചയിപ്പൂതുംചെയ്തു ഭൂരി ശലൻ, കർണ്ണൻ, ദുര്യ്യോധനൻ തുടങ്ങിയിരിക്കുന്ന കൌരവന്മാർ കുരുവൃദ്ധാനുമോദിതന്മാരായിട്ട് സാംബൻെറ പിന്നാലെ ചെല്ലുതുംചെയ്ത് "അല്ലേടാ കന്യകാചോരനായുള്ളോവേ! നില്ലുനില്ല്" എന്നതത്ത സമയത്തിങ്കൽ സാംബൻ തേർ തിരിച്ചുനിൎത്തുതുംചെയ്തിട്ട രുചിരമായിരിക്കുന്ന തൻെറ വില്ലിനെ കുഴിയെക്കലച്ചുപിടിപ്പൂതുംചെയ്തിട്ട് അവരുടെ എല്ലാവരുടേയും നേരെ ശരവർഷം ചെയ്തു് അവരുടെ ആയുധങ്ങളെ ഒക്കെയും ഖണ്ഡിച്ച് തേരുകളും തകൎത്താൻ. അതുകണ്ട് ശത്രുക്കളും വിസ്മയിച്ചു. അപ്പോൾ അഞ്ചാറുമഹാരഥന്മാർകൂടെ അവൻെറ വില്ലും മുറിച്ച് സൂതനേയും നിഗ്രഹിച്ച് തേരും കളഞ്ഞു് പണിപ്പെട്ട് അവനെ പിടിച്ചുകെട്ടുതും ചെയ്തിട്ട് ജയികളായിട്ട സ്വപുരത്തെ പ്രവേശിപ്പൂതുംചെയ്തു.

അപ്പോൾ നാരദൻ പറഞ്ഞു് വൃത്താന്തത്തെ കേട്ടിട്ട് വൃഷ്ണികളൊക്കയും ശ്രീകൃഷ്ണനും അതികുപിതന്മാരായിട്ട് കൌരവന്മാരുടെനേരെ യുദ്ധസന്നദ്ധന്മാരായിട്ട പുറപ്പെട്ട സമയത്തിങ്കൽ സാന്ത്വനവാക്യങ്ങളെക്കൊണ്ട് അവരുടെ കോപത്തെ ശമിപ്പിപ്പൂതും ചെയ്തു് ശ്രീബലഭദ്രർ താനേതന്നെ ഉദ്ധവരോടും വൃദ്ധന്മാരായിരിക്കുന്ന ബ്രാഹ്മണരോടുംകൂടെ ഹസ്തിനപുരത്തിങ്കലേക്കു പുറപ്പെട്ടു.

കലിമലാപഹനായിരിക്കുന്ന ഭഗവാൻ വൃഷ്ണികളും കുരുക്കളും തമ്മിലുള്ള കലഹത്തെ ഇച്ഛരിച്ചില്ല. അപ്പോൾ ഭഗവാൻ ഹസ്തിനപുരത്തിൻെറ ബാഹ്യോദ്യാനത്തിങ്കൽ ചെന്നിരിപ്പൂതും ചെയ്തിട്ട് ഉദ്ധവരെ പറഞ്ഞയച്ചു അവരെ ബോധിപ്പിപ്പാനായികൊണ്ട്. ഉദ്ധവർ ചെന്നു ഭീഷ്മാദികളെക്കണ്ട് ബലഭദ്രരാമൻ വന്നിട്ടുണ്ടെന്ന് പറഞ്ഞപ്പോൾ അവർ ഏററവും പ്രിയന്മാരായിട്ട് അർഘ്യപാദ്യാദികളെ എടുപ്പൂതുംചെയ്തു വന്നു വന്ദിച്ചു കുശലപ്രശ്നാദികളേയും ചെയ്തു വഴിപോലെ സൽക്കരിച്ചതിൻെറ ശിഷ്ടം ബലഭദ്രരാമൻ അവരോട് ഒട്ടും താഴ്ചകൂടാതെയിരിക്കുന്ന വാക്കിനെ പറവൂതുംചെയ്തു. "അല്ലേ കൌരവന്മാർ! ഞങ്ങളുടെ

രാജാവായിരിക്കുന്ന ഉഗ്രസേനൻ നിങ്ങളോടാജ്ഞാപിക്കുന്നു. അതിനെ കേട്ടിട്ടു വേഗേന ചെയ്തുകൊണ്ടാലും. താമസിക്കരുത്. നിങ്ങൾ ഉണ്ടല്ലോ പലരുംക്രൂടെ അധൎമ്മേണ ധാൎമ്മികനായിരിക്കുന്ന ബാലകനെ ബന്ധിച്ചു. അതിനെ സഹിച്ചുകളയാം ബന്ധുക്കളുടെ ഐക്യത്തെ ആഗ്രഹിച്ചിട്ട്." ഇത്രമാത്രം പറഞ്ഞപ്പോൾ കൌരവന്മാർ ഉറക്കെ ചിരിപ്പതുംചെയ്തിട്ട് അഹംകൃതന്മാരായിട്ടീവണ്ണം പറഞ്ഞുതുടങ്ങി. "അഹോ ഇതു വല്യതായിരിക്കുന്ന ചിത്രം തന്നെ. കാലഗതി ദുരത്യയയെന്നേ പറയേണ്ടു. ചെരിപ്പിന്റെ മകുടസേവിതമായിരിക്കുന്ന ശിരസ്സിങ്കലിരിപ്പാൻ മോഹം. യാതൊരു യാദവന്മാർ ഞങ്ങളുടെ പ്രസാദംകൊണ്ട് വൎദ്ധിച്ചിരിക്കുന്നവർ. ഞങ്ങൾ കൊടുത്ത ഭൂമിയേ ഇവൎക്കുള്ളു; എന്നിരിക്കുന്ന അവർ ഇന്നു ലജ്ജക്രൂടാതെ ഇങ്ങോട്ടു ശാസിച്ചുതുടങ്ങി. യയാതിശാപം ഹേതുവായിട്ടു യദുക്കൾക്കു രാജത്വം ഇല്ല. ഇന്നു ഛത്രചാമരാദികളായിരിക്കുന്ന രാജചിഹ്നങ്ങളെയൊക്കയും ഇവർ അനുഭവിക്കുന്നു; ഈ ആളുകളുടെ ഉപേക്ഷകൊണ്ട്. ഇവരുമായിട്ടുള്ള * യൌനേയസംബന്ധം കൊണ്ടു ഒന്നിച്ചിരുന്ന് ഭക്ഷിക്ക ഒന്നിച്ചിരിക്ക ഇങ്ങനെയൊക്കെയായിട്ട് ഒരുപോലെ എന്നു ഭാവിച്ചുതുടങ്ങി. ഇന്നുതുടങ്ങി യാദവന്മാൎക്കു നരദേവലാഞ്ഛനങ്ങൾകൊണ്ടുള്ളതു മതി. ഇവൎക്കു കൊടുത്താൽ സൎപ്പത്തിന്നു പാലു കൊടുക്കുന്നപോലെ ആകുന്നു." ഈവണ്ണം കൌരവന്മാർ ബലഭദ്രരാമനെ ദുൎവാച്യങ്ങൾ കേൾപ്പിപ്പതുംചെയ്തു പുരത്തെ പ്രാപിപ്പതുംചെയ്തു. അതുകേട്ടു ഭഗവാൻ ബലഭദ്രരാമൻ വാവുന്നാൾ സമുദ്രം ക്ഷോഭിക്കുന്നപോലെ ക്ഷോഭിപ്പതുംചെയ്തിട്ട് ഈവണ്ണം പറഞ്ഞുതുടങ്ങി. "കണ്ടില്ലേ ഇവരുടെ ധിക്കാരം. നാനാമദോദ്ധതന്മാരായിരിക്കുന്ന അസാധുക്കൾ ശാന്തിയെ ഇച്ഛിക്കുന്നില്ല. അവരെ ദണ്ഡിപ്പിക്കയേ ഉപായമുള്ളു. കേട്ടില്ലേ; യാദവന്മാൎക്കു രാജത്വമില്ലപോൽ! ഞങ്ങൾ ചെരുപ്പാകുന്നപോൽ; കുരുക്കൾ ശിരസ്സുപോൽ. ഇവരുടെ സംബന്ധം ക്രൂടാതെകണ്ടുള്ള വാക്കുകളെ അനുശാസിതാവായിരിക്കുന്ന യാവനൊരുത്തൻ സഹിക്കുന്നു? എന്നാൽ കണ്ടോളു. ഇന്ന് ഈ ഹസ്തിനപുരം ആകപ്പാടെ തച്ചുപൊടിച്ച് ഈ ഗംഗയിൽ കലക്കുന്നുണ്ട്." എന്നീവണ്ണം നിശ്ചയിച്ച് കോപിപ്പതുംചെയ്തു് കലപ്പകൊണ്ടു്

* 'യൌനേയം=യോനിനിമിത്തമായുള്ളതു.

രാജധാനിയെ ആകപ്പാടെ ഫലകിയിട്ട് ഗംഗാനദിയിങ്കലേക്ക് ആകർഷിച്ചുതുടങ്ങുകയുംചെയ്തു. അപ്പോൾ ഹസ്തിനപുരവാസികൾ ജലയാനം എന്നപോലെ ഗംഗയിൽ ചെന്നുവീഴാൻ ഭാവിക്കുന്നതുകണ്ടു് സംഭ്രമത്തോടുകൂടെ സ്ത്രീബാലവൃദ്ധന്മാരോടുംകൂടെ ലക്ഷ്മണയേയും സാംബനേയും മുമ്പിൽ നടത്തുകയുംചെയ്തു ശ്രീബലഭദ്രരാമന്റെ കാല്ക്കൽ വീണു് സാഷ്ടാംഗപാതമാകുംവണ്ണം നമസ്കരിക്കുകയുംചെയ്തു. "അല്ലേ രാമ! അഖിലാധാരനായുള്ളോവേ! നിന്തിരുവടിയുടെ പ്രഭാവത്തെ അറിയാതെയിരിക്കുന്ന ഞങ്ങൾ കാട്ടിയതും പറഞ്ഞതുമൊക്കെ ക്ഷമിച്ചു രക്ഷിച്ചുകൊള്ളേണമേ." എന്നീവണ്ണമെല്ലാവരും വളരെ സ്തുതിച്ചു. ലക്ഷ്മണയേയും സാംബനേയും മുമ്പിൽ കൊണ്ടാക്കിയ സമയത്തിങ്കൽ ശാന്തനായിട്ടു് അവരെയൊക്കെ പറഞ്ഞയക്കുകയുംചെയ്തിട്ട ദുര്യോധനൻ കൊടുത്തിരിക്കുന്ന സ്ത്രീധനത്തെ സ്വീകരിക്കുകയുംചെയ്തിട്ടു് സഭാര്യനായിരിക്കുന്ന സാംബനോടുംകൂടെ ദ്വാരവതിയിങ്കൽ ചെന്നു് ഹസ്തിനപുരത്തിങ്കൽ ചെന്നിട്ടുണ്ടായ വർത്തമാനത്തെ ഒക്കെയും ശ്രീകൃഷ്ണനേയും ഉഗ്രസേനാദികളേയും ബോധിപ്പിക്കുകയുംചെയ്തു.

അല്ലേ രാജാവേ! ഇന്നും നിങ്ങളുടെ രാജധാനി രാമവിക്രമത്തെ സൂചിപ്പിക്കുകയുംചെയ്തിട്ടു് ഗംഗയിങ്കൽ പതിപ്പാൻ ഭാവിക്കുന്നോ എന്നുതോന്നും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അഷ്ടഷഷ്ടിതമോ ഽധ്യായഃ.

---

## അഥ ഏകോനസപ്തതിതമോ ഽധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:—അല്ലേ രാജാവേ! ഭഗവാൻ ശ്രീകൃഷ്ണൻ നരകാസുരനെ നിഗ്രഹിച്ചു് പതിനാറായിരം കന്യകമാരെ വിവാഹംചെയ്തുവെന്നു് കേട്ടിട്ടു ശ്രീനാരദമഹർഷി ഏകനായിരിക്കുന്ന ഭഗവാൻ പതിനാറായിരത്തെട്ടു് സ്ത്രീകളോടുകൂടെ ക്രീഡിക്കുന്നതെങ്ങനെയെന്നറിയണമെന്നു കല്പിച്ചു് ദ്വാരവതിയെ പ്രാപിച്ചു. ഭഗവാന്റെ ഒരു ഭാര്യയുടെ ഭവനത്തിങ്കൽ ചെന്നു. അപ്പോൾ അവിടെ വയസ്സുകൊണ്ടും ശീലംകൊണ്ടും സൌന്ദര്യാദികളെക്കൊണ്ടും തുല്യമാരായിരിക്കുന്ന ദാസിമാരോടുകൂടീട്ടു് ഒരു ഭാര്യ മുല്ല ചേമന്തി തുടങ്ങിയിരിക്കുന്ന മാലകളെക്കൊണ്ടു് അലങ്കരിച്ചിരിക്കുന്ന ഭവനത്തിങ്കൽ മണിമയമായിരിക്കുന്ന

കട്ടിലിന്മേൽ വെളുവെളുന്നനെയിരിക്കുന്ന പള്ളിമെത്തയിങ്കൽ പള്ളികൊള്ളുന്ന തന്റെ ഭർത്താവായിരിക്കുന്ന സാത്വതാംപതി ഭഗവാൻ ശ്രീകൃഷ്ണനെ വീശുതുംചെയ്തു ശുശ്രൂഷിക്കുന്നതു കണ്ടു. മഹർഷിയെ കണ്ടുകൂടുമ്പോൾ ഭഗവാൻ സംഭ്രമത്തോടുകൂടെ എണീററു മഹർഷിയുടെ പാദങ്ങളിൽ സാഷ്ടാംഗപാതമാകുംവണ്ണം നമസ്കരിപ്പതുംചെയ്തു ഇരിപ്പാനും കൊടുത്ത് അർഘ്യപാദ്യാദികളെക്കൊണ്ടു പൂജിപ്പതുംചെയ്തിട്ടു ബദ്ധാഞ്ജലിപുടനായിട്ടു ഇപ്രകാരം അരുളിച്ചെയ്തു. "അല്ലേ മഹർഷി! പൂർണ്ണനായിരിക്കുന്ന നിന്തിരുവടിക്കായിക്കൊണ്ട് അല്പനായിരിക്കുന്ന ഞാൻ എന്തൊരു വസ്തുവിനെ ചെയ്യേണ്ടു?'' ഇപ്രകാരമുള്ള അരുളപ്പാടു കേട്ടപ്പോൾ മഹർഷി "അല്ലേ സ്വാമിൻ! നിന്തിരുവടിയുടെ "സംസാരകൂപപതിതോത്തരണാവലംബ''മായിരിക്കുന്ന പാദാരവിന്ദത്തെ ധ്യാനിപ്പതുംചെയ്തു സഞ്ചരിപ്പാനുള്ളതിന് ഇനിയുമനുഗ്രഹിക്കണം.'' എന്നീവണ്ണം പറഞ്ഞു് ഭഗവാന്റെ മറെറാരു ഭവനത്തിങ്കൽ ചെന്നു മഹർഷി. അപ്പോൾ അവിടേയും ഭഗവാൻ ഭാര്യയോടും ഭക്തനായിരിക്കുന്ന ഉദ്ധവരോടുംകൂടെ ചൂതുപൊരുതു രമിക്കുന്നതു കണ്ടു. അവിടെനിന്നും ഭഗവാൻ മുൻപിലത്തേപ്പോലെതന്നെ സൽക്കരിപ്പതുംചെയ്തിട്ടു് 'അറിഞ്ഞില്ല' എന്നുഭാവിച്ചു് "മഹർഷി എപ്പോൾ വന്നു''വെന്നീവണ്ണം ചോദിച്ചസമയത്തിങ്കൽ മിണ്ടാതെകണ്ടു് മറെറാരു ഭവനത്തിങ്കൽ ചെന്നു. അവിടേയും ശിശുക്കളായിരിക്കുന്ന പുത്രന്മാരെ ലാളിപ്പതുംചെയ്തു് കണ്ടു. മററാരിടത്തു് കുളിപ്പാനായിട്ടുത്സാഹിക്കുന്നതു കണ്ടു. പിന്നെയൊരിടത്തു ഭക്ഷിപ്പാൻ ഭാവിക്കുന്നതു കണ്ടു. ഒരിടത്തു് ബ്രാഹ്മണരെ കാലുകഴികിച്ചൂട്ടുന്നതു കണ്ടു. ചിലടത്തു പഞ്ചയജ്ഞങ്ങളെ ചെയ്യുന്നതും ചിലടത്ത് ഉദ്ധവപ്രമുഖന്മാരായിരിക്കുന്ന മന്ത്രികളോടുകൂടെ മന്ത്രവിചാരം ചെയ്യുന്നതും കണ്ടു. ഒരിടത്ത പുത്രന്മാരുടെ ഉപനയനാദികൾ ചെയ്യിക്കുന്നു. ചിലടത്ത അവരെക്കൊണ്ടു വിവാഹം കഴിപ്പിക്കുന്നു. ചിലടത്ത് പുത്രിമാരെക്കൊടുപ്പാൻ ശ്രമിക്കുന്നു. ചിലടത്ത് കുതിരപ്പുറത്തുകേറി കുതിരയെ ഓടിക്കുന്നു. ചിലടത്ത് ആയുധാഭ്യാസം ചെയ്യുന്നു. ചിലടത്ത് നായാട്ടിനായിക്കൊണ്ടു പുറപ്പെടാൻ വട്ടംകൂട്ടുന്നു.

ഈവണ്ണം പതിനാറായിരത്തെട്ടു് ഭാര്യമാരുടെ ഭവനങ്ങളിലും ഭഗവാനെ ഓരോ പ്രകാരത്തിൽ കണ്ടിട്ടു മഹർഷി ഏററവും

ആശ്ചൎയ്യത്തോടും ആനന്ദത്തോടുംകൂടെ ഭഗവാന്റെ ശ്രീപാദാരവിന്ദങ്ങളിൽ സാഷ്ടാംഗപാതമാകുംവണ്ണം നമസ്കരിപ്പുതുംചെയ്തു. "അല്ലേ ഭക്തവത്സലനായുള്ളോവേ! നിന്തിരുവടിയുടെ യോഗമായയുടെ പ്രഭാവത്തെ അറിയാതെകണ്ടു് പരീക്ഷിപ്പാൻ ഭാവിച്ച എന്റെ അപരാധത്തെ ക്ഷമിച്ചു് രക്ഷിച്ചുകൊള്ളണം." എന്നീവണ്ണം പ്രാൎത്ഥിച്ചു സ്തുതിക്കുന്ന മഹൎഷിയോടീവണ്ണമരുളിച്ചെയ്തു. "അല്ലേ ബ്രാഹ്മണൻ! ഞാൻ ധൎമ്മത്തെ പറകയും ചെയ്യും; ധൎമ്മത്തെ ചെയ്കയുംചെയ്യും. അതിനെ അനുമോദിക്കയുംചെയ്യും." ഇപ്രകാരം ഗൃഹസ്ഥന്മാൎക്കു വിധിച്ചിരിക്കുന്ന ധൎമ്മങ്ങളെ ആചരിപ്പുതുംചെയ്തിരിക്കുന്ന ഭഗവാനെ സൎവ്വഗേഹങ്ങളിലുമേകനായിട്ടു തന്നെ കണ്ടു. ധൎമ്മാൎത്ഥകാമങ്ങളിൽ ശുദ്ധിതാത്മാവായിരിക്കുന്ന ഭഗവാനാൽ വഴിപോലെ സമ്മാനിക്കപ്പെട്ടതുംചെയ്തെഴുന്നള്ളീ നാരദമഹൎഷി.

ഇങ്ങനെ ലോകരക്ഷക്കായിക്കൊണ്ടു ഗൃഹീതശക്തിയായി മനുഷ്യപദവിയെ അനുവൎത്തിച്ചിരിക്കുന്ന ഭഗവാൻ ശ്രീനാരായണൻ പതിനാറായിരത്തെട്ടു് ഭാൎയ്യമാരുടെ ലീലാവിലാസങ്ങളെക്കൊണ്ടു് സന്തുഷ്ടചിത്തനായിട്ടു് ശ്രീമദ്ദ്വാരകയിങ്കൽ വസിച്ചു. വിശ്വവിലയോത്ഭവഹേതുവായിരിക്കുന്ന ഭഗവാൻ ഈവണ്ണം യാതൊരുകൎമ്മങ്ങളെ ചെയ്യുന്നു അവററകളെ ഗാനംചെയ്കയും കേൾക്കയും അനുമോദിക്കയും ചെയ്യുന്നവനു മോക്ഷപ്രദനായിരിക്കുന്ന ഭഗവാങ്കൽ ഭക്തി ലഭിക്കും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകോനസപ്തതിതമോ/ധ്യായഃ.

## അഥ സപ്തതിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അല്ലേ രാജാവേ! അനന്തരം ഒരു ദിവസം ഉഷഃകാലം വന്നസമയത്തിങ്കൽ മാധവിമാരൊക്കെയും കൂകുന്ന കോഴികളെ ശപിപ്പുതുംചെയ്തിട്ടു് വിരഹദുഃഖത്തോടുകൂടെ വശായി. അപ്പോൾ രുഗ്മിണിയാകട്ടെ ആ മുഹൂൎത്തത്തെ ശോഭനമായിരിപ്പോന്നെങ്കിലും ഭഗവദ്വിരഹദുഃഖിതയായിട്ടു സഹിച്ചില്ല. ഭഗവാൻ ശ്രീകൃഷ്ണനാകട്ടെ ബ്രാഹ്മമുഹൂൎത്തത്തിങ്കൽ എഴുനേററു രമസ്സിങ്കൽ നിന്നു് അതീതമായിരിക്കുന്ന പരമാത്മാവിനെ ധ്യാനിപ്പുതുംചെയ്തു് കൃതശൌചനായിട്ടു് സ്നാനവുംചെയ്തു

സന്ധ്യാവന്ദനം ചെയ്തു് സനാതനമായിരിക്കുന്ന ബ്രഹ്മത്തെ ജപിപ്പതുംചെയ്തു. സർവ്വദേവതകളേയും പിതൃക്കളേയും ബ്രാഹ്മണരേയും വഴിപോലെ പൂജിപ്പതുംചെയ്തു്, അലംകൃതന്മാരായിരിക്കുന്ന ബ്രാഹ്മണർക്കായിക്കൊണ്ടു നിത്യവും ഈരണ്ടു പശുക്കളെ ദാനംചെയ്യാറുണ്ടു്; അതുംചെയ്തു. മംഗളാർത്ഥമായിട്ടുള്ള അലങ്കാരങ്ങളേയും അലങ്കരിച്ചു് ആജ്യദർശനവും ദർപ്പണദർശനവും ചെയ്തു് ആദിത്യനെ ഉപസ്ഥാനവുംചെയ്തു് അതിഥികളേയും സൽക്കരിച്ചു് തന്റെ സേവകന്മാരുടെ സർവ്വകാമങ്ങളേയും സാധിപ്പിച്ചു് ചണ്ഡാലപര്യന്തമുള്ള ജനങ്ങൾക്കൊക്കെയും അന്നദാനംകൊണ്ടു തൃപ്തിവരുത്തി താനും ഭക്ഷണംകഴിച്ചു. അനന്തരം സർവ്വാഭരണഭൂഷിതനായ്വതുംചെയ്തു് സൂതൻ കൊണ്ടുവന്നിരിക്കുന്ന തേരിന്മേൽ കരേറി ആസ്ഥാനമണ്ഡപത്തെ പ്രാപിച്ചു് രത്നസിംഹാസനാരൂഢനായി വശാവൃതുംചെയ്തു. അപ്പോൾ ശ്രീകൃഷ്ണൻ ജ്യേഷ്ഠനായിരിക്കുന്ന ബലഭദ്രരാമനെ വന്ദിപ്പതുംചെയ്തു് തദനുവാദത്തോടുംകൂടെ സിംഹാസനത്തെ അധിവസിപ്പതുംചെയ്തു. അപ്പോൾ ഉദ്ധവർതുടങ്ങിയുള്ള മന്ത്രിമാരും സാത്യകിതുടങ്ങിയിരിക്കുന്ന യാദവന്മാരും പ്രദ്യുമ്നൻ തുടങ്ങിയിരിക്കുന്ന പുത്രന്മാരും അല്ലാതെകണ്ടുള്ള നാനാബ്രാഹ്മണരും സഭയിങ്കൽ വന്നു് അവരവരുടെ അവസ്ഥയ്ക്കു തക്കവണ്ണമുള്ള ഉപചാരാദികളെ ചെയ്തു യഥാസ്ഥാനമാകുംവണ്ണമധിവസിക്കുന്ന സമയത്തിങ്കൽ അവിടെ ഓരോ പൌരാണികന്മാർ പുരാണങ്ങളെ വായിക്കയും, സ്തുതിപാഠകന്മാരും വന്ദികളും സ്തുതിക്കയും ചെയ്താർ.

ഈവണ്ണമിരിക്കുന്ന സമയത്തിങ്കൽ മുൻപിൽ കണ്ടിട്ടില്ലാത്തൊരു പുരുഷൻ ആ സഭയെ പ്രാപിച്ചു ശ്രീകൃഷ്ണനെ വന്ദിപ്പതും ചെയ്തിട്ടു് ജരാസന്ധൻ പിടിച്ചു് കാരാഗൃഹത്തിങ്കലിട്ടുകിടക്കുന്ന രാജാക്കന്മാരുടെ ദുഃഖത്തെ ബോധിപ്പിച്ചു. രാജാക്കന്മാർ പറഞ്ഞ വാക്കുകളെ ആ പുരുഷൻ പറയുന്നു.

"അല്ലേ സ്വാമിൻ! സർവ്വസാക്ഷിയായുള്ള നിന്തിരുവടിയോടു ഞങ്ങളുടെ ദുഃഖത്തെ പറയേണമെന്നില്ലല്ലോ? എങ്കിലും ദുഷ്ടനായിരിക്കുന്ന ഈ ജരാസന്ധൻ ബലാൽക്കാരേണ എത്രയും വളരെ കാരാഗൃഹത്തിങ്കലിട്ടു ദുഃഖിപ്പിക്കുന്ന ഞങ്ങളെ, എത്രയും ബലവീര്യപരാക്രമശാലിയായിരിക്കുന്ന ഇവനെ ഭഗവാൻ നിഗ്രഹിച്ചു രക്ഷിക്കേണമേ രക്ഷിക്കേണമേ." എന്നിവണ്ണം പറഞ്ഞിരി

ക്കുമ്പോൾ മഹൎഷി ശ്രീനാരദൻ വീണകൊണ്ട് ഭഗവന്നാമങ്ങളെ ഉച്ചരിപ്പുതുംചെയ്തിട്ട് അവിടെ എഴുന്നള്ളുതുംചെയ്തു. മഹൎഷിയെ കണ്ടുകൂടുമ്പോൾ ഭഗവാൻഎഴുന്നേററു മഹൎഷിയെ വന്ദിച്ച് അൎഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചു സൽകരിച്ച് ആസനത്തിന്മേലിരുത്തുതുംചെയ്ത് ഓരോ ലോകവൎത്തമാനങ്ങളെ ചോദിച്ച സമയത്തിങ്കൽ മഹൎഷി "പാണ്ഡവന്മാൎക്ക് രാജസൂയയാഗം ചെയ്‌വാനാഗ്രഹമുണ്ട്; ആയതുകൊണ്ടു നിന്തിരുവടി ഇന്ദ്രപ്രസ്ഥത്തിങ്കലെഴുന്നള്ളി സാധിപ്പിക്കണം. എന്നീവണ്ണം നിന്തിരുവടിയോടു ബോധിപ്പിപ്പാനായിക്കൊണ്ടു പാണ്ഡവന്മാർ പറഞ്ഞയച്ചിട്ടു ഞാനിവിടെ വന്നതു്." എന്നീവണ്ണം മഹൎഷി അറിയിപ്പുതും ചെയ്തു. അപ്പോൾ ജരാസന്ധവധത്തിനായിക്കൊണ്ടുപോകണമെന്നു ചിലൎക്കു പക്ഷം. അതല്ല രാജസൂയത്തിന്നു പോകണമെന്നു ചിലരുടെ മതം. ഈവണ്ണം 'കാൎയ്യദ്വയാകുല'നായിട്ടു ഭഗവാൻ ഉദ്ധവരോടു മന്ദഹാസംചെയ്‌വുതുംചെയ്തിട്ട് ഈവണ്ണമരുളിച്ചെയ്തു. അല്ലേ പ്രിയസഖനായുള്ളോവേ! ഉദ്ധവർ! അങ്ങുന്ന് ഉണ്ടല്ലോ എനിക്ക പരമബന്ധുവായിട്ടും കാൎയ്യാൎത്ഥവിചാരങ്ങളിൽ നിശ്ചയമുണ്ടായിട്ടും. എന്നതുകൊണ്ട് ഇവിടെ ഈ രണ്ടു കാൎയ്യങ്ങളിൽ ഏതൊരു കാൎയ്യത്തിന്നു പുറപ്പെടേണ്ടു എന്നുള്ളതു് അങ്ങുന്നു പറയണം.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്തതിതമോഽധ്യായഃ.

---

## അഥ ഏകസപ്തതിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞാൻ:— ദേവൎഷിയുടെ ഇങ്ങിനെയുള്ള വാക്കിനെ കേട്ടപ്പോൾ ഉദ്ധവരാകട്ടേ ശ്രീകൃഷ്ണന്റേയും സഭാവാസികളുടേയും മതത്തെ അറിഞ്ഞിട്ട് ഈവണ്ണം പറഞ്ഞുതുടങ്ങി. "അല്ലേ ഭഗവൻ! മഹൎഷി പറഞ്ഞുവല്ലോ യാഗം ചെയ്‌വാനിച്ഛരിക്കുന്ന പാണ്ഡവന്മാൎക്കും സഹായിക്കണമെന്ന്; ആയതും ചെയ്യണം. ശരണം പ്രാപിച്ചിരിക്കുന്ന രാജാക്കന്മാരെ രക്ഷിക്കയും വേണം. രാജസൂയം ചെയ്‌വാൻ ദിഗ്ജയം ചെയ്തിട്ടുവേണമല്ലോ? അവിടെ രണ്ടും സാധിക്കാം. ആ ജരാസന്ധനെ നിഗ്രഹിപ്പാൻ ഭീമസേനനെ ഒഴിച്ച് മററാരും ശക്തന്മാരാകയില്ല. എന്നതുകൊണ്ടു നിന്തിരുവടിയും ഭീമസേനനും അൎജ്ജുനനുംകൂടെ ബ്രാഹ്മണ

വേഷപ്രച്ഛന്നന്മാരായിട്ട് ഗിരിവ്രജപുരത്തിങ്കൽചെന്ന് ആതിഥ്യവേലയിങ്കൽ അവനോട്ട ദ്വന്ദ്വയുദ്ധത്തെ യാചിക്കണം. ആ ജരാസന്ധനാകട്ടെ ബ്രാഹ്മണർ യാതൊരു വസ്തുവിനെ യാചിക്കുന്നു അതിനെയൊക്കെയും കൊടുക്കും. എന്നാൽ നിന്തിരുവടിയുടെ സമീപത്തിങ്കൽ ദ്വന്ദ്വയുദ്ധത്തിങ്കൽ ഭീമസേനൻ അവനെ നിഗ്രഹിക്കും. എന്നാൽ രാജാക്കന്മാരെ രക്ഷിക്കയും സാധിക്കാം. ഇന്നു രാജസൂയയാഗം ദേവർഷിപിതൃമാനവന്മാർക്കൊക്കെയും നിന്തിരുവടിക്കും അഭിമതംതന്നെ. ധർമ്മപുത്രരെയൊഴിച്ച് മററുള്ള രാജാക്കന്മാരാരും ഈ യാഗം ചെയ്വാൻ ശക്തന്മാരാകയുമില്ല. അതുകൊണ്ടു തത്സഹായാർത്ഥമായിട്ട് ഇന്ദ്രപ്രസ്ഥത്തിങ്കലേക്കെഴുന്നള്ളണം.'' എന്നീവണ്ണമുള്ള ഉദ്ധവരുടെ വാക്കിനെ സഭാവാസികളെല്ലാവരും വഴിപോലെ സമ്മതിച്ചു. തദനന്തരം ഭഗവാൻ ഉഗ്രസേനനോടും ശ്രീബലഭദ്രരോടും യാത്ര ചൊല്ലുകയും ചെയ്തിട്ട് തന്റെ പതിനാറായിരത്തെട്ടു ഭാര്യമാരേയും അവരുടെ പുത്രപൌത്രന്മാരേയുമൊക്കെ സർവോപകരണങ്ങളോടുംകൂടെ ഓരോരൊ വാഹനങ്ങളിൽ കരേററി അവരുടെ ദാസദാസീജനങ്ങളോടും ചതുരംഗിണിയായിരിക്കുന്ന സേനയോടുംകൂടെ യാത്രപുറപ്പെടീപ്പൂതുംചെയ്തിട്ട് തന്തിരുവടിയും ദാരുകൻ കൊണ്ടുവന്നിരിക്കുന്ന തേരിന്മേൽ കരേറി ഇന്ദ്രപ്രസ്ഥത്തിലേക്കെഴുന്നെള്ളത്തു പുറപ്പെട്ടുതുംചെയ്തു.

എന്നാറേ മഹർഷി ശ്രീനാരദൻ ഭഗവാനോടു യാത്ര ചൊല്ലുതും ചെയ്ത് ആകാശമാർഗ്ഗത്തിൽ കൂടെ എഴുന്നള്ളുതും ചെയ്തു. തദനന്തരം ഭഗവാൻ രാജദൂതനെ സമീപത്തിങ്കൽ വിളിച്ച് ''അല്ലേ രാജാക്കന്മാർ! നിങ്ങൾ ഭയപ്പെടേണ്ട. ജരാസന്ധനെ വധിപ്പിച്ച് നിങ്ങളുടെ ദുഃഖം തീർക്കുന്നുണ്ട്.'' എന്നീവണ്ണം അരുളിച്ചെയ്ത് ദ്വാരവതിയിങ്കൽനിന്ന് പുറപ്പെട്ട് വാദ്യഘോഷങ്ങളെക്കൊണ്ടു ദിക്കുകളെയൊക്കെ മുഴക്കിപ്പിച്ച് ഓരോരോ പ്രദേശങ്ങളെ കടന്നിന്ദ്രപ്രസ്ഥസമീപത്തെ പ്രാപിച്ചു തന്തിരുവടി. കൈയിൽ ധരിച്ചിരിക്കുന്ന പാഞ്ചജന്യത്തെ ശബ്ദിപ്പിതും ചെയ്തു ഭഗവാൻ. പാഞ്ചജന്യധ്വനിയെ കേട്ടസമയത്തിങ്കൽ ധർമ്മപുത്രർ ഏററവും കൌതുകത്തോടുകൂടെ അനുജന്മാരോടും പുരോഹിതന്മാരോടുമൊരുമിച്ചു ഗീതവാദിത്രഘോഷത്തോടും ബ്രഹ്മഘോഷത്തോടുംകൂടി ഭഗവാനേയും പതിനാറായിരത്തെട്ടു ഭാര്യമാ

രേയുമെതിരേററു കൂട്ടിക്കൊണ്ടു രാജധാനിയുടെ അന്തർഭാഗത്തിങ്കൽ കൊണ്ടുചെന്നു സമ്മാനിപ്പുതുംചെയ്തു. രുഗ്മിണിതുടങ്ങിയിരിക്കുന്ന ഭഗവൽപത്നിമാരെയൊക്കയും ദ്രൌപദിയും വഴിപോലെ സമ്മാനിച്ചു തങ്ങളുടെ രാജധാനിയിങ്കലേക്കാൾ ഏററവും സുഖമാകുംവണ്ണം ഇരുത്തുതുംചെയ്തു. ഈവണ്ണം ഭഗവാൻ ഭാര്യമാരോടും പുത്രപൌത്രന്മാരോടും ഭൃത്യമിത്രവർഗ്ഗങ്ങളോടുംകൂടെ ഇന്ദ്രപ്രസ്ഥത്തെ സുഖമാകുംവണ്ണമധിവസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകസപ്തതിതമോഽദ്ധ്യായഃ.

## അഥ ദ്വിസപ്തതിതമോഽദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— ഇങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം ധർമ്മപുത്രരാകട്ടെ മഹർഷിമാരോടും ബ്രാഹ്മണരോടും ആചാര്യന്മാരോടും കുലവൃദ്ധന്മാരോടും ജ്ഞാതിസംബന്ധിബാന്ധവന്മാരോടുംകൂടെ സഭാമദ്ധ്യത്തെ അധിവസിച്ചിട്ടു ശ്രീകൃഷ്ണനോടീവണ്ണം പറഞ്ഞുതുടങ്ങുതും ചെയ്തു. „അല്ലേ ഗോവിന്ദൻ! രാജസൂയമാകുന്ന ക്രതുരാജനെക്കൊണ്ടു പാവനികളായിരിക്കുന്ന നിന്തിരുവടിയുടെ കലകളെ യജിപ്പാനായിക്കൊണ്ടു ഞാനിച്ഛരിക്കുന്നു. നിന്തിരുവടി എന്നെക്കൊണ്ട് അതു സാധിപ്പിക്കണം. നിന്തിരുവടിയുടെ ചരണാരവിന്ദസേവാനുഭാവത്തെ ഈ ലോകം കാണട്ടെ. നിന്തിരുവടിയെ സേവിക്കുന്നവരുടേയും സേവിക്കാത്തവരുടേയും അനുഭവത്തെ കാട്ടണം ഭഗവാൻ" എന്നു്. „അല്ലേ രാജാവേ! അങ്ങെ ബുദ്ധിയിങ്കലുറച്ചതു സാധുതന്നെ. യാതൊന്നുകൊണ്ടു കല്യാണിയായിരിക്കുന്ന അങ്ങേ കീർത്തി ലോകങ്ങളിൽ നിറയും. എന്നാൽ ലോകപാലാംശസംഭവന്മാരായിരിക്കുന്ന അങ്ങെ അനുജന്മാർ ഭീമാദികളെക്കൊണ്ടു ദിഗ്ജയം ചെയ്യിപ്പിച്ചു സർവ്വസംഭാരങ്ങളേയും സംഭരിച്ചിട്ടു് ഈ യാഗത്തെ ആരംഭിച്ചുകൊണ്ടാലും. എന്നെ അർജ്ജുനനെപ്പോലെ അങ്ങെ ആജ്ഞാകരനെന്നു അറിഞ്ഞാലും."

ഇങ്ങനെ ഭഗവാന്റെ വാക്കുകേട്ടു സന്തുഷ്ടനായിരിക്കുന്ന രാജാവു ഭ്രാതാക്കന്മാരെ ദിഗ്ജയത്തിനായിക്കൊണ്ടു നിയോഗിച്ചു. സഹദേവനെ സൃഞ്ജയന്മാരോടുംകൂടെ തെക്കെദിക്കിനയച്ചു. പടിഞ്ഞാറെദിക്കിൽ നകുലനേയും, വടക്കേദിക്കിൽ അർജ്ജുനനേയും,

കിന്ദ്യക്കെദിക്കിൽ ഭീമസേനനേയും മാത്സ്യന്മാരോടും, കേകയന്മാരോടും, മദ്രകന്മാരോടുംകൂടെ അയച്ചു. അവർ അതതു ദിക്കുകളിലുള്ള രാജാക്കന്മാരെയൊക്കയും ജയിച്ച് അവരോടു കപ്പം വാങ്ങി അജാതശത്രുവായിരിക്കുന്ന ധർമ്മപുത്രക്കായിക്കൊണ്ട് അവധികൂടാതെകണ്ടുള്ള ദ്രവ്യസമൂഹത്തെ കൊണ്ടുക്കൊടുത്തിട്ടു ജരാസന്ധനെയൊഴിച്ചു മററുള്ള രാജാക്കന്മാരെയൊക്കെ ജയിച്ചുവെന്നു കേട്ടിട്ടു നൃപതി ധ്യാനപരനായിരിക്കുംസമയത്തിങ്കൽ, ഹരി, മുൻപിൽ ഉദ്ധവർ പറഞ്ഞ ഉപായത്തെ അവിടെ പറവ്വതുംചെയ്തു.

തദനന്തരം ഭീമാർജ്ജനജനാർദ്ദനന്മാർ മൂവരും ബ്രാഹ്മണവേഷത്തെ ധരിച്ചിട്ടു ഗിരിവ്രജപുരത്തെ പ്രാപിച്ചിട്ടു ജരാസന്ധനോട് ആതിത്ഥ്യവേലയിങ്കൽ ഈവണ്ണം യാചിപ്പൂതുംചെയ്തു. „അല്ലേ മഹാരാജാവേ! ഞങ്ങൾ ദൂരത്തിന്നു വന്നിരിക്കുന്ന അതിഥികളാകുന്നു. അത്ഥികളാകുന്നു. ഞങ്ങളുടെ ആഗ്രഹത്തെ അങ്ങുന്നു സാധിപ്പിക്കണം" എന്ന്. ഇങ്ങനെ കേട്ടിട്ടു ജരാസന്ധൻ സ്വരങ്ങളെക്കൊണ്ടും, ആകൃതികളെക്കൊണ്ടും, ത്വങ്മുകണ്ടിട്ടും അവരെ താൻ മുൻപിൽ കണ്ടിരിക്കുന്ന രാജാക്കന്മാരെന്നറിഞ്ഞിട്ട് ഇപ്രകാരം വിചാരിച്ചു. „ഇവർ ബ്രാഹ്മണരല്ല. രാജാക്കന്മാരാകുന്നു. ഇവരുടെ ആഗ്രഹത്തെ സാധിപ്പിക്കണം. മഹാബലിയുടെ കീത്തി ഇന്നും കേൾക്കുന്നുണ്ടല്ലോ? വിപ്രവ്യാജനായിരിക്കുന്ന വിഷ്ണുവിനാൽ ഐശ്വര്യത്തിങ്കൽ നിന്നു ഭ്രംശിതനായിട്ടും തൻെറ സത്യത്തെ ഉപേക്ഷിച്ചില്ല. എന്നതുകൊണ്ട് ഇവരുടെ കാമത്തെ എന്തെങ്കിലും സാധിപ്പിക്കുന്നുണ്ട്" എന്ന്. ഈവണ്ണം നിശ്ചയിച്ച് അവരോടിപ്രകാരം പറഞ്ഞു. „അല്ലേ വിപ്രന്മാർ! നിങ്ങളുടെ കാമമെന്തെങ്കിലും വരിച്ചാലും. ആത്മശിരസ്സിനെത്തന്നെ എങ്കിലും തരുന്നുണ്ട്" എന്ന്. ഈവണ്ണം കേട്ടസമയത്തിങ്കൽ ഭഗവാൻ അരുളിച്ചെയ്തു.

„അല്ലേ രാജേന്ദ്രൻ! ഞങ്ങൾക്കു ദ്വന്ദ്വയുദ്ധത്തെ തരണം. ഞങ്ങൾ ബ്രാഹ്മണരല്ല. രാജാക്കന്മാരാകുന്നു. ഇവൻ വൃകോദരനാകുന്നു. ഇവൻ അവൻെറ ഭ്രാതാവായിരിക്കുന്ന അർജ്ജനനാകുന്നു. ഇവരുടെ മാതുലപുത്രനായ നിൻെറ പരമശത്രുവായിരിക്കുന്ന കൃഷ്ണൻ എന്നു എന്നെയും ധരിച്ചുകൊണ്ടാലും." എന്നു കേട്ടസമയത്തിങ്കൽ ജരാസന്ധൻ ഉറക്കെ പൊട്ടിച്ചിരിപ്പൂതുംചെയ്തിട്ടു „അല്ലേ കൃഷ്ണൻ! ഞാൻ ഭീരുവായിരിക്കുന്ന നിന്നോടുകൂടെ യുദ്ധം

ചെയ്യുകയില്ല. ഇവൻ വയസ്സുകൊണ്ടു സമനല്ല. വേണമെങ്കിൽ ഭീമനുമായിട്ടു യുദ്ധംചെയ്യാം." എന്നു പറഞ്ഞു ഭീമനോടുനന്നായി ക്കൊണ്ടു വലുതായിരിക്കുന്ന ഒരു ഗദയെ കൊടുത്തു താനും ഒരു ഗദയെടുപ്പുതുംചെയ്തിട്ടു സമരഭൂമിയിങ്കൽ ചെന്നിട്ടു ഭീമസേനനും ജരാസന്ധനുംകൂടെ അതിഭയങ്കരമായിരിക്കുന്ന ഗദായുദ്ധം ആരംഭിച്ചു.

ഗദകൾ തമ്മിൽ പ്രയോഗിക്കുമ്പോൾ 'ചട ചട' എന്നുള്ള ശബ്ദംകൊണ്ടു ദിക്കുകളൊക്കെ ഞെട്ടിത്തുടങ്ങി. ഗദകൾ കൊണ്ടു അന്യോന്യം മാറിടങ്ങളിലും ചുമലുകളിലും ഓരോ മർമ്മങ്ങളിലുമടിച്ചു. അപ്പോൾ ഗദകൾ രണ്ടും പൊടികളായിട്ടു ഭവിച്ചു. ആ സമയത്തിങ്കൽ ബാഹുയുദ്ധമാരംഭിച്ചു. മുഷ്ടിപ്രഹാരങ്ങൾ, തലപ്രഹാരങ്ങൾ, മാറോടുമാറു, തലയോടു തല, എന്നീവണ്ണം ഓരോ പ്രയോഗങ്ങൾ തുടങ്ങി. ജരാസന്ധൻെറ ശക്തി തടുക്കാൻ വഹിയാതെയായിട്ടു ഭീമസേനൻ ഭഗവാൻെറ നേരേയും അർജ്ജുനൻെറ നേരേയും നോക്കിത്തുടങ്ങിയ സമയത്തിങ്കൽ ഭഗവാൻ ഒരില കീറീട്ടു തിരിച്ചിട്ടു കാട്ടിക്കൊടുത്തു. അതറിഞ്ഞിട്ടു ഭീമൻ ജരാസന്ധനെ മറിച്ചിട്ടുംകളഞ്ഞു് ഒരു കാലിന്മേൽ ചവുട്ടിക്കൊണ്ടു മറേറകാലിന്മേൽ പിടിച്ച് ആന പനകീറുമ്പോലെ മാന്തിക്കീറി കാലും തലയും തിരിച്ചു ഭൂമിയിലിട്ടുകളഞ്ഞിട്ടു ഉറക്കെ സിംഹനാദംചെയ്തു. അപ്പോൾ പുരവാസികളൊക്കയും 'ഹാ ഹാ കഷ്ടം' എന്നിങ്ങനെ ദുഃഖിതരായിട്ടു തീൎന്നു. വിജയാച്യുതന്മാർ ഭീമസേനനെ പരിഷ്വജിച്ചിട്ടു സന്തോഷിച്ചു. തൽപുത്രനായിരിക്കുന്ന സഹദേവനെ മഗധരാജാവാക്കി അഭിഷേകം ചെയ്വുതുംചെയ്തു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ദ്വിസപ്തതിതമോ/ധ്യായഃ.

---

## അഥ ത്രിസപ്തതിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—തദനന്തരം ഇരുപതിനായിരത്തെണ്ണൂറു രാജാക്കന്മാരെ ലീലയോടുകൂടെ ജരാസന്ധൻ ജയിച്ചിട്ട് ഒരു പൎവ്വതഗുഹയിലിട്ടടച്ചു കിടക്കുന്നു. അവരെയൊക്കയും ഭഗവന്നിയോഗത്തോടുകൂടെ ജരാസന്ധപുത്രനായിരിക്കുന്ന സഹദേവൻ തുറന്നുവിട്ടു. ആ സമയത്തിങ്കൽ അവർ മലിനന്മാരായി

ഏത്രയും മുഷിഞ്ഞിരിക്കുന്ന വസ്ത്രത്തോടുംകൂടെ ഗിരിദ്രോണയികൽനിന്നു പുറപ്പെട്ടു, ഏററവും പ്രകാശത്തോടുംകൂടെ കാർകോരിയിരിക്കുന്ന മേഘംപോലെ അതിശ്യാമളനായി സ്സ്വച്ഛനായി സുഖസേവനീയനായി പീതാംബരകൌസ്തുഭാദികളെക്കൊണ്ടലംകൃതനായി സുപ്രസന്നമുഖചന്ദ്രനായിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണനെക്കണ്ടിട്ടു തങ്ങളുടെ ദുഃഖങ്ങളൊക്കെ മറന്ന് ആനന്ദാംബുധിമഗ്നഹൃദയന്മാരായിട്ടു ഭഗവാൻെറ ചരണാരവിന്ദങ്ങളിൽ സാഷ്ടാംഗപാതമാകുംവണ്ണം നമസ്കരിച്ചെണീററു മൂർദ്ധാവിങ്കൽ ബദ്ധാഞ്ജലിപുടന്മാരായി ഇങ്ങനെ സ്തുതിച്ചുതുടങ്ങുതുംചെയ്തു.

"അല്ലേ ദേവദേവേശനായുള്ളോവേ! പ്രപന്നാർത്തിഹരനായുള്ളോവേ! അവ്യയനായുള്ളോവേ! നിന്തിരുവടിക്കായിക്കൊണ്ടു നമസ്കാരം. ഘോരസംസൃതിയിങ്കൽ നിന്നു നിർവ്വിണ്ണന്മാരായി ശരണം പ്രാപിച്ചിരിക്കുന്ന ഞങ്ങളെ രക്ഷിക്കേണമേ, രക്ഷിക്കേണമേ. അല്ലേ ജനാർദ്ദനൻ! ഞങ്ങൾക്ക് ഈ മാഗധനോടു വൈരമുണ്ടാകുന്നില്ല. രാജാക്കന്മാൎക്കു രാജ്യഭ്രംശം വരുന്നതു നിന്തിരുവടിയുടെ അനുഗ്രഹംതന്നെ. രാജ്യൈശ്വൎയ്യമദോന്നദ്ധന്മാരായിട്ടു നൃപന്മാർ ശ്രേയസ്സിനെ ലഭിക്കുന്നില്ല. തവമായാമോഹിതബുദ്ധികളായിട്ടുറപ്പില്ലാത്ത സമ്പത്തുകളെ നിത്യകളെന്നു വിചാരിക്കുന്നു. ഞങ്ങൾ മുൻപിൽ ശ്രീമദംകൊണ്ടു തന്റേടംകൂടാതെ ഈ ഭൂമിനിമിത്തമായിട്ട് അന്യോന്യം സ്പൎദ്ധിപ്പുതുംചെയ്തു കാലസ്വരൂപനായിരിക്കുന്ന നിന്തിരുവടിയെ വിചാരിക്കാതെ ദുൎമ്മദന്മാരായിട്ടിരുന്നു. ആ ഞങ്ങൾതന്നെ കാലസ്വരൂപനായിരിക്കുന്ന നിന്തിരുവടിയുടെ കൃപകൊണ്ടു രാജ്യഭ്രഷ്ടന്മാരായിട്ടു നിന്തിരുവടിയുടെ പാദാരവിന്ദസ്മരണത്തിങ്കലധികാരികളായിട്ടു തീൎന്നു. ഇനി ഒരിക്കലും ഭഗവൽസ്മരണത്തിന്നു നാശംവരാതെയിരിപ്പാൻ അനുഗ്രഹിക്കണം.

കൃഷ്ണായ വാസുദേവായ ഹരയേ പരമാത്മനേ
പ്രണതക്ലേശനാശായ ഗോവിന്ദായ നമോഽസ്തു തേ"

ഇങ്ങനെ മുക്തബന്ധന്മാരായിരിക്കുന്ന രാജാക്കന്മാരാൽ സംസ്തൂയമാനനായിട്ടു ഭഗവാൻ രാജാക്കന്മാരോടരുളിച്ചെയ്തു. "അല്ലേ രാജാക്കന്മാർ! ഇന്നുതുടങ്ങി നിങ്ങൾക്ക് അഖിലേശ്വരനായിരിക്കുന്ന എങ്കൽ അപായംകൂടാതെയുള്ള ഭക്തിയുണ്ടാകും. അവരവരുടെ രാജ്യങ്ങളിൽ ചെന്നു ധൎമ്മരക്ഷചെയ്യുതുംചെയ്തു

അധിവസിച്ചാലും." ഇങ്ങനെ അരുളിച്ചെയ്തു സഹദേവനെക്കൊണ്ട് അവരുടെ സ്നാനാദികൾ ചെയ്യിപ്പിച്ചു വസ്ത്രാഭരണഭൂഷിതരായിട്ട് അവരുടെ രാജ്യങ്ങളിൽ അയപ്പതുംചെയ്തിട്ടു ഭഗവാൻ ഭീമാർജ്ജുനന്മാരോടുംകൂടെ ഖാണ്ഡവപ്രസ്ഥത്തെ പ്രാപിച്ചിട്ടു ശംഖുവിളിപ്പതുംചെയ്തു ധർമ്മപുത്രരോടു വർത്തമാനങ്ങളെയൊക്കെ കേൾപ്പിച്ച സമയത്തിങ്കൽ രാജാവു് ആനന്ദാശ്രുക്കളെ പൊഴിപ്പതും ചെയ്തു കുറഞ്ഞൊരുനേരം സന്തോഷാതിരേകംകൊണ്ടു് മിണ്ടാതെയിരുന്നു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ത്രിസപ്തതിതമോƒദ്ധ്യായഃ.

---

## അഥ ചതുഃസപ്തതിതമോƒദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ഈവണ്ണം യുധിഷ്ഠിരനാകട്ടെ ജരാസന്ധവധത്തേയും ശ്രീകൃഷ്ണന്റെ തനിക്കുതാൻപോരിമത്തേയും കേട്ടിട്ടു പ്രീതനായിട്ടു ഭഗവാനോടു പറഞ്ഞു. "ത്രൈലോക്യഗുരുക്കളായിരിക്കുന്ന ലോകപാലന്മാരൊക്കയും യാതൊരു നിന്തിരുവടിയുടെ ശാസനത്തെ ശിരസ്സുകൊണ്ടു വഹിക്കുന്നു എന്നിരിക്കുന്ന നിന്തിരുവടി ഈ ആളുകളുടെ ശാസനം കേൾക്കുന്നതു ഭക്തന്മാരെക്കുറിച്ചുള്ള വാത്സല്യംതന്നെ."

എന്നിങ്ങനെ പറവതുംചെയ്തിട്ടു യജ്ഞിയമായിരിക്കുന്ന കാലത്തിങ്കൽ യുക്തന്മാരായിരിക്കുന്ന ഋത്വിക്കുകളെ വരിച്ചു. ദ്വൈപായനൻ, ഭരദ്വാജൻ, സുമന്തു, ജൈമിനി, അസിതൻ, വസിഷ്ഠൻ എന്നു തുടങ്ങിയിരിക്കുന്ന ഋത്വിക്കുകളെ വരുത്തിയാൻ. ഭീഷ്മദ്രോണകൃപാദികളേയും സപുത്രനായിരിക്കുന്ന ധൃതരാഷ്ട്രനേയും വിദുരരേയും വരുത്തി. ചതുസ്സമുദ്രമുദ്രിതയായിരിക്കുന്ന ഭൂമിയിങ്കലുള്ള രാജാക്കന്മാരേയും ബ്രാഹ്മണരേയും മഹർഷിശ്രേഷ്ഠന്മാരേയും മററുള്ള നാനാജാതികളേയും വരുത്തി അവരവരുടെ അവസ്ഥക്കുതക്കവണ്ണമെല്ലാവരേയും സമ്മാനിപ്പതുംചെയ്തു. അനന്തരം ആ മഹർഷിമാർ ആ ദേവയജനസ്ഥലത്തേ കലപ്പകൊണ്ടു് ഉഴുതു രാജാവിന്നെ ഭാര്യയോടുംകൂടെ ദീക്ഷിപ്പിച്ചിട്ടു യാഗത്തിന്റെ ഓരോരോ ക്രിയകൾ തുടങ്ങുതും ചെയ്തു. ആ യാഗത്തിന്റെ പാത്രങ്ങളും ഉപകരണങ്ങളും ഒക്കെ സ്വർണ്ണമയങ്ങളാകുന്നു. അല്ലേ രാജാവേ! അങ്ങേ പിതാമഹന്റെ യാഗത്തിങ്കൽ ബന്ധുക്കളായിരിക്കുന്ന രാജാക്കന്മാരൊക്കയും ഓരോരോ പരിചര്യക്കാ

യിക്കൊണ്ടു തീൎന്നു. ഭീമസേനൻ അടുക്കളയ്ക്കദ്ധ്യക്ഷനായിട്ടു്. ദു ൎയ്യോധനൻ കലവറക്കാരനായിട്ടു്. സഹദേവൻ ക്രിയകൾക്കു വേണ്ടുന്നവരെ ക്ഷണിപ്പാൻ നകുലൻ കോപ്പുകളൊക്കെ വരു ത്തുവാൻ. അൎജ്ജുനൻ സജ്ജനങ്ങളെ ശുശ്രൂഷിപ്പാൻ. ദ്രുപദമ ഹാരാജാവു വിളമ്പാൻ അദ്ധ്യക്ഷനായിട്ടു്. കൎണ്ണൻ ദാനത്തിന്ന ദ്ധ്യക്ഷനായിട്ടു. ഈവണ്ണം പലരും പലപല കൎമ്മങ്ങളിൽ നിയു ക്തന്മാരായി. എന്നുവേണ്ട ത്രൈലോക്യനാഥനായിരിക്കുന്ന ഭഗ വാൻ ശ്രീകൃഷ്ണൻകൂടെ ബ്രാഹ്മണരെ കാലുകഴുകിപ്പാനായിക്കൊണ്ടു കല്പിതനായി. ആ ധൎമ്മപുത്രരുടെ ഭാഗ്യാതിശയത്തെ എങ്ങനെ പറയേണ്ടു!

ഇങ്ങനെ ഓരോരോ ക്രിയകൾ കഴിഞ്ഞു് അഗ്രപൂജക്കായി ക്കൊണ്ടുള്ള സമയം വന്നപ്പോൾ സഹദേവന്റെയും ഭീഷ്മരു ടേയും വാക്കിനെ അനുസരിച്ചു ധൎമ്മപുത്രർ വിശ്വഭ്രുതസ്വരൂപ നായിരിക്കുന്ന ഭഗവാനായിക്കൊണ്ടു് അഗ്രപൂജചെയ്തു തന്റെ പുത്രമിത്രകളത്രാദികളെയൊക്കയും ഭഗവാങ്കൽ സമൎപ്പിച്ചിട്ടു ഭ ഗവാന്റെ ചരണാരവിന്ദങ്ങളിൽ സാഷ്ടാംഗപാതമാകുംവണ്ണം നമസ്കരിച്ച സമയത്തിങ്കൽ ബ്രഹ്മാദിപിപീലികാപൎയ്യന്തമുള്ള സകലപ്രാണികളും തൃപ്തന്മാരായി ആനന്ദാമൃതമഗ്നഹൃദയന്മാരാ യിട്ടു തീൎന്നു. അപ്പോൾ ശിശുപാലനാകട്ടെ കോപിപ്പുതുംചെ യ്തിട്ടു „ഇന്നു വളരെ തനിക്കുതാൻപോന്നിരിക്കുന്ന രാജാക്കന്മാ രും മഹൎഷിമാരുമിരിക്കുമ്പോൾ ഈ യുധിഷ്ഠിരൻ ഈ ഗോപാ ലവടുവിനായിക്കൊണ്ടു അഗ്രപൂജചെയ്തുവല്ലോ? കഷ്ടം! കഷ്ടം! ഇത്ര മൂഢനായിപ്പോയല്ലോ ഈ ധൎമ്മപുത്രർ. ഇവന്നു് ഒരു ജാതി യുണ്ടോ കൎമ്മങ്ങളുണ്ടോ?'' എന്നീവണ്ണം അധിക്ഷേപിപ്പുതുംചെ യ്തിട്ടു യാഗം മുടക്കാനായിട്ടു ചാടിപ്പുറപ്പെട്ടു സമയത്തിങ്കൽ പാ ണ്ഡവന്മാരൊക്കയും ആയുധപാണികളായിട്ടു ശിശുപാലന്റെ നേരേ പാഞ്ഞടുത്തു. അപ്പോൾ നിജപക്ഷകന്മാരെയൊക്കെ തടു പ്പുതുംചെയ്തിട്ടു തൃച്ചക്രംകൊണ്ടു ഭഗവാൻ ശിശുപാലന്റെ ശി രസ്സറുത്തു ഭൂമിയിലിടുകയുംചെയ്തു.

അപ്പോൾ ശിശുപാലന്റെ ശരീരത്തിങ്കൽ നിന്നു് ഒരു തേജസ്സ് എല്ലാവരും കണ്ടിരിക്കേ ശ്രീകൃഷ്ണനോടു ചേൎന്നു. അ പ്പോൾ ദേവകൾ പുഷ്പവൃഷ്ടിചെയ്തു. പെരുമ്പറ കൊട്ടി ഘോ ഷിച്ചു. വലുതായിരിക്കുന്ന ആ യാഗം ഭഗവാനെക്കൊണ്ടു നിവ്

ഹിച്ചതിന്റെ ശേഷം ജനങ്ങളൊക്കയും ശ്രീകൃഷ്ണൻ ജയിക്കുന്നു. ധമ്മപുത്രർ ജയിക്കുന്നു.'' എന്നീവണ്ണം പ്രശംസിപ്പൂതുംചെയ്തു അവരവരുടെ ദിക്കുകളിലേക്കു പോവൃതുംചെയ്തു. ജനങ്ങൾ ഹരിദാസനായിരുന്ന രാജഷിയുടെ രാജസൂയമഹോദയത്തെ പ്രശംസിച്ചിട്ടു തൃപ്തന്മാരായില്ല. അല്ലേ രാജാവേ! ആ രാജസൂയത്തിങ്കലെ ഐശ്വയ്യം കണ്ടിട്ട് ദുര്യോധനനെ ഒഴിച്ചു മററുള്ളവരൊക്കയും സന്തോഷിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ചതുഃസപ്തതിതമോfധ്യായഃ.

---

## അഥ പഞ്ചസപ്തതിതമോfധ്യായഃ.

രാജാവു:—അല്ലേ മഹഷി! അജാതശത്രുവിന്റെ ആ രാജസൂയമഹോദയത്തെക്കണ്ടിട്ട് എല്ലാവരും സന്തോഷിച്ചു. ദുര്യോധനനു സന്തോഷമുണ്ടായില്ല എന്നല്ലോ കേട്ടു. അതിനു കാരണമെന്തെന്നു പറഞ്ഞുകേൾക്കണം.

ശ്രീശുകൻ പറഞ്ഞു:— ഇപ്രകാരം ധമ്മപുത്രരാകട്ടെ ഭഗവാന്റെ കൃപഹേതുവായിട്ടു രാജസൂയയാഗം കഴിച്ചു മനോരഥസമുദ്രത്തെക്കടന്നു കൃതാത്ഥനായിട്ടു അനുജന്മാരായിരിക്കുന്ന ഭീമാദികളോടും ഭഗവാൻ ശ്രീകൃഷ്ണനോടും ദ്രൌപദിയോടുംകൂടെ മയനിമ്മിതയായിരിക്കുന്ന സഭയിങ്കൽ സിംഹാസനാരൂഢനായിട്ടിരിക്കുന്ന സമയത്തിങ്കൽ ദുര്യോധനനാകട്ടെ പാണ്ഡവന്മാരുടെ ഇങ്ങനെയുള്ള ഐശ്വയ്യത്തെക്കണ്ടിട്ടു അസാമാന്യകുണ്ഠിതത്തോടുകൂടെ വശായിട്ടു ആ സഭയിങ്കൽ സഞ്ചരിക്കുന്ന സമയത്തിങ്കൽ ആ സഭയിങ്കൽ ചിലദിക്കിൽ വെള്ളമില്ലാത്തിടത്തു വെള്ളമുണ്ടെന്നു ഭ്രമിക്ക, വെള്ളമുള്ളിടത്തു വെള്ളമില്ലെന്നു ഭ്രമിക്ക, ഇങ്ങനെ ഉഴന്നു. അതു കണ്ടിട്ടു പാണ്ഡവന്മാരൊക്കയും വാപൊത്തിക്കൊണ്ടു ചിരിച്ചു. ഭീമസേനനും ദ്രൌപദിയും ഉറക്കെച്ചിരിച്ചു. അപ്പോൾ ഭഗവാൻ കണ്ണുകാട്ടി അതിനെ വർദ്ധിപ്പിച്ചു. ആ ഹാസംതന്നെ ഭൂഭാരനാശത്തിന്നു ഹേതുവായിട്ടു തീൎന്നു. അപ്പോൾ ദുര്യോധനൻ ഏററവും ശോകമോഹകുണ്ഠിതങ്ങളോടുകൂടെ ഹസ്തിനപുരത്തെ പ്രാപിപ്പൂതുംചെയ്തു. പാണ്ഡവന്മാർ ശ്രീകൃഷ്ണനോടും ബലഭദ്രരോടും വിദുരർതുടങ്ങിയിരിക്കുന്ന മററുള്ള

ബന്ധുക്കളോടുംകൂടെ കൃതാൎത്ഥന്മാരായിട്ട് ഇന്ദ്രപ്രസ്ഥത്തെ സുഖമാകുംവണ്ണമധിവസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചസപ്തതിതമോ/ധ്യായഃ.

---

## അഥ ഷട്സപ്തതിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അല്ലേ മഹാരാജാവേ! വത്സരാതൻ! ഇനി ഭഗവാൻ ശ്രീകൃഷ്ണന്റെ മറെറാരത്ഭുതകൎമ്മത്തെ കേട്ടാലും. സൌഭപതിയായിരിക്കുന്ന സാല്വനെ നിഗ്രഹിച്ചതു യാതൊരു പ്രകാരമെന്ന്. പണ്ടു സാല്വൻ രുഗ്മിണീവിവാഹത്തിങ്കൽ ജരാസന്ധാദികളെപ്പോലെ യദുക്കളോടു തോററോടിയ ശേഷം ഭഗവാൻ ശ്രീപരമേശ്വരനെക്കുറിച്ച് അതിഭയങ്കരമായിരിക്കുന്ന തപസ്സുചെയ്തു ഭഗവാനെ പ്രസാദിപ്പിച്ചിട്ടു പ്രസന്നനായിരിക്കുന്ന ഭഗവാൻപക്കൽനിന്നും കാമഗമായിരിക്കുന്ന സൌഭമാകുന്ന വിമാനത്തെ ലഭിപ്പതുംചെയ്തിട്ടു ഭഗവാൻ ഇന്ദ്രപ്രസ്ഥത്തിങ്കൽ വസിക്കുന്ന സമയത്തിങ്കൽ സൌഭമാകുന്ന വിമാനത്തെക്കരേറി പടജ്ജനങ്ങളോടുകൂടെ യദുരാജധാനിയായ ദ്വാരവതിയെ പ്രാപിച്ചു യുദ്ധത്തിന്നു തട്ടിവിളിപ്പതുംചെയ്തു.

അപ്പോൾ പ്രദ്യുമ്നൻ യാദവന്മാർ, സാത്വതന്മാർ, വൃഷ്ണികൾ, അന്ധകന്മാർതുടങ്ങിയിരിക്കുന്ന യദുഭടന്മാരോടും കൂടെ സൌഭപതിയായിരിക്കുന്ന സാല്വന്റെ നേരെയും പടജ്ജനങ്ങളുടെ നേരെയും അതിഘോരമായിരിക്കുന്ന ശരവൃഷ്ടി തുടങ്ങുതും ചെയ്തു. സാല്വനും അതുപോലെതന്നെ പ്രദ്യുമ്നന്റെ നേരെയും ശക്തി, ശതഘ്നി, മുസലം, മുസുണ്ഡി തുടങ്ങിയിരിക്കുന്ന ആയുധങ്ങളെ വൎഷിച്ചു തുടങ്ങി. അപ്പോൾ ദ്യുമാനെന്നു പ്രസിദ്ധനായിരിക്കുന്ന സാല്വാമാത്യൻ പ്രദ്യുമ്നന്റെ നേരെ പാഞ്ഞടുപ്പതുംചെയ്തിട്ടു പ്രദ്യുമ്നന്റെ മാറത്തു അതിഭയങ്കരമായിരിക്കുന്ന ഗദകൊണ്ട് ഒന്നടിച്ചു. അപ്പോൾ ആ ഗദാപ്രഹാരംകൊണ്ടു മാറിടം പൊട്ടിച്ചോരയൊലിച്ചു മോഹാലസ്യത്തോടുകൂടെയിരിക്കുന്ന പ്രദ്യുമ്നനെ സൂതൻ തേരുതിരിച്ചടിച്ചു രാജധാനിയിങ്കൽ കൊണ്ടുചെന്നു ശീതോപചാരാദികൾ ചെയ്താശ്വസിപ്പിച്ചു.

തദനന്തരം പ്രദ്യുമ്നൻ ആശ്വസ്തനായിട്ട് „അല്ലേ സൂതൻ! നീ യുദ്ധത്തിങ്കൽനിന്ന് എന്നെ തിരിച്ചുകൊണ്ടുപോന്നത് ഒട്ടും നന്നായില്ല. യദുവംശത്തിങ്കൽ ജനിച്ചവരാരുംതന്നെ ശത്രുക്ക

ളോടു യുദ്ധംചെയ്യുമ്പോൾ തിരിച്ചുപോന്നു കേട്ടിട്ടില്ലല്ലോ. ഞാൻ നീ ഹേതുവായിട്ട് അതു കേൾക്കേണ്ടിവന്നുവല്ലോ?" എന്നിങ്ങനെ പരിഭവിച്ചുപറഞ്ഞു. ആ സമയത്തിങ്കൽ "അല്ലേ സ്വാമിൻ! ഞാൻ യുദ്ധമദ്ധ്യത്തിങ്കൽ അങ്ങേ പരിശ്രമം കണ്ടിട്ട് അതു തീൎപ്പാനായിട്ടത്രേ തേരു തിരിച്ചുവിട്ടതു്" എന്നിങ്ങനേ സൂതൻ പറഞ്ഞു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷട്സപ്തതിതമോ/ധ്യായഃ.

## അഥ സപ്തസപ്തതിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അപ്പോൾ പ്രദ്യുമ്നൻ "എന്നാൽ ദ്യുമാന്റെനേരെ തേരു തിരിച്ചുവിടുക" എന്നു പറവതും ചെയ്തിട്ടു ദ്യുമാന്റെനേരെ ചെന്നു് അതിഭയങ്കരമായിരിക്കുന്ന യുദ്ധംചെയ്തു യുദ്ധമദ്ധ്യത്തിങ്കൽ അവനെ നിഗ്രഹിപ്പതുംചെയ്തു.

ഇരുവണ്ണമിരുപത്തേഴുദിവസം സൌഭപതിയായിരിക്കുന്ന സാല്വനോടു യുദ്ധംചെയ്തുനിന്നു വീരനായിരിക്കുന്ന ആ പ്രദ്യുമ്നൻ. ഈ സാല്വസേനാഭടന്മാരുടെ ശസ്ത്രാസ്ത്രവൎഷംകൊണ്ടു വൃഷ്ണിവീരന്മാർ ഏററവും പീഡിതരായിട്ടു തീൎന്നു. അപ്പോൾ ഭഗവാൻ ശ്രീബലഭദ്രരോടുംകൂടെ വന്നു ഗരുഡധ്വജമായിരിക്കുന്ന തേരിന്മേലേറി സാല്വനോടു് അതിഭയങ്കരമായിരിക്കുന്ന യുദ്ധം തുടങ്ങിയ സമയത്തിങ്കൽ സാല്വൻ ഗദാപ്രഹരംകൊണ്ടു ഭഗവാന്റെ ശാൎങ്ഗമാകുന്ന വല്ലിവില്ലിനെ കയ്യിൽനിന്നു പതിപ്പിച്ചു മായകൊണ്ടൊരു വസുദേവരെ ഉണ്ടാക്കി ശ്രീകൃഷ്ണന്റെ പുരോഭാഗത്തിങ്കൽവച്ചു വെട്ടിയ സമയത്തിങ്കൽ ഭഗവാൻ മനുഷ്യപദവിയെ അനുവൎത്തിമാനനായിട്ടു കുറഞ്ഞൊന്നു ദുഃഖിച്ചുവെന്നു ചിലർ പറയുന്നു. ആ അവമതത്തെ വ്യാസൻതന്നെ നിഷേധിച്ചു. തദനന്തരം ഭഗവാൻ അതു മായയെന്നറിഞ്ഞിട്ടു വേഗേന സൌഭമാകുന്ന വിമാനത്തെ കൌമോദകിയാകുന്ന ഗദകൊണ്ടടിച്ചുപൊടിച്ചു തകൎത്തു സമുദ്രത്തിൽ കലക്കുകയുംചെയ്തിട്ടു തന്തിരുവടി സുദൎശനംകൊണ്ടു സാല്വന്റെ ശിരസ്സിനെ അറുത്തു് അവന്റെ പടജ്ജനങ്ങളേയുമൊക്കെ കൌമോദകിയാകുന്ന ഗദകൊണ്ടടിച്ചു നിഗ്രഹിച്ചിട്ടു ശ്രീമദ്ദ്വാരവതിയിങ്കൽ ബന്ധുക്കളോടുംകൂടെ സുഖമാകുംവണ്ണം വസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്തസപ്തതിതമോ/ധ്യായഃ.

അഥാഷ്ടസപ്തതിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—തദനന്തരം ഭഗവാൻ നിഗ്രഹിച്ചിരിക്കുന്ന ശിശുപാലൻേറയും, സാലൻേറയും, ജരാസന്ധൻേറയും പാരലൌകികസൌഹൃദത്തെച്ചെയ്യുന്നായിക്കൊണ്ടു ദന്തവക്ത്രൻ കോപത്തോടുകൂടെ ഗദാപാണിയായിട്ടു ദ്വാരവതിയിങ്കൽ വന്നു ഭഗവാനെ യുദ്ധത്തിനു തട്ടിവിളിച്ച് രണ്ടുമൂന്നു സിംഹനാദം ചെയ്യുതുംചെയ്തു. അപ്പോൾ ഭഗവാനും കൌമോദകിയാകുന്ന ഗദയെ എടുപ്പതുംചെയ്തിട്ടു പുറപ്പെട്ട് അതിഭയങ്കരമായിരിപ്പൊരു യുദ്ധംചെയ്തു കൌമോദകി കൊണ്ടടിച്ച് അവനെ നിഗ്രഹിച്ച സമയത്തിങ്കൽ അവനും ശിശുപാലനേപ്പോലെ ഭഗവാനോട് ഐക്യത്തെ പ്രാപിപ്പതുംചെയ്തു. അല്ലേ രാജാവേ! വൈകുണ്ഠവാസികളായിരിക്കുന്ന ആ ജയവിജയന്മാർ സനകാദികളുടെ ശാപംഹേതുവായിട്ടു വൈകുണ്ഠലോകത്തിങ്കൽനിന്നു ഭ്രംശിച്ചിട്ടു മുൻപിൽ കാശ്യപപ്രജാപതിപക്കൽനിന്നു ദിതിയിങ്കൽ ഹിരണ്യാക്ഷനെന്നും ഹിരണ്യകശിപുവെന്നും പ്രസിദ്ധന്മാരായിരിക്കുന്ന അസുരന്മാരായിട്ടു ജനിച്ചു. അതിൽ ഹിരണ്യാക്ഷനെ ഭഗവാൻ വരാഹമൂർത്തിയായവതരിച്ചിട്ടു നിഗ്രഹിച്ചു. ഹിരണ്യകശിപുവിനെ നരസിംഹമൂർത്തിയായിട്ടവതരിച്ചിട്ടും നിഗ്രഹിച്ചു.

പിന്നെ അവർ വിശ്രവസ്സിങ്കൽ നിന്നു കൈകസിയാകുന്ന രാക്ഷസസ്ത്രീയിങ്കൽ രാവണനെന്നും കുംഭകർണ്ണനെന്നും പ്രസിദ്ധന്മാരായിരിക്കുന്ന രാക്ഷസന്മാരായിട്ടു ജനിച്ചു ഘോരമായിരിക്കുന്ന തപസ്സുചെയ്തു ബ്രഹ്മാവിനെ പ്രസാദിപ്പിച്ചു വേണ്ടുന്ന വരങ്ങളെ ലഭിപ്പതുംചെയ്തു. പിന്നെ ത്രൈലോക്യത്തെ ആസകലം ജയിപ്പതുംചെയ്തിട്ടു യാഗാദികർമ്മങ്ങളെ മുടക്കി ബ്രാഹ്മണരെ ഉപദ്രവിച്ചു വസിക്കുന്ന കാലത്തു ഭഗവാൻ ദാശരഥിരാമനായിട്ട് അവതരിച്ച് ആ രാവണകുംഭകർണ്ണന്മാരെ നിഗ്രഹിച്ചു. പിന്നെ ഇപ്പോൾ അവർ തന്നെ ശിശുപാലനെന്നും ദന്തവക്ത്രനെന്നും പ്രസിദ്ധന്മാരായിരിക്കുന്ന രാജാക്കന്മാരായി ജനിച്ചു. അവരേയും ശ്രീകൃഷ്ണൻ നിഗ്രഹിച്ചു തൻെറ ഭക്തന്മാരായിരിക്കുന്ന ജയവിജയന്മാൎക്കു മൂന്നു ജന്മങ്ങളിലെ സംരംഭയോഗംകൊണ്ടു മോക്ഷത്തെക്കൊടുപ്പതും ചെയ്തു.

പിന്നെ വിദൂരഥനെന്നു പ്രസിദ്ധനായിരിക്കുന്ന രാജാവു യുദ്ധത്തിന്നായിക്കൊണ്ടു വന്നു. ഭഗവാൻ അവനേയും നിഗ്രഹിച്ചു.

ഈവണ്ണം അസുരാംശഭൂതന്മാരായിരിക്കുന്ന രാജാക്കന്മാരെ നിഗ്രഹിച്ച് അവൎക്കു മോക്ഷം കൊടുക്കയും ദുഷ്ടനിഗ്രഹവും ശിഷ്ടരക്ഷണവും ചെയ്കയും ചെയ്തിട്ടു ശ്രീകൃഷ്ണൻ പതിനാറായിരത്തെട്ടു ഭാൎയ്യമാരോടും അവരുടെ പുത്രമിത്രാദികളോടും ഉദ്ധവർ തുടങ്ങിയുള്ള ഭക്തന്മാരോടും അല്ലാതെകണ്ടുള്ള യാദവശ്രേഷ്ഠന്മാരോടുംകൂടെ സുഖമാകുംവണ്ണം ശ്രീമദ്ദ്വാരവതിയിങ്കൽ വസിക്കുകയുംചെയ്തു.

ശ്രീശുകൻ പറഞ്ഞു:—അല്ലേ രാജാവേ! ഇങ്ങനേയിരിക്കുന്ന സമയത്തിങ്കൽ പാണ്ഡവന്മാരും ദുൎയ്യോധനാദികളും തങ്ങളിൽ യുദ്ധമാരംഭിച്ചു. രണ്ടുകൂട്ടത്തിലുമായിട്ടു രാജാക്കന്മാരൊക്കയും കൂടിയപ്പോൾ ശ്രീബലഭദ്രരാകട്ടെ താൻ രണ്ടുപക്ഷത്തിലും കൂടേണ്ടായെന്നു നിശ്ചയിച്ചിട്ടു തീൎത്ഥയാത്രക്കായിക്കൊണ്ടു പുറപ്പെട്ടു. ഓരോരോ തീൎത്ഥങ്ങളെ ആടിനടന്നു നൈമിശക്ഷേത്രത്തിങ്കൽ ചെല്ലുതുംചെയ്തു. അപ്പോൾ നൈമിശാരണ്യവാസികളായിരിക്കുന്ന മഹൎഷിമാരൊക്കയും ആ ശ്രീബലഭദ്രരെ അൎഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ച് ആസനംകൊടുത്തിരുത്തി.

ആ സമയത്തിങ്കൽ അവിടെ ആ മഹൎഷിമാരുടെ മദ്ധ്യത്തിങ്കൽ അദ്ധ്യാസനാരൂഢനായി തന്നെക്കണ്ടിട്ട് എണീററുപചാരാദികൾ ചെയ്യാതെകണ്ടിരിക്കുന്ന സൂതനെക്കണ്ടു കോപത്തോടുകൂടെ ഒരു കുശയെടുത്തു ബ്രഹ്മാസ്ത്രമഭിമന്ത്രിച്ചു പ്രയോഗിച്ച് അവനെ നിഗ്രഹിച്ചു. അപ്പോൾ മഹൎഷിമാരൊക്കയും: „അല്ലേ ബലഭദ്രരാമൻ! ഞങ്ങൾ പുരാണങ്ങളെ കേൾപ്പാനായിക്കൊണ്ട് ഈ സൂതന് ആസനവുംകൊടുത്തിരുത്തി പ്രളയകലത്തോളം ഇവന്നായുസ്സും കൊടുത്തിരിക്കുന്നു. അവനെ അങ്ങുന്നു നിഗ്രഹിച്ചതു നന്നായില്ല.” എന്നു കേട്ടപ്പോൾ എന്നാൽ „യോഗമായകൊണ്ട് അതിനെ അപ്രകാരംതന്നെ സാധിക്കുന്നുണ്ട്” എന്നു പറവൂതുംചെയ്തിട്ട് ആ സൂതന്റെ പുത്രനെ തൽസ്ഥാനത്തിങ്കൽ കല്പിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അഷ്ടസപ്തതിതമോ/ധ്യായഃ.

---

## അഥ ഏകോനാശീതിതമോ/ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അനന്തരം ബലഭദ്രരാമൻ ആ മഹൎഷിമാരുടെ പ്രീത്യൎത്ഥമായി അവരുടെ യാഗത്തിന്റെ വിഘ്നത്തെച്ചെയ്യുന്ന വല്വലനാകുന്ന അസുരനെ നിഗ്രഹിച്ച് അവരുടെ പ്രസാദം വരുത്തി.

പിന്നയും ഓരോരോ തീൎത്ഥങ്ങളാടി രാമസേതുവിങ്കൽ ചെന്ന് അവിടെ സ്നാനം ചെയ്തു രാമേശ്വരനാഥനെ വന്ദിച്ചു ബ്രാഹ്മണൎക്കായിക്കൊണ്ടു പതിനായിരം പശുക്കളെ ദാനംചെയ്തു. പിന്നെ കുമാരിനിലയത്തെ പ്രാപിച്ചു കന്യാഖ്യയായിരിക്കുന്ന ദുൎഗ്ഗയെ സേവിച്ചു. സമുദ്രതീരത്തിങ്കലുള്ള തീൎത്ഥങ്ങളാടി ഗോകൎണ്ണമെന്നു പ്രസിദ്ധമായിരിക്കുന്ന ശിവക്ഷേത്രത്തെ പ്രാപിച്ചു. യാതൊന്നിങ്കൽ ധൂൎജ്ജടിയുടെ സാന്നിധ്യത്തിന്റെ തികച്ചിലുണ്ട്. യാതൊന്നിങ്കലിരുന്നു വളരെ തനിക്കുതാൻ പോരുന്ന മഹൎഷിമാരും വളരെ അസുരന്മാരും രാക്ഷസരും രാജാക്കന്മാരും അതിഘോരമായിരിക്കുന്ന തപസ്സുചെയ്തു വേണ്ടുന്ന വരങ്ങളെ ലഭിച്ചിരിക്കുന്നു. അവിടെ മഹാബലാഖ്യമായിരിക്കുന്ന ശിവലിംഗത്തെക്കണ്ടു വന്ദിച്ചു. മററുള്ള ശിവലിംഗങ്ങളേയും വന്ദിച്ചു. തീൎത്ഥങ്ങളിൽ സ്നാനം ചെയ്തു. ദാനാദികളും ചെയ്തു. അവിടെനിന്നു പുറപ്പെട്ടു പ്രഭാസതീൎത്ഥത്തെ പ്രാപിച്ചു അവിടേയും സ്നാനാദികളും ചെയ്തിരിക്കുമ്പോൾ നാരദൻ പറഞ്ഞു.

„പാണ്ഡവന്മാരും ദുൎയ്യോധനാദികളുംകൂടെ യുദ്ധം തുടങ്ങി. പതിനേഴുദിവസത്തെ യുദ്ധം കഴിഞ്ഞു. ഇപ്പോൾ പതിനെട്ടാം ദിവസം. ഭീമസേനനും ദുൎയ്യോധനനും കൂടീട്ടുള്ള ദ്വന്ദ്വയുദ്ധമാകുന്നു.'' എന്നു കേട്ടിട്ടു കുരുക്ഷേത്രത്തെ പ്രാപിച്ചുസമയത്തിങ്കൽ ഭീമസേനനും ദുൎയ്യോധനൻമായിട്ടുള്ള ഗദായുദ്ധം കണ്ടു. „ഇനി നിങ്ങൾ തമ്മിലുള്ള വൈരം കളഞ്ഞിട്ടു യുദ്ധം മതിയാക്കണം. ഇവിടെ നിങ്ങളിലൊരുത്തൎക്കും ജയവും പരാജയവും കാണുന്നില്ല. ഒരുത്തനു ബലമേറും ഒരുത്തനഭ്യാസബലമേറും. എന്നതുകൊണ്ടു യുദ്ധം മതിയാക്കി തങ്ങളിൽ ചേൎന്നു സുഖമായി വസിച്ചുകൊണ്ടാലും.'' എന്നീവണ്ണം വളരെ ഗുണദോഷം പറഞ്ഞിട്ട് അവരതു കേൾക്കായ്കകൊണ്ട് ദൈവകല്പനയെ ആൎക്കും ലംഘിച്ചുകൂടായെല്ലോ എന്നീവണ്ണം നിശ്ചയിച്ചിട്ടു ഭഗവാൻ ബലഭദ്രാമൻ ശ്രീമദ്വാരവതിയെ പ്രാപിച്ചു ബന്ധുക്കളുമൊന്നിച്ചു സുഖമായിട്ടധിവസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകോനാശീതിതമോऽധ്യായഃ.

---

## അഥ അശീതിതമോ/ധ്യായഃ.

"അല്ലേ മഹർഷി! ഭഗവാൻെറ ഇനിയുമോരോരോ കഥകളെപ്പറഞ്ഞാലും. അല്ലേ ബ്രാഹ്മൻ! ശ്രുതജ്ഞനായി വിശേഷജ്ഞനായിരിക്കുന്ന യാവനൊരുത്തൻ എല്ലായ്പ്പോഴും ഉത്തമശ്ലോകസൽകഥകളെ കേട്ടാൽ വിരമിക്കുന്നതു്? നിത്യവും കേട്ടാലും പുതുതായിട്ടു തോന്നും" എന്നീവണ്ണം രാജാവു പരീക്ഷിത്തു പറഞ്ഞപ്പോൾ മഹർഷി ശ്രീശുകൻ പറയുന്നു. "അല്ലേ രാജാവേ! പണ്ടു ഭഗവാൻ സാന്ദീപനിമഹർഷിയുടെ ആശ്രമത്തിങ്കൽ വിദ്യാഭ്യാസം ചെയ്യുമ്പോൾ തന്തിരുവടിക്കു സഖിയായിട്ടൊരു ബ്രാഹ്മണനുണ്ടായീ കുചേലനെന്നു പേരോടുംകൂടെ. ഇന്ദ്രിയാൎത്ഥങ്ങളിൽ വിരക്തനായി പ്രശാന്താത്മാവായി ജിതേന്ദ്രിയനായിരിപ്പൊരുത്തൻ. യദൃച്ഛയാ ലഭിക്കുന്നതുകൊണ്ടു തൻെറ ക്രിയകളെ നിൎവ്വഹിപ്പതും ചെയ്തിട്ടു ഗൃഹസ്ഥധൎമ്മത്തെ വിധിക്കുന്നവണ്ണം അനുഷ്ഠിപ്പതും ചെയ്തിട്ടു് അധിവസിച്ചു. ആ കുചേലൻെറ ഭാൎയ്യയാകട്ടെ സമാധാനശീലയായിട്ടുള്ളവൾ. എങ്കിലും അപ്രകാരം തന്നെ മനസ്സുറപ്പില്ലായ്കകൊണ്ടു ദാരിദ്ര്യദുഃഖം സഹിപ്പാൻ വഹിയാതേയായിട്ടു് ഒരു ദിവസം തൻെറ ഭൎത്താവിനോടീവണ്ണം പറഞ്ഞു:

'അല്ലേ പ്രിയതമൻ! സാക്ഷാൽ ശ്രീഭഗവതിയുടെ ഭൎത്താവായിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻ അങ്ങേ സഖിയല്ലോ? ഇപ്പോൾ ദ്വാരകയെ ഭോജവൃഷ്ണ്യന്ധകന്മാരോടുംകൂടെ അധിവസിക്കുന്നു. ആ ഭഗവാനെച്ചെന്നുകണ്ടാൽ നമുക്കു വൃത്തിക്കുമാത്രം ലഭിക്കുമല്ലോ" എന്നീവണ്ണം ഭാൎയ്യയുടെ വാക്കുകേട്ടിട്ടു 'തനിക്കു മദത്തെയുണ്ടാക്കുന്ന ധനത്തിങ്കൽ മോഹമില്ല. എങ്കിലും ഇതുതന്നെ പരമമായിരിക്കുന്ന ലാഭം. ഉത്തമശ്ലോകദൎശനസംഗതി വരുമല്ലോ'? എന്നു നിശ്ചയിച്ചിട്ടു് അല്ലേ കല്യാണിയായുള്ളോവേ! ഭഗവാനു കാഴ്ചയായിട്ടു കൊണ്ടുപോവാൻ ഏതാനുമുണ്ടോ? എന്നീവണ്ണം ചോദിച്ച സമയത്തിങ്കൽ ഭാൎയ്യ ബ്രാഹ്മണരോടു യാചിച്ചിട്ടു നാലു പിടിനെല്ലു കൊണ്ടുന്നിടിച്ചു് അവിലാക്കി ഭൎത്താവിൻെറ മുഷിഞ്ഞു കീറിയിരിക്കുന്ന വസ്ത്രത്തിൽ കെട്ടിക്കൊടുത്തു. അതിനെ സ്വീകരിപ്പതുംചെയ്തിട്ടു കുചേലൻ ദ്വാരവതിയെ പ്രാപിച്ചു. നാനാപ്രകാരങ്ങളായിരിക്കുന്ന ആശ്ചൎയ്യങ്ങളെക്കൊണ്ടു മനോഹരമായിരിക്കുന്ന രാജധാനിയെക്കണ്ടു പരമാനന്ദത്തോടുകൂടെ ശൈബ്യയാകുന്ന ഭഗവാൻെറ ഭാൎയ്യയുടെ ഭവനത്തിങ്കൽ പ്രവേശിച്ചു

സമയത്തിങ്കൽ വൈകുണ്ഠത്തിൽ ചെന്നപോലെയുള്ള ആനന്ദമു ണ്ടായി. പിന്നെ ഭഗവാൻെറ ഏററവുമുള്ള സംഭാവനംകൊണ്ടു ണ്ടായ ആനന്ദമോ പറവാനില്ല. ഭഗവാൻ ശ്രീകൃഷ്ണൻ ആ കു ചേലനെക്കണ്ടുകൂടുമ്പോൾ എണീററുചെന്നു കൈപിടിച്ചു കൂട്ടി ക്കൊണ്ടുപോയി തൻെറ ശയ്യയിന്മേൽ കൂടെയിരുത്തി വഴിപോലെ അർഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചു. മധുപക്കാദികളും സമ്മാ നിച്ചു കുശലപ്രശ്നത്തേയും ചെയ്തു ഭാൎയ്യയെക്കൊണ്ടു വെഞ്ചാമരം വീശിപ്പുതുംചെയ്തു. തന്തിരുവടിതന്നെ പാദസംവാദസംവാഹ നാദികളെച്ചെയ്തു. „അവധൂതനായി ഭിക്ഷുവായിരിക്കുന്ന ഈ ബ്രാഹ്മണൻ എന്തൊരു സുകൃതത്തെച്ചെയ്തു? ത്രൈലോക്യഗുരുവാ യിരിക്കുന്ന ഭഗവാൻ യാവനൊരുത്തനെ ഇപ്രകാരം സമ്മാനി ക്കുന്നു?" എന്നീവണ്ണം ദ്വാരവതിയിങ്കലുള്ള ജനങ്ങളൊക്കയും വിസ്മയിച്ചു വശായി.

പിന്നെ ഭഗവാൻ ശ്രീകൃഷ്ണൻ ആ കുചേലൻെറ കൈക്കുപി ടിപ്പുതുംചെയ്തിട്ട് „അല്ലേ പ്രിയസഖനായുള്ളോവേ! കുചേലൻ! നാമൊരുമിച്ചു ഗുരുവിൻെറ ആശ്രമത്തിലിരുന്ന നാളത്തെ കഥ കൾ തോന്നുന്നില്ലേ? അങ്ങുന്നു ഗുരുകുലത്തിങ്കൽ ദക്ഷിണയുംചെയ്തു പോന്നിട്ടു തനിക്കനുരൂപയായിരിക്കുന്ന ഭാൎയ്യയെ വിവാഹം ചെ യ്തിട്ടു ഗൃഹസ്ഥാശ്രമത്തെ വഴിപോലെ അനുഷ്ഠിപ്പുതും ചെയ്തു സുഖമായി വസിക്കുന്നു അല്ലെ. അങ്ങെ മനസ്സ ഗൃഹദാരാദിക ളിൽ അതിസക്തിയോടു കൂടെ തീരുന്നില്ലല്ലീ? നാം ഗുരുമന്ദിര ത്തിങ്കൽ വസിക്കുമ്പോൾ ഗുരുപത്നിപറഞ്ഞിട്ടു വിറകു കൊണ്ടു വരുവാനായിട്ടു വനപ്രദേശത്തു സഞ്ചരിക്കുമ്പോൾ ഒരു വലുതാ യിട്ടുള്ള മഴയും കാററും ഇരുട്ടും വന്നു ദിക്കുകളൊന്നുമറിയാൻ വഹി യാതെയായിട്ട് ആ രാത്രി മുഴുവൻ വനപ്രദേശത്തു കിടന്നു ദുഃഖി ച്ചതും, പിറേറന്നാൾ പ്രഭാതത്തിങ്കൽ ആചാൎയ്യൻ നമ്മെ അ ന്വേഷിച്ചുവന്നു കൂട്ടിക്കൊണ്ടുപോയതും ഒക്കെ തോന്നുന്നില്ലേ." „അല്ലേ സ്വാമി! എന്നാൽ എന്തൊരു വസ്തുവാണ് അനിർവൃത്ത മായിട്ടുള്ളത്?. യാതൊരെനിക്കു സത്യശീലനായിരിക്കുന്ന നിന്തി രുവടിയുമൊന്നിച്ചിട്ടു ഗുരുകുലത്തിങ്കൽ വസിപ്പാനുള്ള സംഗതി വന്നുവല്ലോ."

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അശീതിതമോഽദ്ധ്യായഃ.

---

അഥ ഏകാശീതിതമോ ƒദ്ധ്യായഃ.

ഈവണ്ണം ഭഗവാനും കുചേലനുമൊന്നിച്ചു മുൻപിൽ ഗുരുകുലത്തിങ്കൽ വസിക്കുന്ന നാളിലുണ്ടായ ഓരോ കഥകളെ പറവ്വതുംചെയ്തിരിക്കുമ്പോൾ ഭഗവാൻ 'അല്ലേ പ്രിയസഖൻ! അങ്ങുന്ന് എനിക്കു കാഴ്ചയായിട്ടെന്തൊരു വസ്തുവിനെയാണു കൊണ്ടുവന്നത്? അതിനെത്തന്നാലും. എനിക്കു ഭക്തന്മാർ തരുന്നത് അസാരമെങ്കിലും അതു വലുതായിട്ടുള്ള പ്രസാദത്തിന്നായിക്കൊണ്ടു ഭവിക്കും. ഭക്തിയില്ലാത്തവർ വളരെത്തന്നാലും പ്രീതിക്കായിക്കൊണ്ടു ഭവിക്കുന്നില്ല. ഇങ്ങനെ ഭഗവാൻ ചോദിച്ചിട്ടും കുചേലൻ ലജ്ജയോടുകൂടീട്ടു ശ്രീപതിയായിരിക്കുന്ന ഭഗവാനായിക്കൊണ്ടു് അവലിനെ കൊടുത്തില്ല. അപ്പോൾ ഭഗവാൻ വിചാരിച്ചു. ഇവൻ മുൻപിൽ ഐശ്വൎയ്യകാമനായിട്ടല്ല എന്നെ സേവിച്ചിരിക്കുന്നതു്. ഭാൎയ്യയുടെ ഹിതത്തിന്നായിക്കൊണ്ടാണു് എന്നെ കാണ്മാൻ വന്നതു്. എന്നാൽ ഇവന്നു ദേവകൾക്കുപോലും ദുർല്ലഭകളായിരിക്കുന്ന സമ്പത്തുകളെ കൊടുക്കണം. എന്നു നിശ്ചയിച്ചിട്ടു ബലാല്ക്കാരേണ കുചേലന്റെ വസ്ത്രത്തിങ്കൽ നിന്നു് അവലെടുത്തിട്ടു് ഒരുപിടി ഭക്ഷിച്ചു. രണ്ടാമത്തെ ഒരുപിടി വാരി ഭക്ഷിപ്പാൻ ഭാവിക്കുമ്പോൾ ശ്രീഭഗവതി വന്നു തൃക്കൈയിന്മേൽ പിടിച്ചു. 'അല്ലേ ഭഗവാൻ! സൎവ്വസമ്പത്സമൃദ്ധിക്കായിക്കൊണ്ടു് ഇതുതന്നെ മതി' എന്നുപറഞ്ഞു തടുത്തു.

ഇപ്രകാരം ആ കുചേലൻ ഒരു രാത്രിമുഴുവൻ ഭഗവാനോടുകൂടെ സുഖമായി വസിച്ചിട്ടു് പിറേറന്നാൾ ഭഗവാനോടു യാത്ര പറവ്വതുംചെയ്തു് ഒരു വസ്തുവുംകൂടാതെ പുറപ്പെട്ടു. വഴിക്കു വിചാരിച്ചു. 'കഷ്ടം! ഞാൻ ഭാൎയ്യയോടു് എന്തൊന്നു ചെന്നു പറയുന്നു. ഏതാനും യാചിച്ചുവെങ്കിൽ അച്യുതൻ ദാനം ചെയ്യുന്നേ. അധനനായിരിക്കുന്ന ഇവന്നു ധനമുണ്ടായാൽ ഏററവും മദമുണ്ടായിട്ടു് എന്നെ സ്മരിക്കയില്ല. എന്നീവണ്ണം കരുണയോടുകൂടീട്ടുതന്നെ ഭഗവാൻ എനിക്കു ഭൂരിയായിരിക്കുന്ന ധനത്തെ തരാത്തതു്.' എന്നു്. ഈവണ്ണം നിശ്ചയിപ്പതുംചെയ്തു ഭഗവാൻ ഓരോ നേരംപോക്കുപറഞ്ഞതും ഭഗവാന്റെ ലീലാസ്മിതാദികളേയും വിചാരിച്ചാനന്ദിപ്പതുംചെയ്തു ചെല്ലുന്ന സമയത്തിങ്കൽ ക്രമേണ രത്നജാലകളുടെ പ്രഭകളെക്കൊണ്ടു് ഏററവും ശോഭിച്ചിയങ്ങുന്ന ഒരു ഭവനത്തെക്കണ്ടിട്ടു് 'എനിക്കു വഴിപിഴ

ച്ചിട്ട ദ്വാരവതിയിങ്കൽതന്നെ പിന്നെയും ചെന്നുവെന്നു വരുമോ' എന്നിങ്ങനെ ക്ഷണനേരം ഭ്രാന്തിയോടുകൂടെ നില്ക്കുമ്പോൾ കണ്ടു, തൻെറ ഭാൎയ്യ വേറില്ലാത്ത രത്നങ്ങൾ അമഴ്ത്തിയിരിക്കുന്ന ആഭരണങ്ങളെക്കൊണ്ടു സൎവ്വാവയവഭൂഷിതയായിട്ട് അലംകൃതമാരായിട്ടിരിക്കുന്ന സഖിമാരോടുകൂടെ തന്നെ എതിരേല്ക്കുന്നതു്. അപ്പോൾ കുചേലൻ ഭാൎയ്യയാൽ സൽകൃതനായിട്ട് അന്തഃപുരത്തെ പ്രാപിച്ചു രത്നശാലകളിൽ സൎവ്വകാമഭോഗങ്ങളെ അനുഭവിപ്പതും ചെയ്തിട്ട വിചാരിച്ചു. 'എനിക്ക് ഈ സമൃദ്ധിയുടെ ഹേതു മഹാവിഭൂതിയായിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻെറ അവലോകനത്തെയൊഴിച്ചു മററൊന്നല്ല.'. എന്നീവണ്ണം വിചാരിച്ചിട്ടു മുൻപിലത്തേക്കാൾ ഏററവും ഭക്തിയോടുകൂടെ ഭഗവദ്ധ്യാനം ചെയ്തു വളരെക്കാലമിരുന്നിട്ടു മോക്ഷത്തെ പ്രാപിച്ചു. ബ്രാഹ്മണവത്സലനായിരിക്കുന്ന ഭഗവാൻെറ ഈ കുചേലമോക്ഷമാകുന്ന കഥയെ കേട്ടാൽ സൎവ്വസമ്പൽസമൃദ്ധിയെ പ്രാപിച്ചു പരനായിരിക്കുന്ന ഭഗവാങ്കൽ ഭക്തി ലഭിക്കും.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകാശീതിതമോ/ദ്ധ്യായഃ.

---

## അഥ ദ്വ്യശീതിതമോ/ദ്ധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— അല്ലേ മഹാരാജാവേ! ഇങ്ങനെ ദുഷ്ടനിഗ്രഹവും ശിഷ്ടരക്ഷണവും ചെയ്വതുംചെയ്തിട്ടു രാമകൃഷ്ണന്മാർ ശ്രീമദ്ദ്വാരവതിയെ അധിവസിക്കുന്ന കാലത്തിങ്കൽ വലുതായിട്ടൊരു സൂൎയ്യഗ്രഹണമുണ്ടായി. കല്പക്ഷയത്തിങ്കൽ യാതൊരുപ്രകാരമോ അപ്രകാരം. ആയതിനെ മുൻപേതന്നെ ജ്യോതിശ്ശാസ്ത്രംകൊണ്ടറിഞ്ഞിട്ടു ഭാരതഖണ്ഡത്തിലുള്ള പ്രജകളൊക്കയും സ്യമന്തപഞ്ചകക്ഷേത്രത്തെ പ്രാപിച്ചു. യാതൊരു ക്ഷേത്രത്തിങ്കൽ പണ്ടു ശ്രീപരശുരാമൻ ഇരുപത്തൊന്നു പ്രാവശ്യം ക്ഷത്രിയരെയൊക്കെ നിഗ്രഹിച്ചിട്ടു രാജാക്കന്മാരുടെ ചോരകൊണ്ടൊൻപതു തീൎത്ഥങ്ങളെയുണ്ടാക്കീട്ടുണ്ട്. ഭഗവാൻ പരശുരാമനവിടെ വീരഹത്യകൊണ്ടുള്ള പാപം പോവാനായിട്ടു വളരെ യാഗം ചെയ്കയും ചെയ്തു. അതു ഭഗവാനു കൎമ്മസംബന്ധമില്ലെങ്കിലും പാപം ചെയ്താലതിനു പ്രതിക്രിയ ചെയ്യണമെന്നുള്ള ധൎമ്മത്തെ ലോകവാസികളെ ഗ്രഹിപ്പിക്കാനായിട്ടാകുന്നു.

ഈ വലുതായിരിക്കുന്ന തീൎത്ഥയാത്രയിങ്കൽ ഭഗവാൻ ശ്രീകൃ
ഷ്ണനും ബലഭദ്രരാമനും ഉഗ്രസേനൻ വസുദേവർ തുടങ്ങിയിരിക്കുന്ന
യാദവന്മാരും സകുടുംബന്മാരായി സപത്നീകന്മാരായിട്ടു ഗജതുര
ഗാദികളാകുന്ന സേനകളോടുംകൂടെ ആ കുരുക്ഷേത്രത്തെ പ്രാപി
പ്പുതുംചെയ്തു. അനിരുദ്ധനും കൃതവൎമ്മാവും രക്ഷക്കായിക്കൊണ്ടു
ദ്വാരവതിയിങ്കലിരുന്നു. നാനാദിഗന്തങ്ങളിൽ നിന്നു വന്നിരി
ക്കുന്ന ജനങ്ങളൊക്കെയും അവിടെ സ്നാനം ചെയ്തു ക്ഷേത്രോപ
വാസം കഴിച്ചു ബ്രാഹ്മണൎക്കായിക്കൊണ്ടു വസ്ത്രങ്ങളോടും മാലക
ളോടും സ്വൎണ്ണാഭരണത്തോടും കൂടിയിരിക്കുന്ന പശുക്കളെ ദാനം
ചെയ്തു, 'ശ്രീകൃഷ്ണങ്കൽ ഞങ്ങൾക്കു ഭക്തിയുണ്ടാകേണമേ' എന്നീ
വണ്ണം പ്രാൎത്ഥിപ്പുതുംചെയ്തു. ഇപ്രകാരം എല്ലാവരും ആ തീ
ൎത്ഥത്തിങ്കൽ സ്നാനം ചെയ്തു തങ്ങൾക്കു ശുദ്ധിവരുത്തി. ഭഗ
വാൻ ശ്രീകൃഷ്ണൻ സ്നാനം ചെയ്തിട്ടു തീൎത്ഥജലത്തെ ശുദ്ധമാക്കി.

ഈവണ്ണം കൃഷ്ണദേവതന്മാരായിരിക്കുന്ന വൃഷ്ണികളാകട്ടെ
ബ്രാഹ്മണനിയോഗത്തോടുകൂടെ നല്ല തണലുള്ള വൃക്ഷങ്ങളുടെ
ചുവട്ടിലിരിപ്പുതുംചെയ്തിട്ടു് അവിടെ വന്നിരിക്കുന്ന രാജാക്കന്മാർ
ബന്ധുക്കളായി സംബന്ധികളായി കുരുപാണ്ഡവന്മാരും അല്ലാതെ
കണ്ടുള്ള രാജാക്കന്മാരുമൊന്നിച്ചു് ഓരോരോ കഥകളെ പറവ്പുതും
ചെയ്തിട്ടു സുഖമായധിവസിച്ചു. നന്ദഗോപർതുടങ്ങിയിരിക്കുന്ന
ഗോപന്മാരേയും ഗോപസ്ത്രീകളേയും കണ്ടു കുശലപ്രശ്നാദികളെ
ച്ചെയ്പുതുംചെയ്തിട്ടു് എല്ലാവരുമന്യോന്യം കൃഷ്ണകഥകളെക്കൊണ്ടു
സുഖിച്ചു. കുന്തിദേവിയാകട്ടെ ഭ്രാതാക്കന്മാരേയും സ്വസാക്കന്മാ
രേയും തൽപുത്രന്മാരേയും ഭ്രാതൃപത്നിമാരേയും ഭഗവാൻ ശ്രീകൃഷ്ണ
നേയും കണ്ടിട്ടു് ഓരോ കഥകളെക്കൊണ്ടു ദുഃഖത്തെക്കളഞ്ഞു.
വസുദേവോഗ്രസേനാദ്യന്മാരായിരിക്കുന്ന യദുക്കളാൽ അൎച്ചിതന്മാ
രായിരിക്കുന്ന ഭീഷ്മർ, ദ്രോണർ, ധൃതരാഷ്ട്രർ, ഗാന്ധാരി പാ
ഞ്ചാലി, പാണ്ഡവന്മാർ, സഞ്ജയൻ വിദുരർ, കൃപർ, കുന്തിഭോ
ജൻ, വിരാടൻ, ഭീഷ്മകൻ, നഗ്നജിത്തു, പുരുജിത്തു്, ദ്രുപദൻ,
ശൈബ്യൻ എന്നുതുടങ്ങിയുള്ള രാജാക്കന്മാരൊക്കയും ശ്രീഭഗവതി
ക്കധിവാസമുള്ള തിരുമേനിയെക്കണ്ടിട്ടു് ഏററവും വിസ്മയത്തോടു
കൂടെ യാദവന്മാരെ പ്രശംസിച്ചു.

"അല്ലേ ഭോജപതി! നിങ്ങളെപ്പോലെ ഇത്ര ഭാഗ്യമുണ്ടാ
യിട്ടു മററാരുമില്ല. യാതൊരു നിങ്ങൾ യോഗീശ്വരന്മാൎക്കുപോലും

കാണ്മാൻ സംഗതിവരാത്ത ഭഗവാൻ ശ്രീകൃഷ്ണനെ എല്ലായ്പ്പോഴും കാണുന്നുവല്ലോ. യാതൊരു ഭഗവാൻെറ പാദാരവിന്ദസ്പർശനം ഹേതുവായിട്ട് ഈ ഭൂമി നമുക്ക് അഖിലകാമങ്ങളേയും വർഷിക്കുന്നു. അവ്വണ്ണമെല്ലാമിരിക്കുന്ന ഭഗവാനെ എല്ലാസമയത്തിങ്കലും കാണുകയും സ്പർശിക്കുകയും ഒന്നിച്ചു വഴിനടക്കയും ഒന്നിച്ചിരുന്നു ഭക്ഷിക്കയും തങ്ങളിൽ കൊള്ളക്കൊടുക്കയും തങ്ങളിൽ പിണ്ഡസംബന്ധമുണ്ടാകയും നിരയമാർഗ്ഗമായിരിക്കുന്ന ഗൃഹത്തിങ്കൽ വർത്തിക്കുന്നുവെങ്കിലും യാവചില നിങ്ങൾക്കു സംഗതിവരുത്തുന്നുല്ലാ ആശ്ചര്യം. ഭാഗ്യംതന്നെ'' എന്നു്.

പിന്നെ വൃഷ്ണികൾ അവിടെ വന്നിരിക്കുന്ന നന്ദഗോപരേയും ഗോപന്മാരേയും കണ്ടിട്ട് അടുക്കൽ ചെന്നു കുശലപ്രശ്നാദികളെച്ചെയ്തു. വസുദേവരാകട്ടെ നന്ദഗോപരെ പരിഷ്വജിച്ചിട്ട് സ്നേഹപരവശനായിട്ടു കംസൻ ചെയ്തിരിക്കുന്ന ക്ലേശങ്ങളേയും ഗോകുലത്തിങ്കലേ പുത്രന്യാസത്തേയും സ്മരിപ്പതുംചെയ്തിട്ടു വശായി. കൃഷ്ണരാമന്മാർ പിതാക്കന്മാരെ പരിഷ്വജിച്ചിട്ടഭിവാദ്യം ചെയ്തു കണ്ണുനീരു വർഷിപ്പതുംചെയ്തിട്ടു സ്നേഹംഹേതുവായിട്ടു കുറഞ്ഞൊന്നുപോലും പറഞ്ഞില്ല. അല്ലേ കുരുദ്വഹനായുള്ളോവേ! കേട്ടാലും യശോദയാകട്ടെ അവരെ താനിരിക്കുന്നേടത്തു കൂടെയിരുത്തി കൈകളെക്കൊണ്ടു പരിഷ്വജിപ്പതുംചെയ്തിട്ടു ദുഃഖങ്ങളെക്കളഞ്ഞു. രോഹിണിയും ദേവകിയും വ്രജേശ്വരിയെപ്പരിഷ്വജിച്ചിട്ടു തൽകൃതയായിരിക്കുന്ന മൈത്രിയെ സ്മരിപ്പതുംചെയ്തിട്ടു പറഞ്ഞു. 'അല്ലേ വ്രജേശ്വരിയായുള്ളോവേ! യശോദേ! നീ ചെയ്തിരിക്കുന്ന ഉപകാരത്തെ ഏവളൊരുത്തി മറക്കുന്നു. ഐന്ദ്രമായിരിക്കുന്ന ഐശ്വര്യത്തെ പ്രാപിച്ചാലും. യാതൊന്നിൻെറ പ്രതിക്രിയ ചെയ്യ്ക കഴികയില്ല. ഈ പുത്രന്മാർ രാമകൃഷ്ണന്മാർ നിങ്ങൾ വളർത്തീട്ടും ലാളിച്ചിട്ടും നിങ്ങളെത്തന്നെ പിതാക്കന്മാരെന്നറിഞ്ഞിട്ടമ്പാടിയിങ്കൽ ഒരു ഭയംകൂടാതെ വസിച്ചുവല്ലോ'' എന്നു്.

പിന്നെ ഗോപസ്ത്രീകളും തങ്ങൾക്ക് എത്രയുമിഷ്ടനായിരിക്കുന്ന ശ്രീകൃഷ്ണനെ അനേകകാലംകൂടീട്ടു കണ്ടിട്ടു ദൃക്കുകളെക്കൊണ്ടു ഭഗവൽസ്വരൂപത്തെ പാനംചെയ്തിട്ടു വിരഹദുഃഖത്തെ ക്കളഞ്ഞു. ഭഗവാൻ ആ ഗോപസ്ത്രീകളെ വിജനത്തിങ്കൽ വിളിച്ചുവരുത്തീട്ടു കുശലപ്രശ്നങ്ങളെച്ചെയ്തിട്ട് "അല്ലേ സഖിമാർ!

പിന്നെയും പിന്നെയും ശത്രുക്കളുമായിട്ടുള്ള കലഹങ്ങൾഹേതുവായിട്ടാകുന്നു ഞാൻ വരുവാനിത്രതാമസിച്ചതു്. എന്നതുകൊണ്ടു് ഉപകാരസ്മരണയില്ലാത്തവനെന്നു ശങ്കിച്ചുപോകരുതേ. അതുയല്ലോ ഉള്ളൂ. ഈശ്വരൻ ഒരിക്കൽ ചില ആളുകളെ ഒന്നിച്ചു കൂട്ടിത്തീക്കും. ചിലപ്പോൾ വേർപെടുത്തും. വായുവെങ്ങിനെയാണു് മേഘത്താന്മാരേയും തൃണതൂലരജസ്സുകളേയും ചിലപ്പോൾ ഒരുമിച്ചുചേത്തിട്ടു ചിലപ്പോൾ വേർപെടുത്തുന്നതു്, അതുപോലെ. ഭൂതങ്ങൾ എങ്കലുള്ള ഭക്തി മോക്ഷത്തിന്നായിക്കൊണ്ടു ഭാവിക്കുന്നു. നിങ്ങൾക്കെങ്കൽ ഇപ്രകാരം സ്നേഹമുണ്ടായതു ഭാഗ്യംതന്നെ. ഞാൻ പരമസുഖചിത്സ്വരൂപനായിരിക്കുന്ന പരമാത്മാവാകുന്നു. എന്നുള്ള ജ്ഞാനം നിങ്ങളുടെ മനസ്സികൽ ഉദിക്കട്ടേ." ഇപ്രകാരം അരുളിച്ചെയ്തു. മുൻപിൽ ഉദ്ധവർ ജ്ഞാനോപദേശം ചെയ്തപ്പോൾ അവക്കു ഭഗവാന്റെ വിയോഗം സുഖരസത്തോടിടകലൎന്നു വശായി. ഭഗവാനീവണ്ണമനുഗ്രഹിച്ചതിന്റെ ശിഷ്ടം അവക്കു ഭഗവൽസ്മരണ പരമസുഖൈക്യമയിയായിട്ടു തീൎന്നു. ഈവണ്ണം പ്രാൎത്ഥിപ്പതുംചെയ്തു

> ആഹുശ്ച തേ നളിനനാഭ! പദാരവിന്ദം
> യോഗേശ്വരൈർഹൃദി വിചിന്ത്യമഗാധബോധൈഃ
> സംസാരകൂപപതിതോത്തരണാവലംബം
> ഗേഹഞ്ജുഷാമപി മനസ്യുദിയാൽ സദാ നഃ."

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ദ്വ്യശീതിതമോഽധ്യായഃ.

---

അഥ ത്ര്യശീതിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:— ഭഗവാൻ ശ്രീകൃഷ്ണൻ ഗോപസ്ത്രീകളെ ഇപ്രകാരം അനുഗ്രഹിപ്പതുംചെയ്തിട്ടു യുധിഷ്ഠിരനോടും മററുള്ള ബന്ധുക്കൾ എല്ലാവരോടും "സൌഖ്യംതന്നെയല്ലേ?" എന്നീവണ്ണം ചോദിച്ചു ഭഗവാനാൽ ഈവണ്ണം സൽകൃതന്മാരായിരിക്കുന്ന അവർ "അല്ലേ സ്വാമിൻ! നിന്തിരുവടിയുടെ ചരണാംബുജാസവത്തെ എല്ലായ്പോഴും പാനംചെയ്തിരിക്കുന്ന ഞങ്ങൾക്കു് എങ്ങനെ അശുഭം ഭവിക്കുന്നു? കാലോപസൃഷ്ടനായിരിക്കുന്ന നിന്തിരുവടിയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു". എന്നീവണ്ണം സ്തുതിച്ചു. ഇങ്ങനെ ഉത്തമശ്ലോകശിഖാമണിയായിരിക്കുന്ന ഭഗവാനെ

ജനങ്ങറം സ്തുതിക്കുന്ന സമയത്തിങ്കൽ അന്ധകകൌരവസ്ത്രീകളെ ല്ലാവരും ഒരുമിച്ചു കൂടീട്ട് അന്യോന്യം ഗോവിന്ദകഥകളെ വൎണ്ണി ച്ചുതുടങ്ങി.

ദ്രൌപദി പറയുന്നു:—„അല്ലേ രുഗ്മിണി! ജാംബവതി! സത്യഭാമേ! കാളിന്ദി! മിത്രവിന്ദേ! സത്യേ! ഭദ്രേ! ലക്ഷ ണേ! കൃഷ്ണപത്നിമാർ! നിങ്ങളെ എല്ലാപേരേയും ഭഗവാൻ വി വാഹംചെയ്തപ്രകാരം പറഞ്ഞുകേറംക്കേണം.” രുഗ്മിണി പറ യുന്നു:—„ശിശുപാലനായിക്കൊണ്ട് എന്നെ കൊടുപ്പാനായി രാ ജാക്കന്മാർ ഉദ്യുക്തന്മാരായിരിക്കുന്ന സമയത്തിങ്കൽ ഭഗവാൻ അ വരുടെ മദ്ധ്യത്തിങ്കൽനിന്ന സിംഹം ശ്വാക്കളുടെ മദ്ധ്യത്തിങ്കൽ നിന്ന തന്റെ ഭാഗത്തെ ഹരിക്കുംപോലെ ഹരിച്ചു. ആ ശ്രീനി കേതചരണാൎച്ചനമെനിക്ക ഭവിക്കേണം.” സത്യഭാമ പറയുന്നു:— „തന്റെ സോദരന്റെ വധംഹേതുവായിട്ട ദുഃഖിച്ചിരിക്കുന്ന എന്റെ അച്ഛൻ താനൊരപവാദമുണ്ടാക്കിയതിനെക്കളവനാ യിട്ട മണിയോടുകൂടെ എന്നെ കൊടുത്തു. ഞാൻ ആ ഭഗവാന്റെ ദാസിയാകുന്നു.” ജാംബവതി, „ഭഗവാൻ സ്യമന്തകംമണിയെ അന്വേഷിപ്പൂതുംചെയ്തു ഗുഹയിങ്കൽ വന്നസമയത്തിങ്കൽ എന്റെ താതൻ തന്റെ സ്വാമിയെന്നുള്ള പരമാൎത്ഥമറിയാതെകണ്ടു യാതൊരു ഭഗവാനോടുകൂടെ ഇരുപത്തേഴുദിവസം യുദ്ധംചെയ്തു. ഒടുക്കം തന്റെ സ്വാമിയായിരിക്കുന്ന ഭഗവാനെന്നറിഞ്ഞിട്ട് എന്നേയും മണിയുംകൂടെ ഭഗവാനായിക്കൊണ്ടു കാഴ്ചയായിട്ട നറംകി വളരെ സ്തുതിച്ചു. യാതൊരു ഭഗവാന്റെ ഗൃഹദാസിയാ കുന്നു ഞാൻ.” കാളിന്ദി, „സ്വപാദസ്പൎശത്തിങ്കലേ ആഗ്രഹം ഹേതുവായിട്ട തപസ്സുചെയ്യുന്ന എന്നെ അറിഞ്ഞിട്ട ഭഗവാൻ സഖനായിരിക്കുന്ന അൎജ്ജുനനോടുകൂടെ വന്ന് എന്നെ സ്വീക രിച്ചു. യാതൊരു ഞാൻ തദ്ഗൃഹമാൎജ്ജനി.” മിത്രവിന്ദ, „ഭ്രാതാ ക്കന്മാരിൽനിന്ന ത്രസ്തയായിരിക്കുന്ന എന്നെ തങ്കൽ സ്നേഹപരവ ശയെന്നറിഞ്ഞിട്ട സ്വയംവരത്തിങ്കൽ രാജാക്കന്മാരുടെ മദ്ധ്യത്തി ങ്കൽനിന്ന് എന്നെ അപഹരിച്ചു. യാതൊരെനിക്ക ഭാഗ്യം ഹേതു വായിട്ട തൽപാദസേവ സംഗതിവന്നു.” ഭദ്ര, „എന്റെ സോദ രന്മാരായിരിക്കുന്ന സന്തൎദ്ദനാദ്യന്മാർ മാതുലേയനായിരിക്കുന്ന ഭഗ വാനായിക്കൊണ്ട് എന്നെ കൊടുത്തു. തൽപാദദാസ്യം എനിക്ക ജന്മത്തിങ്കൽജന്മത്തിങ്കൽ ഭവിക്കണം.” സത്യ, „അതിബലവീ ൎയ്യദൎമ്മദന്മാരായിരിക്കുന്ന ഏഴു കാളകളെ എന്റെ അച്ഛൻ

പണയം കെട്ടിയിരുന്നു. അവററകളെ ഭഗവാൻ ഒരുമിച്ചു പിടിച്ചു കെട്ടുതുംചെയ്തിട്ട് എൻെറ പാണിഗ്രഹണം ചെയ്തു. യാതൊരെനിക്ക നിത്യവും ഭഗവൽസ്മൃതി ഭവിക്കണം."

ലക്ഷ്മണ, "അല്ലേ രാജമഹിഷിയായുള്ളോവേ! ദ്രൌപദി! എനിക്കും അച്യുതജന്മകർമ്മങ്ങളെ നാരദൻ പറഞ്ഞു കേട്ടിട്ടു ഭഗവാങ്കൽ പിന്നെയും പിന്നെയും മോഹം വൎദ്ധിച്ചുവശായി. അതിനെ ബൃഹത്സേനനെന്നു പ്രസിദ്ധനായിരിക്കുന്ന എൻെറ പിതാവറിഞ്ഞിട്ട് അവിടെ ഒരുപായമുണ്ടാക്കി. നിൻെറ സ്വയംബരത്തിങ്കൽ പാൎത്ഥൻ്റെ ഹേതുവായിട്ടല്ലേ ലാക്കുണ്ടാക്കി. എന്നതുപോലെ ഒരു ലാക്കുണ്ടാക്കി. ഈ ലാക്കാകട്ടെ പുറത്തു കണ്ടുകൂട. ജലത്തിങ്കലേ കണ്ടുകൂട്ടു. ആയതു കേട്ടിട്ടു ചതുസ്സാഗരമുദ്രിതയായിരിക്കുന്ന ഭൂമിയിങ്കലുള്ള രാജാക്കന്മാരൊക്കെ എങ്കൽ മോഹത്തോടുകൂടെവന്നു വളരെ പ്രയത്നംചെയ്തിട്ട് ആ ലാക്കിൻെറ സ്ഥിതിയെ അറിഞ്ഞില്ല. പിന്നെ അൎജ്ജുനനാകട്ടേ ജലത്തിങ്കൽ മത്സ്യാഭാസത്തെക്കണ്ടിട്ടു തദവസ്ഥിതിയേയും അറിഞ്ഞിട്ട് ഉദ്യുക്തനായിട്ടു ബാണത്തെ പ്രയോഗിച്ചു. എന്നിട്ടു ലാക്കു മുറിഞ്ഞില്ല. തദനന്തരം ഭഗവാൻ വില്ലെടുപ്പതുംചെയ്തിട്ടു ജലത്തിങ്കൽനോക്കി ലക്ഷ്യസ്ഥിതിയെ അറിഞ്ഞിട്ടു ബാണംപ്രയോഗിച്ചു ലാക്കിനെ മുറിച്ചു ഭൂമിയിലിട്ടു. അപ്പോൾ ഞാൻ ലജ്ജയോടുകൂടെ ഭഗവാൻെറ സമീപത്തിങ്കൽ ചെന്നു സ്വയംവരമാലകൊണ്ടു വരിച്ചു. പിന്നെ എൻെറ അച്ഛൻ കൊടുത്തിരിക്കുന്ന സ്ത്രീധനത്തെ സ്വീകരിപ്പതുംചെയ്തു് എന്നോടുകൂടെ ശ്രീമദ്ദ്വാരവതിയെ പ്രാപിപ്പതുംചെയ്തു." കൃഷ്ണപത്നിമാർ, "നരകാസുരൻ ദിഗ്ജയത്തിങ്കൽ ജയിച്ചിരിക്കുന്ന രാജന്യകന്യകമാരായിരിക്കുന്ന ഞങ്ങളെയൊക്കയും ആ നരകാസുരനെ നിഗ്രഹിച്ചിട്ട് ഒരുമിച്ചു വിവാഹംചെയ്തു. യാതൊരു ഞങ്ങൾ സൎവ്വസംഗനിവൃത്തികൊണ്ടും തപസ്സുകൊണ്ടും തൽപാദപരിചാരികമാരായിട്ടും തീൎന്നു. അല്ലേ! സുന്ദരിയായുള്ളോവേ! ദ്രൌപദി! ഞങ്ങൾ സാമ്രാജ്യത്തേയും സ്വാരാജ്യത്തേയും ആനന്ത്യമായിരിക്കുന്ന ഹരിയുടെ പദത്തേയും വാഞ്ഛിക്കുന്നില്ല. ഈ ഭഗവാൻെറ ശ്രീമൽപാദരജസ്സിനെ കാമിക്കുന്നു. വ്രജസ്ത്രീകളും പുളിന്ദിമാരും തൃണവീരുത്തുകളും യാതൊരു പാദസ്പൎശത്തെ വാഞ്ഛിക്കുന്നു."

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ത്ര്യശീതിതമോ/ദ്ധ്യായഃ.

---

അഥ ചതുരശീതിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—സുബലപുത്രിയായിരിക്കുന്ന ഗാന്ധാരിയും യാജ്ഞസേനിയായിരിക്കുന്ന ദ്രൗപദിയും അല്ലാതെ മററുള്ള രാജഭാര്യമാരും കൃഷ്ണപത്നിമാരും അഖിലാത്മാവായിരിക്കുന്ന ഹരിയിങ്കലെ ഈവണ്ണമുള്ള സ്നേഹാനുബന്ധത്തെക്കണ്ടിട്ട് ഏററവും വിസ്മയിച്ചു. ഇങ്ങനെയിരിക്കുന്ന സമയത്തിങ്കൽ വിശ്വാമിത്രൻ, വസിഷ്ഠൻ, അഗസ്ത്യൻ, അംഗിരസ്സ്, കാശ്യപൻ, വ്യാസൻ, കണ്വൻ, മരീചി, ക്രതു, ഭൃഗു, പുലഹൻ, ശൌനകൻ, അത്രി, പുലസ്ത്യൻ അല്ലാതെ മററുള്ള ഋഷീശ്വരർ പലരും ഭഗവാൻ ശ്രീകൃഷ്ണൻ അവിടെ എഴുന്നള്ളിയിട്ടുണ്ടെന്നറിഞ്ഞിട്ട് അവിടെ എഴുന്നള്ളി അപ്പോൾ ഭഗവാൻ ശ്രീകൃഷ്ണൻ വസുദേവാഗ്രസേനാദ്യന്മാരോടുംകൂടെ ചെന്ന് ആ ഋഷീശ്വരന്മാരെ വന്ദിച്ച് അർഘ്യപാദ്യാദികളെക്കൊണ്ടു പൂജിപ്പുതും ചെയ്തിട്ട് അവരുടെ സമീപത്തിങ്കൽ ബദ്ധാഞ്ജലിപുടനായിട്ട സ്ഥിതിചെയ്വുതുംചെയ്തിട്ട് ഈവണ്ണം അരുളിച്ചെയ്തുതുടങ്ങി.

„അല്ലേ ഋഷീശ്വരന്മാർ! നിങ്ങൾക്കു സ്വാഗതമോ? യോഗേശ്വരന്മാരായിരിക്കുന്ന നിങ്ങളെ കാണ്മാൻ സംഗതി വരികഹേതുവായിട്ട ഞങ്ങളുടെ അതീതാനാഗതവത്തമാനകാലങ്ങളിലുള്ള പാപമൊക്കെയും നശിച്ചു. മേലിൽ സുകൃതം വദ്ധിപ്പാനുള്ള കാരണവുമുണ്ടായി. ജലമയങ്ങളായിരിക്കുന്ന തീത്ഥങ്ങളും മൃച്ഛിലാമയന്മാരായിരിക്കുന്ന ദേവന്മാരും സേവിച്ചാൽ വളരെക്കാലംചെന്നേ ശുദ്ധിവരുത്തുന്നുള്ളു. നിങ്ങളെപ്പോലെയിരിക്കുന്ന സജ്ജനങ്ങളാകട്ടേ കണ്ടുകൂടുമ്പോൾതന്നെ ജനങ്ങളെ ശുദ്ധിവരുത്തുന്നു. അതുഹേതുവായിട്ട ദേഹികൾക്കു നിങ്ങളെക്കാണുവോളമേ സംസാരദുഃഖം ഭവിക്കുന്നുള്ളു.''

ഈവണ്ണം ജഗദീശ്വരനായിരിക്കുന്ന ഭഗവാൻ അരുളിച്ചെയ്ത സമയത്തിങ്കൽ മഹർഷിമാരൊക്കയും ബുദ്ധി ഭ്രമിച്ചിട്ട കുറഞ്ഞൊരുനേരം മിണ്ടാതെകണ്ടിരുന്നു. പിന്നെ വിചാരിച്ച സമയത്തിങ്കൽ വസുദേവർ അവിടെവന്നു മഹർഷിമാരെ വന്ദിപ്പുതുംചെയ്തിട്ട് „അല്ലേ ഋഷീശ്വരന്മാർ! ഇങ്ങനെ ഗൃഹാന്ധകൂപത്തിങ്കൽ വീണുഴലുന്ന ഞങ്ങൾ ദുരിതക്ഷയത്തിന്ന് എന്തൊരു ശുഭകമ്മം

ചെയ്യേണ്ടു' എന്നീവണ്ണം ചോദിച്ച സമയത്തിങ്കൽ മഹൎഷിമാരാ കട്ടേ "സാക്ഷാൽ ബ്രഹ്മസ്വരൂപനായിരിക്കുന്ന ഭഗവാൻ യാവ നൊരുത്തന്റെ പുത്രനായിട്ടു ജനിച്ചിരിക്കുന്നു എന്നിരിക്കുന്നവന്നു പിന്നെ മറ്റുള്ള ശുഭകൎമ്മങ്ങളെക്കൊണ്ടെന്തു"? എന്നീവണ്ണം പ രിഹാസത്തോടുകൂടെത്തീൎന്നുവെങ്കിലും ഈവണ്ണം പറഞ്ഞു. "അല്ലേ വസുദേവർ! ദ്വിജനായിട്ടു ജനിച്ചാൽ മൂന്ന് ഋണങ്ങളുണ്ട്. ഋഷി കളുടെ ഋണവും പിതൃക്കളുടെ ഋണവും ദേവകളുടെ ഋണവും. ഈ മൂന്ന് ഋണങ്ങളേയും വേദാദ്ധ്യയനംകൊണ്ടും, പുത്രന്മാരെ ക്കൊണ്ടും, യാഗങ്ങളെക്കൊണ്ടും തീൎക്കണം. അതിൽ പിതൃക്കളുടെ ഋണത്തോടും ഋഷികളുടെ ഋണത്തോടും ഭവാൻ മുക്തനായി. ഇനി യാഗംചെയ്തിട്ടു ദേവകളുടെ ഋണത്തോടു മോചിക്കണം. എന്നാൽ ഗതിവരും. അതിനുള്ള സംഭാരങ്ങളെ സംഭരിച്ചു യാഗം ചെയ്താലും."

എന്നിങ്ങനെ കേട്ട സമയത്തിങ്കൽ വസുദേവരാകട്ടേ ആ മഹൎഷിമാരെത്തന്നെ ഋത്വിക്കുകളായിട്ടു വരിപ്പൂതുംചെയ്തിട്ടു സക ലസംഭാരങ്ങളേയും സംഭരിച്ചുംകൊണ്ട്, ആ സ്യമന്തപഞ്ചകക്ഷേ ത്രത്തിങ്കൽ വലുതായിരിക്കുന്ന യാഗം തുടങ്ങി. വസുദേവർ യാഗ ത്തിനായിക്കൊണ്ടു യാഗശാലയെ പ്രവേശിച്ചു ഭാൎയ്യമാരോടുംകൂടി ദീക്ഷിതനായിട്ട് ഓരോരോ ക്രിയകളേയും ക്രിയാവസാനദക്ഷിണ കളേയും തുടങ്ങി. അപ്പോൾ അവിടെയെത്തിയിരിക്കുന്ന രാജാക്ക ന്മാരും മറ്റുള്ള നാനാജനങ്ങളും സകലകാമങ്ങളെക്കൊണ്ടും തൃപ്ത ന്മാരായിട്ടു സുഖമാകുംവണ്ണം ആ സ്യമന്തപഞ്ചകക്ഷേത്രത്തിങ്കൽ വസിച്ചു. നന്ദഗോപർതുടങ്ങിയിരിക്കുന്ന ഗോപന്മാരും ഗോപസ്ത്രീ കളെല്ലാവരും ആ യാഗമാരംഭിച്ചസമയത്തിങ്കൽ യാദവന്മാരാൽ സമ്മാനിക്കപ്പെട്ടവരായിട്ടു ഭഗവാൻ ശ്രീകൃഷ്ണനോടുംകൂടെ മുൻ പിൽ വൃന്ദാവനത്തിങ്കലിരുന്നതുപോലെ സുഖമാകുംവണ്ണം അധി വസിപ്പൂതുംചെയ്തു. അങ്ങനെ വലുതായിരിക്കുന്ന യാഗത്തിന്റെ ഓരോരോ ക്രിയകളും ക്രിയാവസാനദക്ഷിണകളും ചെയ്തു വസു ദേവർ നാനാവാദ്യഘോഷങ്ങളെക്കൊണ്ടു ദിക്കുകളെ ഒക്കെയും മുഴ ക്കുതുംചെയ്തിട്ടു പത്നിമാരോടുംകൂടെ ആ സ്യമന്തപഞ്ചകതീൎത്ഥ ത്തിങ്കൽ അവഭൃഥസ്നാനം ചെയ്തു ശുദ്ധനായിട്ടു ശരൽക്കാലത്തി ങ്കൽ നക്ഷത്രങ്ങളോടുകൂടെ ചന്ദ്രൻ ശോഭിക്കുന്നപോലെ ശോഭി പ്പൂതുംചെയ്തു.

പിന്നെ യാഗം ചെയ്യിപ്പിച്ച മഹർഷിമാൎക്കൊക്കെയും വിധിക്കുതക്കവണ്ണമുള്ള ദക്ഷിണകളും ചെയ്തു് അവരേയുമയച്ചു. നാനാദിക്കുകളിൽ നിന്നു വന്ന നാനാജാതികളേയും അവരവരുടെ അവസ്ഥപോലെ സമ്മാനിച്ചയച്ചു. പിന്നെ ഗോപന്മാരുമൊന്നിച്ച് ഇന്നു പോകാം, നാളെപ്പോകാം എന്നും വച്ചു മൂന്നുമാസം മുഴുവൻ സുഖമാകുംവണ്ണമവിടത്തന്നെ വസിച്ചു. പിന്നെ വർഷകാലമടുത്ത സമയത്തിങ്കൽ എല്ലാവരും തമ്മിൽ യാത്രപറവൂതും ചെയ്തിട്ട് അവരവരുടെ സ്ഥാനങ്ങളെ പ്രാപിച്ചു. ഭഗവാനും യാദവന്മാരോടുംകൂടെ ശ്രീമദ്ദ്വാരവതിയെ പ്രാപിച്ചു സുഖമാകുംവണ്ണം അധിവസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ചതുരശീതിതമോഽധ്യായഃ.

---

## അഥ പഞ്ചാശീതിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ഒരുദിവസം ശ്രീകൃഷ്ണൻ ദേവകിയുടെ പാദാഭിവന്ദനംചെയ്തു നില്ക്കുന്ന സമയത്തിങ്കൽ, ദേവകി പണ്ടു് ആചാൎയ്യന മരിച്ചുപോയ പുത്രനെക്കൊണ്ടുന്നു ദക്ഷിണ ചെയ്തു എന്നു കേട്ടിട്ടു്, കംസൻ നിഗ്രഹിച്ച തന്റെ ആറു പുത്രന്മാരെക്കൊണ്ടുന്നു കാട്ടണം എന്നു ഭഗവാനോടു പറഞ്ഞു. അപ്പോൾ ഭഗവാൻ സുതലത്തു മഹാബലിയുടെ രാജധാനിയിങ്കൽ ചെന്നു മഹാബലിയെക്കണ്ടസമയത്തിൽ ആ മഹാബലി തന്റെ സ്വാമിയായിരിക്കുന്ന ഭഗവാനെ അൎഘ്യപാദ്യാദികൾകൊണ്ടു വഴിപോലെ പൂജിച്ചു ഭക്തിവിശപ്രാസബദ്ധമാനങ്ങളോടുകൂടെ ഭഗവാനെ വന്ദിപ്പുതുംചെയ്തു ബദ്ധാഞ്ജലിപുടനായിട്ടു 'ഭൃത്യനായിരിക്കുന്ന അടിയൻ എന്തൊരു വസ്തുവിനെ ചെയ്യേണ്ടുവെന്നു ശാസിച്ചാലും.' എന്നു കേട്ടു. ആ സമയത്തിങ്കൽ 'അല്ലേ അസുരശ്രേഷ്ഠനായുള്ളോവേ! മഹാബലി! പണ്ടു മരീചിയാകുന്ന മഹൎഷിക്ക് ആറു പുത്രന്മാരുണ്ടായി. അവർ ബ്രഹ്മാവിന്റെ ശാപംഹേതുവായിട്ടു പിന്നെ ഹിരണ്യകശിപുവിന്റെ പുത്രന്മാരായിട്ടു ജനിച്ചു. അവിടെനിന്നു ഞാൻ നിഗ്രഹിച്ചാറേ വസുദേവർപക്കൽനിന്നു ദേവകിയിങ്കൽ ജനിച്ചു. അവരെ കംസൻ വധിച്ചതിന്റെശേഷം അങ്ങേ സമീപത്തിങ്കൽ വസിക്കുന്നുണ്ടല്ലോ. അവരെ തരേണം.'' എന്നു ഭഗവാനരുളിച്ചെയ്തു

പ്പോൾ മഹാബലി കൊണ്ടുവന്നു കൊടുത്തു. ഭഗവാൻ അവരെ സ്വീകരിപ്പുതുംചെയ്തു കൊണ്ടുവന്നു ദേവകിയെക്കാട്ടി. അപ്പോൾ ദേവകി പുത്രസ്നേഹത്തോടുകൂടെ തന്റെ മടിയിലിരുത്തി മൂൎദ്ധാവിങ്കൽ ഘ്രാണിപ്പുതും ചെയ്തിട്ടു മുലകൊടുത്തു. അപ്പോൾ ഭഗവാന്റെ പീതശേഷമായിരിക്കുന്ന സ്തനത്തെ പാനംചെയ്തിട്ട് ആ മരീചിയുടെ പൂൎവപുത്രന്മാൎക്കു ഗതിവന്നു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ പഞ്ചാശീതിതമോ ƒധ്യായഃ.

---

അഥ ഷഡശീതിതമോ ƒധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—ശ്രുതദേവനെന്നു പ്രസിദ്ധനായിട്ടൊരു ബ്രാഹ്മണനുണ്ട്. ബഹുലാശ്വനെന്നു പേരായിട്ടൊരു രാജാവും. അവരെ ഇരുവരേയും ഒരുമിച്ചനുഗ്രഹിക്കണം എന്നു ഗ്രഹിച്ചിട്ടു ഭഗവാൻ ശ്രീകൃഷ്ണൻ മഹൎഷിമാരുമൊന്നിച്ചു മിഥിലാ രാജധാനിയെ പ്രാപിച്ചു.

പിന്നീടു ഭഗവാൻ രണ്ടു ശരീരത്തെ എടുത്തു. ഇരുവരുടേയും ഭവനങ്ങളെ പ്രാപിപ്പുതുംചെയ്തു. രാജാവു ഭഗവാനെ സൽക്കരിച്ചു. വളരെ വിഭവങ്ങളെക്കൊണ്ടത്രേ അതു്.

"നമസ്തുഭ്യം ഭഗവതേ
കൃഷ്ണായാകുണ്ഠമേധസേ
നാരായണായ ഋഷയേ
സുശാന്തം തപ ഈയുഷേ."

"നിന്തിരുവടി ആനന്ദസ്വരൂപനും, അകുണ്ഠയായ ബുദ്ധിയോടുകൂടിയിരിപ്പൊരുത്തനും അത്രേ. ആ നിന്തിരുവടിയ്ക്കായിക്കൊണ്ടു നമസ്കാരം. സുശാന്തമായിരിക്കുന്ന തപസ്സിനെ ചെയ്തുകൊണ്ടിരിക്കുന്ന നാരായണനായ ഋഷിയും നിന്തിരുവടിതന്നെ. ആ നിന്തിരുവടിയെ നമസ്കരിക്കുന്നേൻ."

എന്നിപ്രകാരമുള്ള സ്തുതിവചനങ്ങളെക്കൊണ്ടു ബഹുലാശ്വൻ സന്തുഷ്ടനാക്കിനാൻ ഭഗവാനെ. രാജാവിന്റെ പ്രാൎത്ഥനയെ അനുസരിച്ചാനല്ലോ ഭഗവാൻ. പിന്നീടു കുറെനാൾ മിഥി

ലാപുരിയിങ്കൽ വസിപ്പൂതും ചെയ്തു. അവിടെയുള്ള ജനങ്ങൾ സന്തോഷിച്ചാർ.

ശ്രുതദേവനാകുന്ന ബ്രാഹ്മണൻ ഭഗവാനെ അർച്ചിച്ചു. അതു ഫലമൂലാദ്യങ്ങളെക്കൊണ്ടത്രേ. അവ അന്നുതന്നെ ലഭിച്ചുള്ളവ. ഭഗവാൻ സന്തോഷിപ്പൂതും ചെയ്താൻ. പിന്നീടു് ഇപ്രകാരം അരുളിയാൻ.

"ഈ ലോകത്തിൽ സകലപ്രാണികളുടേയും ഇടയിൽവച്ചു ബ്രാഹ്മണനത്രേ ജന്മംകൊണ്ടു ശ്രേഷ്ഠൻ. തപസ്സും, വിദ്യയും, സന്തുഷ്ടിയും ഉള്ള ബ്രാഹ്മണൻ അധികം ശ്രേഷ്ഠൻ. എന്നിൽ ഭക്തിയോടുകൂടിയിരിക്കുന്ന ബ്രാഹ്മണൻെറ ശ്രേഷ്ഠതയെക്കുറിച്ചു് ഒന്നുംതന്നെ പറയേണ്ടല്ലോ. എൻെറ സ്വരൂപം ചതുർബാഹുവായിരിപ്പോന്നു്. അതും ബ്രാഹ്മണരെക്കാൾ എനിക്കു പ്രിയമായിരിപ്പോന്നല്ല. എന്തെന്നാൽ:—

"സർവ്വവേദമയോ വിപ്രഃ
സർവ്വദേവമയോ ഹ്യഹം."

ബ്രാഹ്മണൻ സകലവേദസ്വരൂപനായിരിപ്പോൻ ഞാൻ സകലദേവസ്വരൂപനത്രേ. എൻെറ കൂടെവന്നിരിക്കുന്ന ഈ മുനിമാർ അങ്ങയെ അനുഗ്രഹിപ്പാൻ വന്നവരല്ലോ ആകുന്നതു്. ഇവരുടെ പാദരേണുക്കൾ ലോകങ്ങളെ പരിശുദ്ധമാക്കുന്നവ. ബ്രാഹ്മണാരാധനമല്ലോ എനിക്കു് ഏററവും ഇഷ്ടമായിട്ടുള്ളതു്. ഈ ലോകം ചരാചരാത്മകമായിരിപ്പോന്നു്. ഇതിൻെറ കാരണങ്ങൾ മഹദാദിതത്വങ്ങളത്രേ. അവയെ എൻെറ സ്വരൂപമായിട്ടു കാണുന്നു. എൻെറ ഭക്തന്മാരായ ബ്രാഹ്മണരെ പൂജിച്ചാൽ ഞാൻ പൂജിക്കപ്പെട്ടുന്നോൻ. അപ്രകാരമല്ലാതെ വളരെ ചിലവുചെയ്തു എന്നെ പൂജിക്കുന്നതുകൊണ്ടു പ്രയോജനമൊന്നും ഉണ്ടാകുന്നില്ല."

ശ്രീശുകൻ പറഞ്ഞു:—മിഥിലാരാജാവിനോടും ഭഗവാൻ ഇപ്രകാരംതന്നെ ഉപദേശിച്ചാൻ. ബഹുലാശ്വനും, ശ്രുതദേവനും ഭഗവാൻെറ ഉപദേശപ്രകാരം ബ്രാഹ്മണരും ഭഗവാനും ഒന്നുതന്നെ എന്നുള്ള വിശ്വാസത്തോടുകൂടി വഴിപോലെ അവരെ പൂജിച്ചു. അവസാനത്തിൽ രണ്ടുപേരും മോക്ഷത്തെ പ്രാപിച്ചാർ. ഭക്തവത്സലനല്ലോ ഭഗവാൻ. ആ ഭഗവാൻ ഭക്തന്മാ

രായവൎക്ക് വേദപ്രവൃത്തിമാൎഗ്ഗത്തെ ഉപദേശിച്ചാൻ. കുറേദിവസം അവരുടെ ഗൃഹങ്ങളിൽ താമസിപ്പൂതുംചെയ്താൻ. പിന്നീട്ട ദ്വാരകയെ പ്രാപിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഷഡശീതിതമോऽധ്യായഃ.

---

## അഥ സപ്താശീതിതമോऽധ്യായഃ.

പരീക്ഷിത്തു പറഞ്ഞു:—അല്ലയോ ബ്രഹ്മനായുള്ളോവേ! ഗുണവൃത്തികൾ അല്ലോ ശ്രുതികൾ. ബ്രഹ്മമോ അനിൎദ്ദേശ്യവും നിൎഗ്ഗുണവും കാൎയ്യകാരണങ്ങളിൽനിന്നു പരവും ആയിരിക്കുന്നു. അപ്പോൾ ഈ ശ്രുതികൾ ബ്രഹ്മത്തിങ്കൽ ഏതുപ്രകാരം സാക്ഷാത്തായി ഭവിക്കുന്നു?

ശ്രീശുകൻ പറഞ്ഞു:—ഈശ്വരൻ ജീവന്മാൎക്ക് വിഷയങ്ങളെ അനുഭവിക്കാനായിക്കൊണ്ടും, ഭവത്തിനായിക്കൊണ്ടും, ആത്മാവിനായിക്കൊണ്ടും, അകല്പനയ്ക്കായിക്കൊണ്ടും, ബുദ്ധീന്ദ്രിയമനഃപ്രാണങ്ങളെ സൃഷ്ടിച്ചു. ബ്രഹ്മത്തെ ധരിക്കുന്നതായ ആ ഈ ഉപനിഷത്തു പൂൎവ്വന്മാരുടെ പൂൎവ്വജന്മാരാൽ ധരിക്കപ്പെട്ടതാകുന്നു. യാതൊരുത്തൻ ആസ്തിക്യബുദ്ധിയോടുകൂടി അതിനെ ധരിക്കുമോ അവൻ സൎവ്വസംഗങ്ങളിൽനിന്നും വിമുക്തനായി മോക്ഷത്തെ പ്രാപിക്കുന്നു.

---

ഗുണവൃത്തികൾ=സത്വം രജസ്സു തമസ്സു എന്നിവയിൽ (ഈ ഗുണങ്ങൾ അധികമായിരിക്കുന്ന വസ്തുക്കളിൽ) വൃത്തിയോടുകൂടിയവ. "ത്രൈഗുണ്യവിഷയാ വേദാഃ" (ഭഗവദ്ഗീത).

അനിൎദ്ദേശ്യം=നിൎദ്ദേശ്യം അല്ലാത്തതു്. ഇതു ഘടം ഇതു പടം എന്നിങ്ങനെ ലൌകികബുദ്ധിക്കു വിഷയമാകുന്നതു നിൎദ്ദേശ്യം.

നിൎഗ്ഗുണം=സത്വരജസ്തമസ്സുകൾക്കു അതീതമായിട്ടുള്ളതു്.

'സത്വാദയോ ന സന്തീശേ യത്ര ച പ്രാകൃതാ ഗുണാഃ'

ഭവം=നിശ്രേയസരൂപമായിരിക്കുന്ന അഭ്യുദയം. (ദേവമനുഷ്യാദിശരീരങ്ങളുടെ പ്രാപ്തിരൂപമാകുന്ന ജന്മം).

ആത്മാവു=മോക്ഷത്തിനു പ്രയോജനപ്പെടുന്ന ആത്മജ്ഞാനം. [ലോകാന്തരഗാമിയായിരിക്കുന്ന ആത്മാവിനു ഭോഗത്തിനായിക്കൊണ്ടും.] (തനിക്കായിക്കൊണ്ടു തന്റെ ലീലക്കായിക്കൊണ്ടു).

അകല്പന=മോക്ഷം (ദേവമനുഷ്യാദികളായി നാനാവിധങ്ങളായിരിക്കുന്ന ദേഹങ്ങളുടെ കല്പനയിങ്കൽ മായയിങ്കൽനിന്നുള്ള നിവൃത്തി).

കല്പനം=ജഗദ്വ്യാപാരരൂപമായിരിക്കുന്ന ക്രീഡ.

ഹേ രാജാവേ! ഭക്തശിരോമണിയായിരിക്കുന്ന നാരദമഹൎഷി പുരാണൎഷിയായ ശ്രീനാരായണൻ തപസ്സുചെയ്യുന്ന ബദൎയ്യാശ്രമത്തെ പ്രാപിച്ച് ഈ ചോദ്യംതന്നെ ചോദിക്കയുണ്ടായി. അതിനന്തരമായി ഭഗവാൻ നാരായണൻ, ബ്രഹ്മദേവൻ സനകാദികൾ ചോദിച്ച ഈ ചോദ്യത്തിന് ഉത്തരമായി പറഞ്ഞതുതന്നെ പറഞ്ഞു.

പ്രളയകാലത്ത ഭഗവാൻ സകലത്തിനേയും സംഹരിച്ച പ്രകൃതിയോടുകൂടി യോഗനിദ്രചെയ്യുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ ഭഗവാന്റെ ആദ്യനിശ്വാസത്തിൽനിന്ന് ഉത്ഭവിച്ചവരായ ശ്രുതിദേവതകൾ ഈശ്വരനെ വേദവാക്യങ്ങളെക്കൊണ്ടു സ്തോത്രംചെയ്ത് ഉണൎത്തി; ചക്രവൎത്തിമാരെ സ്തുതിപാഠകന്മാർ എന്നവിധം. ശ്രുതികൾ ചെയ്ത ഈ സ്തോത്രങ്ങൾ ഈശ്വരന്റെ അസാധാരണധൎമ്മങ്ങളെ പ്രതിപാദിക്കുന്നവയല്ലോ ആകുന്നത്.

ശ്രുതയ ഉചുഃ.

ജയ ജയ ജഹ്യജാമജിത! ദോഷഗൃഭീതഗുണാം
ത്വമസി യദാത്മനാ സമവരുദ്ധസമസ്തഭഗഃ
അഗജഗദോകസാമഖിലശക്ത്യവബോധക! തേ
ക്വചിദജയാത്മനാ ച ചരതോഽനുചരേന്നിഗമഃ. ൧

ഹേ അജിത! നിന്തിരുവടി ജയിച്ചാലും ജയിച്ചാലും. ദോഷങ്ങളായി ഗ്രഹിക്കപ്പെട്ടിരിക്കുന്ന ഗുണങ്ങളോടുകൂടിയ പ്രകൃതിയെ മോചിച്ചാലും. യാതൊന്നുഹേതുവായിട്ടു നിന്തിരുവടി ആത്മാവുകൊണ്ടു സ്വീകരിക്കപ്പെട്ട സമസ്തങ്ങളായ ഭഗ(ഐശ്വൎയ്യ)ങ്ങളോടുകൂടിയവനാകുന്നു. അഗങ്ങൾ ജഗത്തുകൾ ഓകസ്സുകൾ എന്നിവയുടെ സകലശക്തികളേയും ഉണൎത്തുന്നോവേ! പ്രകൃതിയോടും പുരുഷനോടും ചരിക്കുന്നവനായിരിക്കുന്ന നിന്തിരുവടിയെ വേദം ഒരേടത്ത് അനുചരിക്കും.

---

൧—അജിതൻ = ജിതേന്ദ്രിയൻ.
ദോഷങ്ങൾ = കാമക്രോധാദികൾ (ആനന്ദാച്ഛാവരണം എന്നും).
ഭഗം = അണിമാദികളായിരിക്കുന്ന ഐശ്വൎയ്യങ്ങൾ വീൎയ്യം യശസ്സു ശ്രീ ജ്ഞാനം വിജ്ഞാനം എന്നിവ ആറും ചേൎന്നത്.
അഗങ്ങൾ = സ്ഥാവരങ്ങൾ.
ജഗത്തുകൾ = ജംഗമങ്ങൾ.
ഓകസ്സുകൾ = ശരീരങ്ങൾ.
ഉണൎത്തുക = പ്രകാശിപ്പിക്കുക.
ചരിക്കുക = ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന ലീലകയെ ചെയ്യുക.

ബൃഹദുപലബ്ധമേതദവയന്ത്യവശേഷതയാ
യത ഉദയാസ്തമയൌ വികൃതേർമൃദിവാവികൃതാൽ
അത ഋഷയോ ദധുസ്ത്വയി മനോവചനാചരിതം
കഥമയഥാഭവന്തി ഭുവി ദത്തപദാനി നൃണാം. ൧൫

ഉപലബ്ധമായിരിക്കുന്ന ഈ ബ്രഹ്മം അവശേഷതകൊണ്ടു് അറിയുന്നു. വികാരത്തോടുകൂടാത്തതായ യാതൊന്നിൽനിന്നു വികൃതികൾക്കു മൃത്തിങ്കൽ എന്നപോലെ ഉല്പത്തിയും ലയവും സംഭവിക്കുന്നു; ഇതുഹേതുവായിട്ടു് ഋഷികൾ നിന്തിരുവടിയിൽ മനസ്സുകൊണ്ടും വചനംകൊണ്ടും ഉള്ള പ്രവൃത്തിയെ ധരിച്ചു. മനുഷ്യരുടെ ദത്തപദങ്ങൾ ഭൂമിയിങ്കൽ എങ്ങനെ അയഥാഭവിക്കുന്നു.

ഇതി തവ സൂരയസ്ത്ര്യധിപതേഽഖിലലോകമല-
ക്ഷപണകഥാമൃതാബ്ധിമവഗാഹ്യ തപാംസി ജഹുഃ
കിമുത പുനഃ സ്വധാമവിധുതാശയകാലഗുണാഃ
പരമ! ഭജന്തി യേ പദമജസ്രസുഖാനുഭവം. ൧൬

ഹേ ത്രിഗുണമായാമൃഗീനൎത്തക! വിദ്വാന്മാർ സകലലോകങ്ങളുടെ പാപങ്ങളെ നശിപ്പിക്കുന്നതായ കഥാമൃതാബ്ധിയെ അവഗാഹനംചെയ്തിട്ടു ദുഃഖങ്ങളെ ഉപേക്ഷിക്കുന്നു. ഹേ പരമ! യാതൊരുത്തർ പിന്നെ സ്വതേജസ്സിൽ നശിപ്പിക്കപ്പെട്ട അന്തഃകരണത്തിന്റെയും കാലത്തിന്റെയും ഗുണങ്ങളോടുകൂടിയ

൧൫ —ഉപലബ്ധം = കാണപ്പെട്ടു.

വികൃതികൾ = ഘടാദികളായ കാൎയ്യങ്ങൾ [ഘടാദികൾ നശിച്ചാലും കാരണഭൂതമായ മൃത്തു് എപ്രകാരം അവശേഷിക്കുന്നു അതുപോലെ മററുള്ളവ ഒക്കെ നശിച്ചാലും ബ്രഹ്മം അവശേഷിക്കുന്നു].

ഋഷികൾ = മന്ത്രദ്രഷ്ടാക്കൾ.
മനസ്സുകൊണ്ടുള്ള പ്രവൃത്തി = ധ്യാനം.
വാക്കുകൊണ്ടുള്ള പ്രവൃത്തി = സ്തുതി.
അയഥാഭവിക്കുക = മോഘമായി ഭവിക്കുക.

൧൬—ത്രിഗുണമായാമൃഗീനൎത്തകൻ = ജന്മസ്ഥിതിവിനാശങ്ങളെ ചെയ്യുന്നവൻ
അന്തഃകരണത്തിന്റെ ഗുണങ്ങൾ = രാഗദ്വേഷാദികൾ.
കാലത്തിന്റെ ഗുണങ്ങൾ = ജരാമരണാദികൾ.
ദുഃഖങ്ങൾ = ആദ്ധ്യാത്മികങ്ങളും ആധിദൈവികങ്ങളും ആധിഭൌതികങ്ങളും ആയവ.

വരായിട്ടു നിന്തിരുവടിയുടെ അജസ്രസുഖാനുഭവമായ പദത്തെ ഭജിക്കുന്നു. അവർ പറയേണമോ.

ദൃതയ ഇവ ശ്വസന്ത്യസുഭൃതോ യദി തേ/നുവിധാ
മഹദഹമാദയോ/ണ്ഡമസൃജൻ യദനുഗ്രഹതഃ
പുരുഷവിധോ/ന്വയോ/ത്ര ചരമോ/ന്നമയാദിഷു യ-
സ്സദസതഃ പരം ത്വമഥ യദേഷ്വവശേഷമൃതം. ൪

മനുഷ്യർ നിന്തിരുവടിയെ അനുവിധന്മാരായിട്ടു ഭവിക്കുന്നു എങ്കിൽ ശ്വസിക്കുന്നു. അല്ലെങ്കിൽ ദൃതികൾ എന്നപോലെ വൃഥാശ്വാസന്മാരാകുന്നു. മഹത്തത്വം അഹങ്കാരതത്വം മുതലായവ യാതൊരുവൻെറ അനുഗ്രഹം നിമിത്തം അണ്ഡത്തെ സൃഷ്ടിച്ചു പുരുഷസ്വരൂപനായി ഇതുകളിൽ ചേൎന്നവനായി അന്നമയം മുതലായ കോശങ്ങൾ ഉപദേശിക്കപ്പെട്ടിരിക്കുംവിഷയത്തിൽ ചരമൻ യാതൊരുത്തനോ അവനായിരിക്കുന്ന നിന്തിരുവടി സത്തികൽനിന്നും അസത്തികൽനിന്നും പരമായി അനന്തരം ഇതുകളിൽ ശേഷിച്ചതായ സത്യം യാതൊന്നോ അതായി ഭവിക്കുന്നു

അജസ്രസുഖം = നിത്യജ്ഞാനാനന്ദൈകരൂപം.
ഭജിക്കുക = സമാധികൊണ്ടു സാക്ഷാൽകരിക്കുക.
൪ — അനുവിധന്മാർ = അനുവൎത്തിക്കുന്നവർ (ഭക്തന്മാർ).
ശ്വസിക്കുക = ജന്മസാഫല്യത്തെ പ്രാപിക്കുക.
വൃഥാശ്വാസന്മാർ = കാമാദികൾകൂടി സിദ്ധിക്കാത്തവരായ ഭക്തിശൂന്യന്മാർ (പുരുഷാൎത്ഥഹീനന്മാർ).
അണ്ഡം = ബ്രഹ്മാണ്ഡം.
ദൃതികൾ = തോൽത്തുരുത്തികൾ.
അന്നമയംമുതലായ കോശങ്ങൾ = അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന കോശങ്ങൾ.
അനുഗ്രഹം = സങ്കല്പം.
സത്തു = ചിത്തു.
അസത്തു = അചിത്തു.
ചരമൻ = ആനന്ദ(കോശ)മയൻ.
സത്തികൽനിന്നും അസത്തികൽനിന്നും പരം = ചിദചിദാത്മകമായിരിക്കുന്ന പ്രപഞ്ചത്തികൽനിന്നും വിലക്ഷണം.
സത്യം = യാതൊരു വികാരവും ഇല്ലാത്തതു്.
പുരുഷസ്വരൂപൻ = ശിരസ്സ്, പക്ഷം, പുച്ഛം മുതലായ രൂപത്തോടുകൂടിയ പുരുഷപ്രകാരത്തെ അനുഗമിക്കുന്നവൻ; 'തസ്യ പ്രിയമേവ ശിരഃ, മോദോ ദക്ഷിണഃ പക്ഷഃ, പ്രമോദ ഉത്തരഃ പക്ഷഃ, ആനന്ദ ആത്മാ, ബ്രഹ്മപുച്ഛം പ്രതിഷ്ഠാ, എന്നു പുരുഷസ്വരൂപം.

ഉദരമുപാസതേ യ ഋഷിവർത്മസു കൂർപ്പദൃശഃ
പരിസരപദ്ധതിം ഹൃദയമാരുണയോ ദഹരം
തത ഉദഗാദനന്ത! തവ ധാമ ശിരഃ പരമം
പുനരിഹ യത്സമേത്യ ന പതന്തി കൃതാന്തമുഖേ. ൧

ഋഷികളുടെ സമ്പ്രദായമാൎഗ്ഗങ്ങളിൽ യാതൊരുത്തർ രജഃ പിഹിതദൃഷ്ടികളോ അവർ ഉദരത്തെ ഉപാസിക്കുന്നു. ആരുണികൾ നാഡികളുടെ പ്രസരണസ്ഥാനമായ ഹൃദയത്തിലുള്ള ദഹരാകാശത്തെ ഉപാസിക്കുന്നു. ഹേ അനന്തനായുള്ളോവേ! ഹൃദയത്തിൽനിന്നു നിന്തിരുവടിയുടെ ഉൽകൃഷ്ടമായ സ്ഥാനം ശിരസ്സിനെ ഉദ്ഗമിച്ചു. യാതൊന്നിനെ പ്രാപിച്ചിട്ടു പിന്നെയിവിടെ കൃതാന്തമുഖത്തെ പ്രാപിക്കുന്നില്ല.

സ്വകൃതവിചിത്രയോനിഷു വിശന്നിവ ഹേതുതയാ
തരതമതശ്ചകാസ്സ്യനലവൽ സ്വകൃതാനുകൃതിഃ
അഥ വിതഥാസ്വമൂഷ്വവിതഥം തവ ധാമ സമം
വിരജധിയോഽന്വയന്ത്യഭിവിപണ്യവ ഏകരസം. ൨

നിന്തിരുവടി സ്വകൃതങ്ങളായ വിചിത്രയോനികളിൽ കാരണത്വംഹേതുവായിട്ടു പ്രവേശിച്ചവനോ എന്നു തോന്നുംവണ്ണം സ്ഥിതനായി സ്വകൃതങ്ങളെ അനുസരിക്കുന്നവനായിട്ടു, തീയെന്നപോലെ കുറഞ്ഞും അധികമായും ശോഭിക്കുന്നു. ഇതുഹേതുവായിട്ടു് അസത്യകളായിരിക്കുന്ന ഇതുകളിൽ സത്യമായി സമമായി

൧—ഋഷികളുടെ സമ്പ്രദായമാൎഗ്ഗങ്ങൾ = വേദാന്തശാസ്ത്രത്തിൽ പറയുന്ന ഉപാസനാമാൎഗ്ഗങ്ങൾ.
ആരുണികൾ = അരുണവംശ്യന്മാർ
ഉദരം = മണിപൂരസ്ഥമായ ബ്രഹ്മം. ഉദരസ്ഥമായിരിക്കുന്ന വൈശ്വാനരരൂപം, 'അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ' (ഗീത).
ഹൃദയം = ഹൃദയഗതമായിരിക്കുന്ന. ദഹരശബ്ദവാച്യമായിരിക്കുന്നതു ഹൃദയപുണ്ഡരീകാന്തർഗതമായ ആകാശത്തിന്റെ രൂപത്തോടുകൂടിയതു
കൃതാന്തമുഖം = മരണം.
൨—സ്വകൃതങ്ങൾ = താൻ ഉണ്ടാക്കിയവ.
വിചിത്രയോനികൾ = ബ്രഹ്മാദിസ്ഥാവരാന്തങ്ങൾ (ദേവാസുരാദികൾ).
ഏകരസം = സാന്ദ്രമായിരിക്കുന്ന ആനന്ദം.[അഗ്നി ഏതുപോലെ ദാവ്വാദിവിവിധപദാൎത്ഥങ്ങളിൽ കുറഞ്ഞും അധികവും ആയുള്ള പ്രകാശത്തോടുകൂടി സ്ഥിതിചെയ്യുന്നുവോ അതുപോലെ ബ്രഹ്മാദിസ്ഥാവരാന്തങ്ങളായ സർവ്വവസ്തുക്കളിലും നിന്തിരുവടി ശോഭിക്കുന്നു].

ഏകരസമായിരിക്കുന്ന നിന്തിരുവടിയുടെ സ്വരൂപത്തെ ഫലേച്ഛകൂടാതെ കർമ്മം ചെയ്യുന്നവരായ നിർമ്മലബുദ്ധിമാന്മാർ അറിയുന്നു.

സ്വകൃതപുരേഷ്വമീഷ്വബഹിരന്തരസംവരണം
തവ പുരുഷം വദന്ത്യഖിലശക്തിധൃതോംശകൃതം
ഇതി നൃഗതിം വിവിച്യ കവയോ നിഗമാവപനം
ഭവത ഉപാസതേംഘ്രിമഭവം ഭുവി വിശ്വസിതാഃ. ൧

തന്നാൽ ഉണ്ടാക്കപ്പെട്ട ഈ ദേഹങ്ങളിൽ പുറത്തും ഉള്ളിലും (എല്ലായിടത്തും) മറവുകൂടാതെയിരിക്കുന്ന പുരുഷനെ സമസ്തശക്തികളെ ധരിക്കുന്ന നിന്തിരുവടിയുടെ അംശമാക്കിച്ചെയ്യപ്പെട്ടവനെന്നു പറയുന്നു. ഇപ്രകാരം പുരുഷൻെറ തത്വത്തെ വിവേചിച്ച് അറിഞ്ഞിട്ടു ഭൂമിയിലുള്ള വിദ്വാന്മാർ വേദോക്തകർമ്മങ്ങളുടെ സമർപ്പണസ്ഥാനമായി സംസാരനിവൃത്തിയെ ഉണ്ടാക്കുന്നതായ നിന്തിരുവടിയുടെ പദത്തെ വിശ്വസിച്ചവരായിട്ട് ഉപാസിക്കുന്നു.

ദുരവഗമാത്മതത്വനിഗമായ തവാത്തതനോ-
ശ്ചരിതമഹാമൃതാബ്ധിപരിവർത്തപരിശ്രമണാഃ
ന പരിലഷന്തി കേചിദപവർഗ്ഗമപീശ്വര! തേ
ചരണസരോജഹംസകുലസംഗവിസൃഷ്ടഗൃഹാഃ. ൨

അല്ലയോ ഈശ്വരനായുള്ളോവേ! അറിയപ്പെടുവാൻ കഴിയാത്തതായ തൻെറ തത്വത്തെ അറിയിപ്പിക്കുവാനായിക്കൊണ്ടല്ലയോ നിന്തിരുവടി ലീലാവിഗ്രഹത്തെ സ്വീകരിച്ചിരിക്കുന്നു. ആ ഭഗവാൻെറ ചരിതമാകുന്ന മഹത്തായ സുധാസമുദ്രത്തിൽ ഇറങ്ങി മുങ്ങുകയാൽ പരിശ്രമത്തെ ഉപേക്ഷിച്ചവരായ ചിലർ നിന്തിരുവടിയുടെ പാദമാകുന്ന സരോരുഹത്തിൽ ഹംസങ്ങളെപ്പോലെ രമിക്കുന്നു. എന്നിട്ടു സമൂഹത്തോടുള്ള സംഗത്താൽ ഗൃഹാദികളെ ഉപേക്ഷിക്കുന്നു. പിന്നീടു മോക്ഷത്തെക്കൂടിയും ആഗ്രഹിക്കുന്നില്ല.

൧—തന്നാൽ ഉണ്ടാക്കപ്പെട്ട ദേഹങ്ങൾ = തങ്ങളുടെ കർമ്മങ്ങൾകൊണ്ടു ഉപാർജ്ജിതങ്ങളായിരുന്ന ദേവതിര്യങ്മനുഷ്യാദിദേഹങ്ങൾ.
പുരുഷൻ = ഭോക്താവായിട്ടു സ്ഥിതിചെയ്യുന്ന ജീവൻ.
അംശം = സങ്കല്പാത്മകമായിരിക്കുന്ന ജ്ഞാനം.
ചെയ്യുക = കല്പിക്കുക.

ത്വദനുപഥം കുലായമിദമാത്മസുഹൃൽപ്രിയവ-
ച്ചരതി തഥോന്മുഖേ ത്വയി ഹിതേ പ്രിയ ആത്മനി ച
ന ബത രമന്ത്യഹോ അസദുപാസനയാത്മഹനോ
യദനുശയാ ഭ്രമന്ത്യുരുഭയേ കുശരീരഭൃതഃ. ൯

നിന്തിരുവടിയെ അനുവൎത്തിക്കുന്ന ഈ ശരീരം ആത്മാവു, സുഹൃത്തു, പ്രിയൻ എന്നിവരെപ്പോലെ ചരിക്കുന്നു. അപ്രകാരം എങ്കിലും ഉന്മുഖനും ഹിതനും പ്രിയനും ആത്മാവുമായിരിക്കുന്ന നിന്തിരുവടിയിൽ രമിക്കുന്നില്ല. കഷ്ടം! കഷ്ടം! അസത്തായ ദേഹാദികളുടെ ഉപലാളനംകൊണ്ടു് ആത്മാക്കളെ ഹനിക്കുന്നവരായിബ് ഭവിക്കുന്നു. യാതൊന്നിൽ വാസനയോടുകൂടിയവർ കുത്സിതമായ ശരീരത്തെ ധരിക്കുന്നവരായിട്ടു മഹത്തായ ഭയത്തോടുകൂടിയ സംസാരത്തിങ്കൽ ഭ്രമിക്കുന്നു.

നിഭൃതമരുന്മനോഽക്ഷദൃഢയോഗയുജോ ഹൃദി യ-
ന്മുനയ ഉപാസതേ തദരയോഽപി യയുഃ സ്മരണാൽ
സ്ത്രിയ ഉരഗേന്ദ്രഭോഗഭുജദണ്ഡവിഷക്തധിയോ
വയമപി തേ സമാഃ സമദൃശോഽങ്ഘ്രിസരോജസുധാഃ. ൧൦

സംയമിതങ്ങളായിരിക്കുന്ന പ്രാണങ്ങളോടും, മനസ്സോടും ഇന്ദ്രിയങ്ങളോടും കൂടിയവരും, ദൃഢമായ യോഗത്തോടുകൂടിയവരും ആയ മുനിമാർ ഹൃദയത്തിങ്കൽ യാതൊന്നിനെ ഉപാസിക്കുന്നു, അതിനെ അരികളും സ്മരണംഹേതുവായിട്ടു പ്രാപിക്കുന്നു. അഹീന്ദ്രസദൃശങ്ങളായിരിക്കുന്ന നിന്തിരുവടിയുടെ ഭുജദണ്ഡങ്ങളിൽ വിഷക്തയായിരിക്കുന്ന ധീയോടുകൂടിയ സ്ത്രീകളും, സമദൃഷ്ടികളും അംഘ്രിസരോജങ്ങളെ പാനംചെയ്യുന്നവരും ആയ ഞങ്ങളും, (ശ്രുത്യഭിമാനിനിദേവതകളും) നിന്തിരുവടിക്കു തുല്യന്മാരാകുന്നു.

ക ഇഹ നു വേദ ബതാവരജന്മലയോഽഗ്രസരം
യത ഉദഗാദൃഷിര്യമനു ദേവഗണാ ഉഭയേ

൯—ഉന്മുഖൻ = ഭജനമാത്രംകൊണ്ടു സംസാരദുഃഖത്തിൽനിന്നു ഉദ്ധരിക്കുന്നതിനു് ഉദ്യമിക്കുന്നവൻ.

ഹിതൻ = പിതാവിനെപ്പോലെ ഹിതത്തെ ചെയ്യുന്നവൻ.

൧൦—സ്ത്രീകൾ = രാധാദികളായിരിക്കുന്ന ഗോപസ്ത്രീകൾ.

തർഹി ന സന്ന ചാസദുഭയം ന ച കാലജവഃ
കിമപി ന തത്ര ശാസ്ത്രമവകൃഷ്യ ശയീത യദാ. ൮൮

ഈ ലോകത്തിൽ പൂൎവ്വസിദ്ധനായ നിന്തിരുവടിയേ അൎവ്വാചീനോല്പത്തിനാശങ്ങളോടുകൂടിയ ഏവനൊരുത്തൻ അറിയുന്നു? ആശ്ചൎയ്യം. യാതൊരു നിന്തിരുവടിയിൽനിന്ന് ഋഷി ഉല്പന്നനായി യാതൊരു നിന്തിരുവടിയെ അനുസരിച്ചിട്ട് ആദ്ധ്യാത്മികാധിദൈവികന്മാരായ രണ്ടുവിധദേവഗണങ്ങൾ ഉത്ഭവിച്ചു, എപ്പോൾ നിന്തിരുവടി സൎവ്വത്തേയും ഉപസംഹരിച്ചിട്ടു ശയിക്കും, അപ്പോൾ സത്തും ഭവിക്കുന്നില്ല. അസത്തും ഭവിക്കുന്നില്ല. രണ്ടും ഭവിക്കുന്നില്ല. കാലജവവും ഭവിക്കുന്നില്ല. ശാസ്ത്രവും ഭവിക്കുന്നില്ല.

ജനിമസതസ്സതോ മൃതിമുതാത്മനി യേ ച ഭിദാം
വിപണമൃതം സ്മരന്ത്യുപദിശന്തി ത ആരുപിതൈഃ
ത്രിഗുണമയഃ പുമാനിതി ഭിദാ യദബോധകൃതാ
ത്വയി ന തതഃ പരത്ര സ ഭവേദവബോധരസേ. ൮൯



അസത്തായിരിക്കുന്ന ജഗത്തിന്റെ ഉല്പത്തിയെ പറയുന്ന വൈശേഷികന്മാരും, സത്തായിരിക്കുന്ന ഏകവിംശതിദുഃഖത്തിന്റെ നാശമാകുന്നു മോക്ഷം എന്നു പറയുന്ന നൈയായികന്മാരും, ആത്മാവിങ്കൽ ഭേദത്തെപ്പറയുന്ന സാംഖ്യന്മാരും, കൎമ്മഫലവ്യവഹാരത്തെ സത്യമെന്നു പറയുന്ന മീമാംസകന്മാരും ശിഷ്യോപദേശം ആരോപിതഭ്രമംനിമിത്തം ചെയ്യുന്നതല്ലാതെ തത്വ

൮൮—ഋഷി = ബ്രഹ്മാവു.
രണ്ടുവിധം ദേവഗണങ്ങൾ = നിവൃത്തിനിഷ്ഠന്മാരായ സനകാദികളും പ്രവൃത്തിനിഷ്ഠന്മാരായ മരീച്യാദികളും.
അസത്തു = അചേതനം.
സത്തു = ചേതനം.
രണ്ടും = സത്തും അസത്തുംകൊണ്ടു് ആരബ്ധമായിരിക്കുന്ന ശരീരം(സദസദാത്മകമായിരിക്കുന്ന പ്രപഞ്ചം).
കാലജവം = നിമേഷം, കല, മുഹൂൎത്തം മുതലായതു്.
ശാസ്ത്രം = വേദപുരാണാദി.

൮൯—അസത്തു് = അവിദ്യമാനം.
വൈശേഷികന്മാർ = താൎക്കികൈകദേശികൾ.
ഏകവിംശതിദുഃഖം = ആറു ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ ആറു, ഇന്ദ്രിയജന്യജ്ഞാനം ആറു, സുഖം, ദുഃഖം, ശരീരം ഇവ.
നൈയായികന്മാർ = ഗൌതമശാസ്ത്രത്തെ സ്വീകരിക്കുന്നവർ.

ദൃഷ്ടികൊണ്ടല്ല. ത്രിഗുണമയനാകുന്ന പുരുഷൻ എന്നുള്ള ഭേദം നിന്തിരുവടിയിങ്കൽ അജ്ഞാനത്താൽ ഉണ്ടാക്കപ്പെട്ടതാകുന്നു. അപബോധത്തിങ്കൽനിന്നു പരനായി അസംഗനായി ജ്ഞാനഘന മായിരിക്കുന്ന വസ്തുവിങ്കൽ അപബോധം ഭവിക്കയില്ല.

സദിവ മനസ്ത്രിവൃത്ത്വയി വിഭാത്യസദാമനുജാൽ
സദഭിമൃശന്ത്യശേഷമിദമാത്മതയാഽത്മവിദഃ
ന ഹി വികൃതിം ത്യജന്തി കനകസ്യ തദാത്മതയാ
സ്വകൃതമനുപ്രവിഷ്ടമിദമാത്മതയാഽവസിതം. ൧൩

മനോമാത്രകല്പിതമായി ത്രിഗുണാത്മകമായിരിക്കുന്ന ഈ പ്രപഞ്ചജാതം അസത്താകുന്നു. നിന്തിരുവടിയാകുന്ന അധിഷ്ഠാനസത്തയാൽ പുരുഷൻ ഉൾപ്പെടെയുള്ളതു സത്തെന്നപോലെ ശോഭിക്കുന്നു. ആത്മജ്ഞാനികൾ അശേഷമായി ഭോക്തൃഭോഗാത്മകമായിരിക്കുന്ന ഈ വിശ്വത്തെ ആത്മതഹേതുവായിട്ടു സത്തെന്നു അറിയുന്നു. കനകത്തിന്റെ കടകകുണ്ഡലാദികമായ വികൃതിയെ തദ്രൂപതഹേതുവായിട്ടു കനകാത്ഥികൾ ഉപേക്ഷിക്കുന്നില്ല. അതുഹേതുവായിട്ടു സ്വകൃതവും അനുപ്രവിഷ്ടവും ആയിരിക്കുന്ന ഈ വിശ്വം ആത്മാവായിട്ടു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

തവ പരി യേ ചരന്ത്യഖിലസത്വനികേതതയാ
ത ഉത പദാക്രമന്ത്യവിഗണയ്യ ശിരോ നിര്യതേഃ
പരിവയസേ പശൂനിവ ഗിരാ വിബുധാനപി താം-
സ്ത്വയി കൃതസൌഹൃദാഃ ഖലു പുനന്തി ന യേ വിമുഖാഃ.
[൧൪

യാവചിലർ സർവ്വഭൂതങ്ങളിലും വസിക്കുന്നവനാവു എന്നുള്ള അവസ്ഥയോടുകൂടെ നിന്തിരുവടിയെ ഉപാസിക്കുന്നു, അവർ ഈ കാരണത്താൽ തിരസ്കരിച്ചിട്ടു മൃത്യുവിന്റെ ശിരസ്സിനെ പാദംകൊണ്ടു് ആക്രമിക്കുന്നു. യാതൊരുത്തർ വിമുഖന്മാരായി

൧൩—തദ്രൂപത=പ്രകൃതിഭൂതമായിരിക്കുന്ന കനകത്തിങ്കൽനിന്ന് അന്യമല്ല എന്നുള്ള അവസ്ഥ.

സ്വകൃതം=തന്നാൽ (പരമാത്മാവിനാൽ) കൃതം.

അനുപ്രവിഷ്ടം=വ്യാപ്തം.

ആത്മത=അന്തർഭാഗത്തു പ്രവേശിച്ചു ചെയ്യുന്ന ധാരകത്വം.

൧൪—സർവ്വഭൂതങ്ങൾ=ദേവമനുഷ്യപശുപക്ഷ്യാദികളായിരിക്കുന്ന ജീവികൾ.

മൃത്യുവിന്റെ.........ആക്രമിക്കുന്നു=മൃത്യുവിനെ തരിക്കുന്നു. (സംസാരത്തെ കടക്കുന്നു).

ഭവിക്കുന്നു, അവർ വിദ്വാന്മാരാകുന്നു എങ്കിലും പശുക്കളേ എന്നപോലെ നിന്തിരുവടി വാക്കുകൊണ്ടു ബന്ധിക്കുന്നു. നിന്തിരുവടിയിൽ പ്രേമത്തോടുകൂടിയിരിക്കുന്നവർ ആത്മാവിനെയും മറ്റുള്ള വസ്തുക്കളേയും പരിശുദ്ധമാക്കുന്നു. യാതൊരുത്തർ നിന്തിരുവടിയിൽ വിമുഖന്മാരോ അവർ പരിശുദ്ധമാക്കുന്നില്ല.

ത്വമകരണസ്സ്വരാഡഖിലകാരകശക്തിധര-
സ്തവ ബലിമുദ്വഹന്തി സ മദന്ത്യജയാഽനിമിഷാഃ
വർഷഭുജോഽഖിലക്ഷിതിപതേരിവ വിശ്വസൃജോ
വിദധതി യത്ര യേ ത്വധികൃതാ ഭവതശ്ചകിതാഃ. ൩൭

കരണസംബന്ധരഹിതനായി സ്വയംപ്രകാശിക്കുന്നവനായിരിക്കുന്ന നിന്തിരുവടി സമസ്തപ്രാണികളുടേയും ഇന്ദ്രിയശക്തികളെ ധരിക്കുന്നവനായിരിക്കുന്നു. അവിദ്യകൊണ്ട് ആവരണം ചെയ്യപ്പെട്ടിരിക്കുന്ന ഇന്ദ്രാദിദേവതകളും, തൽപൂജ്യന്മാരായി വിശ്വസൃഷ്ടികർത്താക്കന്മാരായിരിക്കുന്ന ബ്രഹ്മാദികളും, ഖണ്ഡമണ്ഡലപതികൾ മഹാമണ്ഡലേശ്വരന് എന്നപോലെ, നിന്തിരുവടിക്കു ബലിയെച്ചെയ്യുന്നു. മനുഷ്യരാൽ ദത്തമായി ഹവ്യകവ്യാദിലക്ഷണമായിരിക്കുന്ന ബലിയെ ഭക്ഷിക്കുന്നു. യാവചിലർ യാതൊന്നിൽ അധികൃതന്മാരോ അവർ നിന്തിരുവടിയിൽനിന്നു ചകിതന്മാരായിട്ട് അതിനെ ചെയ്യുന്നു.

സ്ഥിരചരജാതയഃ സ്യുരജയോത്ഥനിമിത്തയുജോ
വിഹര ഉദീക്ഷയാ യദി പരസ്യ വിമുക്ത! തതഃ
ന ഹി പരമസ്യ കശ്ചിദപരോ ന പരശ്ച ഭവേ-
ദ്വിയത ഇവാപദസ്യ തവ ശൂന്യതുലാം ദധതഃ. ൩൮

ഹേ വിമുക്ത! മായയോടുകൂടെ തതഃപരനായിരിക്കുന്ന നിന്തിരുവടിക്കു ഈക്ഷണലേശംകൊണ്ടു വിഹാരം എപ്പോഴോ

---

വിമുഖന്മാർ=ഭക്തിരഹിതന്മാർ.
അവർ=ജ്ഞാനികൾ.
പരിശുദ്ധം=അവിദ്യാരഹിതമായുള്ളതു.
൩൭ —കരണസംബന്ധരഹിതൻ=ബാഹ്യേന്ദ്രിയങ്ങളുടെ ബന്ധം ഇല്ലാത്തവൻ.
അവിദ്യ=മായ.
ചകിതന്മാർ=ഭീതന്മാർ.
അതു=നിന്തിരുവടിയുടെ ആജ്ഞ.
൩൮— വിമുക്തൻ=നിത്യമുക്തൻ.
പരൻ=ക്ഷരാക്ഷരങ്ങളിൽനിന്നു ഉൽകൃഷ്ടൻ. (അസംഗൻ).
വിഹാരം=ജ്ഞാനത്തോടുകൂടിയ ക്രീഡ.

ഭവിക്കുന്നു, അപ്പോൾ ആവിർഭൂതനിമിത്തരൂപങ്ങളായ കർമ്മങ്ങളോടുകൂടിയവരായിട്ടു സ്ഥിരങ്ങളും ചരങ്ങളും ആയ ജീവാത്മാക്കൾ ഭവിക്കും. ഉത്തമനായി പരമനായി ആകാശസദൃശനായി ശൂന്യസാമ്യത്തെ ഭജിച്ചവനായിരിക്കുന്ന നിന്തിരുവടിക്ക് അപരനായിട്ടും പരനായിട്ടും ഒരുവൻ ഭവിക്കയില്ല.

അപരിമിതാ ധ്രുവാസ്തനുഭൃതോ യദി സർവ്വഗതാ-
സ്തർഹി ന ശാസ്യതേതി നിയമോ ധ്രുവ! നേതരഥാ
അജനി ച യന്മയം തദവിമുച്യ നിയന്തൃ ഭവേ-
ത്സമമനുജാനതാം യദമതം മതദുഷ്ടതയാ. ൩൦

ഹേ ധ്രുവ! ജീവാത്മാക്കൾ പരിച്ഛേദിക്കാൻ കഴിയാത്തവിധം അസംഖ്യന്മാരും നിത്യന്മാരും സർവ്വഗതന്മാരുമായി ഭവിക്കുമെങ്കിൽ ശാസ്യത ഭവിക്കയില്ല എന്നതുഹേതുവായിട്ടു നിയമനം ഭവിക്കയില്ല. ഇതരപ്രകാരേണ ഭവിക്കും. യാതൊന്നു യന്മയമായി ജനിച്ച കാരണതയെ പരിത്യജിക്കാതെയും, അനുസ്യൂതമായും ഇരിക്കുന്ന യാതൊന്ന് അറിയുന്നതായി വിചാരിക്കുന്നവർക്ക് അവിഷയത്വംഹേതുവായിട്ടും ജ്ഞാനവൈകല്യംഹേതുവായിട്ടും അവിജ്ഞാതപ്രായമായി ഭവിക്കുന്നു; അതു നിയന്താവായി ഭവിക്കും.

ന ഘടത ഉദ്ഭവഃ പ്രകൃതിപൂരുഷയോരജയോ-
രുഭയയുജാ ഭവന്ത്യസുഭൃതോ ജലബുദ്ബുദവൽ
ത്വയി ത ഇമേ തതോ വിവിധനാമഗുണൈഃ പരമേ
സരിത ഇവാർണ്ണവേ മധുനി ലില്യുരശേഷരസാഃ. ൩൧

ജനിക്കാത്തവരായ പ്രകൃതിപുരുഷന്മാരുടെ ഉത്ഭവം യോജിക്കുന്നില്ല. രണ്ടിന്റേറയും യോഗംഹേതുവായിട്ട് നീർപ്പോളക

ആകാശസദൃശൻ=ആകാശത്തിൽ എന്നപോലെ തന്നിൽ യാതൊരു ക്രിയയും വ്യാപരിക്കാത്തവൻ.

പരമൻ = ഉൽക്കർഷാപകർഷഭാവങ്ങൾ ഇല്ലാതിരിക്കുന്നവൻ. (സർവ്വവിലക്ഷണൻ).

അപരൻ=ആത്മീയൻ.

പരൻ = അനാത്മീയൻ.

൩൦—സർവ്വഗതന്മാർ=എല്ലാസ്ഥലത്തും വ്യാപിക്കുന്നവർ.

ശാസ്യത=നിയാമ്യത്വം.

ഇതരപ്രകാരം=പരിമിതന്മാരും സംഖ്യന്മാരും അനിത്യന്മാരും അസർവ്വഗതന്മാരും ആയിട്ടുള്ള സ്ഥിതി. [അണുത്വം]

യന്മയം=വ്യാപകമായിരിക്കുന്ന യാതൊന്നു പ്രചുരമായുള്ളതു. (പരമാർത്ഥസ്വരൂപം) "പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി" (ഭ. ഗീത).

ളെന്നപോലെ പ്രാണികൾ ഭവിക്കുന്നു. അതുഹേതുവായിട്ട് ഉപാധിരഹിതനായിരിക്കുന്ന നിന്തിരുവടിയിങ്കൽ ഒരം പ്രാണികൾ നാനാവിധങ്ങളായ നാമങ്ങളോടും രൂപങ്ങളോടുംകൂടെ തേനിൽ അശേഷപുഷ്പരസങ്ങൾ എന്നപോലെയും അർണ്ണവത്തിൽ സരിത്തുകൾ എന്നപോലെയും ലയിക്കുന്നു.

നൃഷു തവ മായയാ ഭ്രമമമീഷ്വവഗത്യ ഭൃശം
ത്വയി സുധിയോ/ഭവേ ദധതി ഭാവമനുപ്രഭവം
കഥമനുവർത്തതാം ഭവഭയം തവ യദ്ഭ്രുകുടി
സൃജതി മുഹുസ്ത്രിണേമിരഭവച്ഛരണേഷു ഭയം. ൧൯

വിദ്വാന്മാർ ഇതരന്മാരിൽ നിന്തിരുവടിയുടെ മായനിമിത്തമായിട്ടുള്ള ഭ്രമത്തെ അറിഞ്ഞിട്ടു ഭവനിവർത്തകനായ നിന്തിരുവടിയിൽ അത്യുൽകൃഷ്ടത്തോടുകൂടിയ അനുവൃത്തിയെ ചെയ്യുന്നു. നിന്തിരുവടിയെ അനുവർത്തമാനന്മാരായിരിക്കുന്നവക്കു സംസാരഭയം എങ്ങനെ ഭവിക്കും? യാതൊന്നുഹേതുവായിട്ടു നിന്തിരുവടിയുടെ ഭ്രൂഭംഗരൂപമാകുന്ന കാലം നിന്തിരുവടിയെ ശരണം പ്രാപിക്കാത്തവരിൽ ജന്മമരണാദിലക്ഷണമായ ഭയം പിന്നെയും പിന്നെയും ഉണ്ടാക്കുന്നു.

വിജിതഹൃഷീകവായുഭിരദാന്തമനസ്തുരഗം
യ ഇഹ യതന്തി യന്തുമതിലോലമുപായഖിദഃ
വ്യസനശതാന്വിതാഃ സമവഹായ ഗുരോശ്ചരണം
വണിജ ഇവാജ! സന്ത്യകൃതകർണ്ണധരാ ജലധൌ. ൨൦

ഹേ അജ! യാതൊരുത്തർ ഗുരുവിന്റെ ചരണത്തെ ആശ്രയിക്കാതെ ഏററവും ചഞ്ചലമായിരിക്കുന്നതും ഇന്ദ്രിയങ്ങളേയും

---

൧൮ — രണ്ടു = പ്രകൃതിയും പുരുഷനും. [പ്രകൃതിയും പുരുഷനും കൂടി ചേരുമ്പോൾ വായുവിന്റേയും ജലത്തിന്റേയും യോഗംനിമിത്തം ബുദ്ബുദങ്ങൾ എന്ന പോലെ, ദേവമനുഷ്യാദിവിശിഷ്ടരൂപങ്ങളോടുകൂടിയ ജീവികൾ ഭവിക്കുന്നു.]

൧൯ — മായ = നിന്തിരുവടിയുടെ പ്രകൃതി.

ഭ്രമം = ദേഹാദിയിങ്കൽ ഉള്ള ആത്മാഭിമാനം (അജ്ഞാനം).

അനുവർത്തമാനന്മാർ = നിന്തിരുവടിയെത്തന്നെ ശരണം പ്രാപിക്കുന്നവർ.

൨൦ — ചഞ്ചലം = ഏററവും ഇളകിക്കൊണ്ടിരിക്കുന്നതു.
"ചഞ്ചലം ഹി മനഃ കൃഷ്ണ! പ്രമാഥി ബലവദ്ദൃഢം"

(ഭ. ഗീത.)

ഇന്ദ്രിയങ്ങൾ = ബാഹ്യേന്ദ്രിയങ്ങൾ

പ്രാണവായുക്കളേയും ജയിച്ചവക്കുകൂടി വശീകരിപ്പാൻ കഴിയാത്തതുമായ മനസ്സാകുന്ന കുതിരയെ നിയമിക്കുവാനായിക്കൊണ്ടു പ്രയത്നം ചെയ്യുന്നു, അവർ ഉപായങ്ങളിൽ ക്ലേശിക്കുന്നവരായി ബഹുവ്യസനാകുലന്മാരായിത്തീന്നിട്ടു അമരക്കാരനില്ലാത്ത കപ്പലോടുകൂടിയ കച്ചവടക്കാരൻ സമുദ്രമദ്ധ്യത്തിലെന്നപോലേ സംസാരസമുദ്രത്തിൽ മുങ്ങിപ്പോകുന്നു.

സ്വജനസുതാത്മദാരധനധാമധരാസുരഥൈ-
 സ്ത്വയി സതി കിം നൃണാം ശ്രയത ആത്മനി സൎവ്വരസേ
ഇതി സദജാനതാം മിഥുനതോ രതയേ ചരതാം
 സുഖയതി കോ ന്വിഹ സ്വവിഹിതേ സ്വനിരസ്തഭഗേ.
[൨൭

പരമാനന്ദസ്വരൂപനായ നിന്തിരുവടി ആശ്രിതനായിരിക്കുന്നവന്റെ ആത്മാവായി ഭവിച്ചിരിക്കുംവിഷയത്തിങ്കൽ നരന്മാക്കു സ്വജനങ്ങൾ സുതന്മാർ ദേഹം ഭായ്യമാർ ധനം ഭവനം ഭൂമി പ്രാണങ്ങൾ രഥം എന്നിവകൊണ്ടു് എന്തുഫലം? ഇപ്രകാരം പരമാത്മസുഖത്തെ അറിയാത്തവരും, സ്ത്രീയോടുകൂടെ മിഥുനീഭവിച്ചിട്ടു മായാസുഖത്തിനായിക്കൊണ്ടു പ്രവത്തിച്ചുപോരുന്നവരുമായവരെ, സ്വവിഹിതമായി നിരസ്തഭഗമായിരിക്കുന്ന ഈ സംസാരത്തിൽ ഏതൊരത്ഥം ആനന്ദിപ്പിക്കുന്നു?

ഭുവി പുരുപുണ്യതീത്ഥസദനാന്യൃഷയോ വിമദാ-
 സ്ത ഉത ഭവൽപദാംബുജഹൃദോഽഘഭിദംഘ്രിജലാഃ
ദധതി സകൃന്മനസ്ത്വയി യ ആത്മനി നിത്യസുഖേ
 ന പുനരുപാസതേ പുരുഷസാരഹരാവസഥാൻ. ൨൮

പാപത്തെ നശിപ്പിക്കുന്ന അംഘ്രിജലത്തോടുകൂടിയവരായി നിന്തിരുവടിയുടെ പാദാംബുജത്തെ ഹൃദയത്തിൽ ധ്യാനിക്കുന്നവരായിരിക്കുന്ന ഋഷികൾ അഹംകാരരഹിതന്മാരായിട്ടു ഭവിക്കുന്നു എങ്കിലും ഭൂമിയിലുള്ള പുരുപുണ്യത്തെ ഉണ്ടാക്കുന്ന തീത്ഥങ്ങളേയും ക്ഷേത്രങ്ങളേയുംതന്നെ സേവിക്കുന്നു. യാവചിലർ

൨൭-രഥം=വാഹനം (ഹസ്ത്യശ്വാദികൾ).
 സ്വവിഹിതം=പ്രകൃതിസംബന്ധംകൊണ്ടു മറയ്ക്കപ്പെട്ടതു്.
 നിരസ്തഭഗം=ഗതമായിരിക്കുന്ന ജ്ഞാനൈശ്വയ്യാദിയോടുകൂടിയതു്.
 അത്ഥം= സ്വജനാദികം.
൨൮-പുരുക്കൾ = ബഹുക്കൾ.
 പുണ്യങ്ങൾ = പുണ്യത്തേ ഉണ്ടാക്കുന്നവ.
 തീർത്ഥങ്ങൾ = ഗംഗാദികൾ.
 ക്ഷേത്രങ്ങൾ = ബദയ്യാദികൾ.

ആത്മാവായും നിത്യാനന്ദസ്വരൂപനായും ഇരിക്കുന്ന നിന്തിരുവടിയിങ്കൽ ഒരിക്കൽ മനസ്സിനെ ധരിക്കുന്നു, അവരും പിന്നെ പുരുഷന്മാരുടെ വിവേകം, സ്ഥൈര്യം, ധൈര്യം, ക്ഷമ, ശാന്തി, മുതലായവയെ ഹരിക്കുന്ന ഗൃഹങ്ങളെ ഉപാസിക്കുന്നില്ല.

സത ഇദമുത്ഥിതം സദിതി ചേന്നനു തർക്കഹതം
വ്യഭിചരതി ക്വ ച ക്വ ച മൃഷാ ന തഥോഭയയുക്
വ്യവഹൃതയേ വികല്പ ഇഷിതോ/ന്ധപരമ്പരയാ
ഭ്രമയതി ഭാരതീ ത ഉരുവൃത്തിഭിരുക്ഥജഡാൻ. ൨൫

സത്തിങ്കൽനിന്നു ഉത്ഥിതമായിരിക്കുന്ന ഈ വിശ്വം സത്തായി ഭവിക്കുന്നു എങ്കിൽ തർക്കഹതമല്ലയോ? ചിലേടത്തു വ്യഭിചരിക്കുന്നു. ചിലേടത്തു മിത്ഥ്യയായി ഭവിക്കുന്നു. അപ്രകാരം രണ്ടിലും യോജിക്കുന്നതായിട്ടു ഭവിക്കുന്നില്ല. വ്യവഹാരത്തിനായിക്കൊണ്ടു് അന്ധപാരമ്പര്യംഹേതുവായിട്ടുള്ള വികല്പം ഇഷ്ടംതന്നെ. നിന്തിരുവടിയുടെ വാക്ക് അനേകങ്ങളായ ശക്തിലക്ഷണാഗൌണവൃത്തികളെക്കൊണ്ടു കർമ്മശ്രദ്ധാഭരാക്രാന്തന്മാരായ മന്ദമതികളെ ഭ്രമിപ്പിക്കുന്നു.

ന യദിദമഗ്ര ആസ ന ഭവിഷ്യദതോ നിധനാ-
ദനു മിതമന്തരാ ത്വയി വിഭാതി മൃഷൈകരസേ
അത ഉപമീയതേ ദ്രവിണജാതിവികല്പപഥൈ-
ർവിതഥമനോവിലാസമൃതമിത്യവയന്ത്യബുധാഃ. ൨൬

യാതൊന്നുഹേതുവായിട്ടു് ഈ വിശ്വം സൃഷ്ടിക്കുമുമ്പു ഭവിച്ചില്ല, പ്രളയത്തിനുശേഷം ഭവിക്കയുമില്ല, ഇതുഹേതുവായിട്ടു മദ്ധ്യത്തിങ്കലും കേവലനായിരിക്കുന്ന നിന്തിരുവടിയിങ്കൽ മിത്ഥ്യാരൂപമായിട്ടു ശോഭിക്കുന്നു എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഇതുഹേതുവായിട്ടു മൃല്ലോഹാദികളായ ദ്രവ്യമാത്രങ്ങളുടെ ഘടകുണ്ഡ

---

൨൫—സത്തു് = പരമാർത്ഥഭൂതമായിരിക്കുന്ന പരബ്രഹ്മം.

വ്യഭിചാരം = കാര്യകാരണവൈജാത്യം [അചേതനമായിരിക്കുന്ന ഗോമയത്തിങ്കൽ നിന്നു സചേതനമായ വൃശ്ചികവും, സചേതനമായ ശരീരത്തിങ്കൽനിന്നു് അചേതനമായ നഖദന്താദിയും, ഉത്ഭവിക്കുന്നു. ഇത്യാദി പോലെ].

രണ്ടു = ഉല്പത്തിവിനാശങ്ങൾ,

വാക്ക് = വേദവാക്ക്.

വികല്പം = ജ്യോതിഷ്ടോമാദിനാനാവിധകർമ്മഭേദം.

വ്യവഹാരം = തത്തൽകർമ്മഫലഭോഗത്തിനായി തത്തല്ലോകങ്ങളിലുള്ള ഗമനാഗമനങ്ങൾ.

ലാദിഭേദങ്ങളെ സംബന്ധിച്ചുള്ള മാൎഗ്ഗങ്ങളെക്കൊണ്ടു് ഉപമിക്കപ്പെടുന്നു. അസത്യമായിരിക്കുന്ന മനോവിലാസത്തെ സത്യമെന്നു യാവചിലർ പറയുന്നു, അവർ അജ്ഞന്മാരാകുന്നു.

സ യദജയാ ത്വജാമനുശയീത ഗുണാംശ്ച ജുഷൻ
ഭജതി സരൂപതാം തദനു മൃത്യുമപേതഭഗഃ
ത്വമുത ജഹാസി താമഹിരിവ ത്വചമാത്തഭഗോ
മഹസി മഹീയസേഽഷ്ടഗുണിതേഽപരിമേയഭഗഃ. ൩൮

ജീവൻ യാതൊരുകാരണത്താൽ മായകൊണ്ടു മോഹിതമായിട്ടു് അവിദ്യയെ ആലിംഗനം ചെയ്യും; ആ കാരണംകൊണ്ടുതന്നെ ഗുണങ്ങളേയും, (ദേഹേന്ദ്രിയാദികളേയും) തദനന്തരം തദ്ധൎമ്മയോഗത്തേയും, സേവിക്കുന്നവനായി ആനന്ദരഹിതനായിട്ടു സംസാരത്തെ ഭജിക്കുന്നു. നിന്തിരുവടിയാകട്ടെ ഭുജംഗം കഞ്ചുകത്തെ എന്നപോലെ അതിനെ (അജയെ) ഉപേക്ഷിക്കുന്നു. അപരിമിതൈശ്വൎയ്യത്തോടുകൂടിയ നിന്തിരുവടി അഷ്ടഗുണിതമായിരിക്കുന്ന ഐശ്വൎയ്യത്തിങ്കൽ വിരാജിക്കുന്നു.

യദി ന സമുദ്ധരന്തി യതയോ ഹൃദി കാമജടാ
ദുരധിഗമോഽസതാം ഹൃദിഗതോഽസ്മൃതകണ്ഠമണിഃ
അസുതൃപയോഗിനാമുഭയതോഽപ്യസുഖം ഭഗവ-
ന്നനപഗതാന്തകാദനധിരൂഢപദാദ്ഭവതഃ. ൩൯

ഹേ ഭഗവൻ! യതികൾ ഹൃദയത്തിങ്കലുള്ള വിഷയവാസനയെ ഉല്പാടനം ചെയ്യുന്നില്ലെങ്കിൽ, ആ അസത്തുക്കളുടെ ഹൃത്തിങ്കൽ വസിക്കുന്നവനായിരുന്നാലും, നിന്തിരുവടി അവൎക്കു വിസ്മൃതമായിരിക്കുന്ന കണ്ഠമണി എന്നപോലെ ദുഷ്പ്രാപനായി ഭവി

൩൮—അവിദ്യ = പ്രകൃതിപരിണാമാത്മികയായിരിക്കുന്ന ദേവമനുഷ്യാദിമൂൎത്തി.
ആലിംഗനംചെയ്ക = ധരിക്ക.
തദ്ധൎമ്മയോഗം = സൂക്ഷ്മത്വസ്ഥൂലത്വാദിദേഹധൎമ്മങ്ങളുടെ യോഗം. (ദേഹം ആത്മാവാണെന്നുള്ള അഭിമാനം).
അഷ്ടഗുണിതം = അണിമ, മഹിമ, മുതലായ എട്ടു് ഐശ്വൎയ്യങ്ങളോടുകൂടിയതു്.
അപരിമിതം = പരിപൂൎണ്ണസ്വരൂപാനുബന്ധിത്വംഹേതുവായിട്ടു് അപരിച്ഛിന്നമായുള്ളതു്.

൩൯—യതികൾ = ബഹിരിന്ദ്രിയങ്ങളെ ജയിച്ചിട്ടുള്ള സന്ന്യാസികൾ.
ഉല്പാടനംചെയ്ക = സമൂലമുന്മൂലനംചെയ്ക.
അസത്തുക്കൾ = ദേഹാഭിമാനത്തോടുകൂടിയവർ.

ക്കുന്നു. ഇന്ദ്രിയതൎപ്പണപരായണന്മാരായിരിക്കുന്ന യോഗികൾക്കു് ഇഹത്തിലും പരത്തിലും ദുഃഖംതന്നെ ഭവിക്കുന്നു. അനിവൃത്തനായിരിക്കുന്ന മൃത്യുവിങ്കൽനിന്നും അനധിരൂഢപദനായിരിക്കുന്ന നിന്തിരുവടിയിൽനിന്നുമാകുന്ന ദുഃഖമുണ്ടാകുന്നതു്.

> ത്വദവഗമീ ന വേത്തി ഭവദുത്ഥശുഭാശുഭയോർ-
> ഗ്ഗുണവിഗുണാന്വയാംസ്തൎഹി ദേഹഭൃതാം ച ഗിരഃ
> അനുയുഗമന്വഹം സഗുണഗീതപരമ്പരയാ
> ശ്രവണഭൃതോ യതസ്ത്വമപവൎഗ്ഗഗതിർമ്മനുജൈഃ. ൨൭

ഹേ സഗുണ! നിന്തിരുവടിയെ യഥാൎത്ഥമായി അറിയുന്നവൻ കൎമ്മഫലദാതാവായി ഈശ്വരനായിരിക്കുന്ന ഭവാൻഹേതുവായിട്ടു് ആവിർഭൂതങ്ങളായിരിക്കുന്ന ശുഭങ്ങളുടേയും അശുഭങ്ങളുടേയും ഫലഭൂതങ്ങളായിരിക്കുന്ന സുഖദുഃഖങ്ങളുടെ സംബന്ധങ്ങളെ അറിയുന്നില്ല. അപ്പോൾ ദേഹാഭിമാനികളുടെ പ്രവൃത്തിനിവൃത്തികരികളായിരിക്കുന്ന ഗീരുകളേയും അറിയുന്നില്ല. യാതൊന്നുഹേതുവായിട്ടു യുഗംതോറുമുള്ള ഉപദേശം സന്തതിമൂലം മനുഷ്യരാൽ ദിവസംതോറും ശ്രവണംകൊണ്ടു ചേതസ്സിങ്കൽ ധൃതനായിരിക്കുന്ന നിന്തിരുവടി അവൎക്കു് അപവൎഗ്ഗരൂപമായിരിക്കുന്ന ഗതിയായി ഭവിക്കുന്നു.

> ദ്യുപതയ ഏവ തേ ന യയുരന്തമനന്തതയാ
> ത്വമപി യദന്തരാണ്ഡനിചയാ നനു നാവരണാഃ
> ഖ ഇവ രജാംസി വാന്തി വയസാ സഹ യച്ഛ്രുതയ-
> സ്ത്വയി ഹി ഫലന്ത്യതന്നിരസനേന ഭവന്നിധനാഃ. ൨൮

ഹേ ഭഗവൻ! സ്വൎഗ്ഗാദിലോകപതികളായിരിക്കുന്ന അവർകൂടി നിന്തിരുവടിയുടെ അന്തത്തെ യാനം ചെയ്തിട്ടില്ല. അന്ത

അനധിരൂഢപദൻ = അനധിരൂഢമായിരിക്കുന്ന പദത്തോടുകൂടിയവൻ. അനധിരൂഢം = അപ്രാപ്തം. പദം = വൈകുണ്ഠാദി ബ്രഹ്മസ്ഥാനം.

൨൭-സഗുണൻ = നിരുപാധികജ്ഞാനാദിഷൾഗ്ഗുണൈശ്വൎയ്യങ്ങളോടുകൂടിയവൻ.

ശുഭം = പൂൎവ്വപുണ്യം.

അശുഭം = പൂൎവ്വപാപം.

പ്രവൃത്തിനിവൃത്തികരികൾ = വിധിനിഷേധലക്ഷണങ്ങൾ. (സ്തുതിനിന്ദാരൂപങ്ങൾ)

മനുഷ്യർ = ശ്രീസ്വായംഭുവമനുതുല്യന്മാർ.

൨൮ അന്തം = സ്വരൂപസ്വഭാവത്തിന്റെ പാരം.

> "ഏതേ സപ്ത മയാ ലോകാ മൈത്രേയ, കഥിതാസ്തവ
> പാതാളാനി ച സപ്തൈവ ബ്രഹ്മാണ്ഡസ്യൈഷ വിസ്തരഃ.

ത്തോടു കൂടാത്തവനാവു എന്നുള്ള അവസ്ഥഹേതുവായിട്ടു നിന്തിരുവടിയും അന്തത്തെ യാനംചെയ്തിട്ടില്ല. യാതൊരു നിന്തിരുവടിയുടെ മദ്ധ്യത്തിങ്കൽ ഉത്തരോത്തരം ദശഗുണസപ്താവരണങ്ങളോടുകൂടിയ ബ്രഹ്മാണ്ഡസമൂഹങ്ങൾ കാലചക്രംഹേതുവായിട്ട് ആകാശത്തിൽ പൊടികൾ എന്നപോലെ പരിഭ്രമണം ചെയ്യുന്നു. ആശ്ചര്യം. ഇതുഹേതുവായിട്ടു ശ്രുതികൾ നിന്തിരുവടിയിൽ താൽപര്യവൃത്ത്യാ പര്യവസാനിക്കുന്നു. യാതൊന്നു ഹേതുവായിട്ട് അല്ലാത്തതിനെ നിരസിക്കുന്നതുകൊണ്ടു ഭവാങ്കൽ സമാപ്തിയോടുകൂടിയതായിട്ടു ഭവിക്കുന്നു.

നാരായണഋഷിപറഞ്ഞു:— വേദസാരമായ രഹസ്യം കേട്ടു ബ്രഹ്മപുത്രന്മാരായ സനകാദികൾ സന്തുഷ്ടരായാർ. പിന്നെ ഉപദേഷ്ടാവായി ഗുരുമൂർത്തിയായ സനന്ദനെ നമസ്കരിച്ചു പൂജിപ്പതും ചെയ്താർ. ബ്രഹ്മപുത്രനായുള്ളോവേ! നാരദ! അങ്ങും ഈ ഉപദേശത്തെ ഹൃദയത്തിങ്കൽ ധരിച്ചുകൊള്ളേണ്ടൊന്നല്ലയോ ആകുന്നതു്.

ശ്രീശുകൻ പറഞ്ഞാൻ:— ഈ വാക്കു കേട്ടപ്പോൾതന്നെ നാരദന് ആത്മസാക്ഷാൽക്കാരമുണ്ടായി; ശ്രുതധരനും വീരവ്രതനും ആകുന്നുവല്ലോ എന്നിട്ടു്. പിന്നെ നാരദൻ ഋഷിയെ നമസ്കരിച്ചു പോവുതും ചെയ്താൻ. ഈ ആത്മോപദേശത്തെ ശ്രീനാരദൻ എന്റെ സാക്ഷാൽ പിതാവായ ദ്വൈപായനനെ വണ്ണിച്ചുകേൾപ്പിച്ചാൻ. അപ്പോൾ ഞാനും കേട്ടു.

---

ഏതദണ്ഡകടാഹേന തിര്യഗൂർദ്ധ്വമധസ്തഥാ
കപിത്ഥസ്യ യഥാ ബീജം സർവ്വതോ വൈ സമാവൃതം,
ദശോത്തരേണ പയസാ മൈത്രേയാണ്ഡം ച തദ്വൃതം
സ ചാംബുപരിധാനോഽസൌ വഹ്നിനാ വേഷ്ടിതോ ബഹിഃ
ബഹിശ്ച വായുനാ വായുർമ്മൈത്രേയ! നഭസാ വൃതഃ
ഭൂതാദിനാ നഭസ്സോഽപി മഹതാ പരിവേഷ്ടിതഃ
ദശോത്തരാണ്യശേഷാണി മൈത്രേയൈതാനി സപ്ത വൈ
മഹാന്തം ച സമാവൃത്യ പ്രധാനം സമവസ്ഥിതം
അനന്തസ്യ ച തസ്യാന്തസ്സംസ്ഥാനം ചാപി വിദ്യതേ
തദനന്തമസംഖ്യാതപ്രമാണം ചാപി വൈ യതഃ
ഹേതുഭൂതമശേഷസ്യ പ്രകൃതിസ്സാ പരാ മുനേ''

എന്നു ദശഗുണസപ്താവരണങ്ങളുടെ സ്വഭാവം പറയപ്പെടുന്നു.

ഹേ രാജാവേ! അനിർദ്ദേശ്യമായി നിർഗ്ഗുണമായിരിക്കുന്ന ബ്രഹ്മത്തിങ്കൽ മനസ്സ് എങ്ങനെ ചരിക്കുമെന്നുള്ള അങ്ങയുടെ ചോദ്യത്തിനു സമാധാനം ചൊല്ലി.

യോഽസ്യോൽപ്രേക്ഷക ആദിമദ്ധ്യനിധനേ
യോഽവ്യക്തജീവേശ്വരോ
യഃ സൃഷ്ട്വേദമനുപ്രവിശ്യ ഋഷിണാ
ചക്രേ പുരഃ ശാസ്തി താഃ
യം സംപദ്യ ജഹാത്യജാമനുശയീ
സുപ്തഃ കുലായം യഥാ
തം കൈവല്യനിരസ്തയോനിമഭയം
ധ്യായേദജസ്രം ഹരിം.

ജീവാത്മാക്കൾക്കു ചതുർവ്വിധപുരുഷാർത്ഥങ്ങളേയും സാധിപ്പിക്കുവാൻ സൃഷ്ട്യാദികളെ ചെയ്യേണം എന്നു വിചാരിച്ചവൻ യാതൊരുത്തനോ, സൃഷ്ടിസ്ഥിതിസംഹാരകാലങ്ങളിൽ ഒരുപോലെ വർത്തിക്കുന്നവൻ യാതൊരുത്തനോ, പ്രകൃതിപുരുഷന്മാരുടെ നിയന്താവായിരിക്കുന്നവൻ യാതൊരുത്തനോ, ലോകത്തെ സൃഷ്ടിച്ചിട്ട് അന്തര്യാമിരൂപേണ അനുപ്രവേശിച്ചവൻ യാതൊരുത്തനോ, അനുപ്രവേശിക്കപ്പെട്ട ശരീരങ്ങളെ പോഷിപ്പിച്ചു രക്ഷിക്കുന്നവൻ യാതൊരുത്തനോ, ജീവൻ യാതൊരുത്തനായി തീൎന്നിട്ടു സുപ്തൻ സ്വശരീരത്തെ എന്നപോലെ മായയെ ഉപേക്ഷിച്ചു ദേഹബന്ധം കൂടാത്തവനായി ഭവിക്കുന്നുവോ, ആനന്ദമൂർത്തിയായി അജ്ഞാനലേശമില്ലാത്തതിനാൽ ഭക്തന്മാൎക്കു മുക്തിയെ കൊടുക്കുന്നവൻ യാതൊരുത്തനോ, ആ ഹരിയെ എല്ലായ്പോഴും ധ്യാനിക്കുമാറാകണം.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ സപ്താശീതിതമോഽദ്ധ്യായഃ.

---

## അഥാഷ്ടാശീതിതമോഽദ്ധ്യായഃ.

രാജാവു ശ്രീപരീക്ഷിത്തു ശ്രീശുകനോടു ചോദിക്കുന്നു:—

„അല്ലേ മഹൎഷിയായുള്ളോവേ! ദേവാസുരമനുഷ്യന്മാരിൽവച്ചു യാവനൊരുത്തൻ ശിവനെ സേവിക്കുന്നു അവൻ ധനവാനായിട്ടു

ഐശ്വര്യത്തോടുകൂടെ ഭവിക്കുന്നു. ലക്ഷ്മീപതിയായിരിക്കുന്ന ഹരിയെ സേവിക്കുന്നവൎക്ക് സമ്പത്തുണ്ടാകുന്നില്ല. അതിന്റെ കാരണം എന്തെന്നു കേൾക്കണം?" എന്നു്.

ഈവണ്ണം കേട്ടപ്പോൾ ശ്രീശുകൻ പറയുന്നു:—'അല്ലേ രാജാവേ! ശിവൻ ബ്രഹ്മാവു തുടങ്ങിയിരിക്കുന്ന ഈശ്വരന്മാർ വേഗത്തിൽ പ്രസാദിക്കയും കോപിക്കയും ചെയ്യും. അവരെ സേവിക്കുന്നവൎക്കു വേഗത്തിൽ ഐശ്വര്യവുമുണ്ടാകും. വേഗത്തിൽ ഭ്രംശവും വരും. വിഷ്ണുവിനെ സേവിച്ചാൽ ബുദ്ധിക്കു പാകം വരുത്തി ശമമുണ്ടാക്കീട്ടു പിന്നെ ഐശ്വര്യത്തെക്കൊടുക്കും. പിന്നെ ഭ്രംശം വരികയില്ല. ഇതിങ്കലേക്കുദാഹരണമായിട്ടു വൃകാസുരന്റെ കഥയെപ്പറയുന്നു.

പണ്ടു ശകുനിയെന്നൊരസുരന്റെ പുത്രനായിട്ടു വൃകനെന്നൊരസുരൻ ഉണ്ടായിരുന്നു. ആ വൃകാസുരനൊരിക്കൽ ഒരുദിവസം നാരദനോടു വേഗത്തിൽ പ്രസാദിക്കുന്നതു് ഏതൊരീശ്വരനെന്നു ചോദിച്ചു. അപ്പോൾ നാരദൻ പറഞ്ഞു "ശിവനെ സേവിച്ചാൽ വേഗത്തിൽ പ്രസാദിക്കും" എന്നു്. ഈവണ്ണംകേട്ടിട്ടു് ആ വൃകാസുരൻ കേദാരത്തിങ്കലിരുന്നു തന്റെ മാംസമറുത്തു ഹോമിപ്പതും ചെയ്തു് അതിഘോരമായിരിക്കുന്ന തപസ്സുതുടങ്ങി. ഏഴാംദിവസം ഭഗവാനെ പ്രത്യക്ഷനായിട്ടു കാണായ്കകൊണ്ടു കോപിച്ചിട്ടു ശിരസ്സറുത്തു ഹോമിക്കാൻ തുടങ്ങിയസമയത്തിങ്കൽ ഭഗവാൻ പ്രത്യക്ഷീഭൂതനായിട്ടു് "അല്ലേ വൃകാസുരൻ! സാഹസം ചെയ്യരുതേ, ചെയ്യരുതേ. നിനക്കെന്തൊരു വരം വേണ്ടുവെന്നു വരിച്ചുകൊണ്ടാലും." എന്നിങ്ങനെ അരുളിച്ചെയ്തു. ഇതിനെ കേട്ടസമയത്തിങ്കൽ വൃകാസുരൻ ഭഗവാനെ വന്ദിപ്പതുംചെയ്തിട്ടു് "അല്ലേ സ്വാമിൻ! നിന്തിരുവടി എന്നെക്കുറിച്ചു പ്രസാദിച്ചുവെങ്കിൽ ഞാൻ യാവനൊരുത്തന്റെ മൂൎദ്ധാവിങ്കൽ കൈകൊണ്ടു തൊടുന്നു അവന്റെ പ്രാണൻ പോകണം" എന്നുള്ള വരത്തെ ജഗന്നാഥൻ പക്കൽനിന്നു വരിച്ചു. "അങ്ങനെതന്നെ" എന്നു ഭഗവാൻ വരം കൊടുത്തസമയത്തിങ്കൽ അവൻ വരത്തെ പരീക്ഷിപ്പാനായിക്കൊണ്ടു ഭഗവാന്റെ മൂൎദ്ധാവിങ്കൽ കൈവെപ്പാനായി ഓടിച്ചെന്നു. കൂട്ടിലിട്ടിരിക്കുന്ന സിംഹം അഴിച്ചുവിട്ടന്നവന്റെ നേരെ ചെല്ലുന്നതുപോലെ. ആ സമയത്തിങ്കൽ ഭഗവാൻ ഭയപ്പെട്ടു ദിക്കുകളിലൊക്കെ മണ്ടിത്തുടങ്ങി. വൃകാസുരൻ പിന്നാലെയും. ഇങ്ങനെ

ത്രൈലോക്യത്തിങ്കലൊക്കെയും മണ്ടിനടന്നു. ദേവകളൊക്കെയും ഭഗവാന്റെ സങ്കടം കണ്ടിട്ട് എന്തുവേണ്ടു എന്നറിയാഞ്ഞിട്ടു മിണ്ടാതെ വശായി. ഒടുക്കം വൈകുണ്ഠലോകത്തെ പ്രാപിച്ചു.

"അപ്പോൾ ഭഗവാൻ ശ്രീനാരായണൻ മായകൊണ്ട് ഉണ്ണിയുടെ വേഷത്തെ അവലംബിപ്പൂതുംചെയ്തിട്ടു വൃകാസുരന്റെ മുൻപിൽചെന്നു വന്ദിപ്പൂതുംചെയ്തിട്ട് "അല്ലേ വൃകാസുരൻ! അങ്ങ് ഈവണ്ണം അദ്ധ്വാനപ്പെട്ടു മണ്ടുന്നതെന്തു? എനിക്കു കേൾക്കാമെങ്കിൽ ഇവിടെ ഇരുന്നു ശ്രമം തീർത്തിട്ടു പറഞ്ഞാലും" എന്നു പറഞ്ഞു. ഈവണ്ണം ഭഗവാന്റെ വാക്കു കേട്ട സമയത്തിങ്കൽ വൃകാസുരൻ പരമാർത്ഥമൊക്കെയും പറഞ്ഞു. അപ്പോൾ ഭഗവാൻ ഉറക്കെച്ചിരിപ്പൂതുംചെയ്തിട്ടു "ഹായ്! ഹായ്! കഷ്ടം! അങ്ങ് ഈ പിശാചിന്റെ വാക്കു കേട്ടിട്ടു ഭ്രമിക്കുന്നുവല്ലോ? ഇവനുണ്ടോ വരംകൊടുപ്പാൻ ശക്തി. ഇവൻപറഞ്ഞാലുണ്ടോ അതൊക്കുന്നു. അതല്ല. ഇതിങ്കൽ അങ്ങയ്ക്കു വിശ്വാസമുണ്ടെങ്കിൽ മൂർദ്ധാവിങ്കൽ തൊട്ടു പരീക്ഷിച്ചാലും." എന്നീവണ്ണം ഭഗവാന്റെ മനോഹരകളായിരിക്കുന്ന വാക്കുകൾകേട്ടു മൂഢചിത്തനായിട്ടു മൂർദ്ധാവിങ്കൽ കൈവച്ചു വൃകാസുരൻ മരിപ്പൂതുംചെയ്തു. ഈവണ്ണം ശിവൻ സങ്കടത്തിങ്കൽനിന്നു മോചിതനായി. ദേവകളൊക്കെയും നന്നായിട്ടു പ്രസാദിച്ചു പുഷ്പവൃഷ്ടിചെയ്തു. ഈവണ്ണം വരോപാസിതാവായിരിക്കുന്ന ശിവനും സങ്കടത്തിങ്കൽ ഭഗവാൻ വിഷ്ണുതന്നെ ഗതി.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ അഷ്ടാശീതിതമോഽധ്യായഃ.

---

## അഥ ഏകോനനവതിതമോഽധ്യായഃ.

ശ്രീശുകൻ പറഞ്ഞു:—അല്ലേ രാജാവേ! ഇനിയും കേട്ടാലും ഭഗവാന്റെ മഹത്വം. സരസ്വതീനദിയുടെ തീരത്തിങ്കൽ മഹർഷിമാരും പലരുംകൂടി ഒരു യാഗമാരംഭിച്ചു. അവിടെ ത്രിമൂർത്തികളിൽവച്ച് ആൎക്ക് ഏറ്റവും വലിപ്പം എന്നിങ്ങനെ വിവാദമുണ്ടായി. എന്നിട്ടു ഭൃഗുമഹർഷിയെ പറഞ്ഞയച്ചു. അപ്പോൾ ഭൃഗുമഹർഷി സത്യലോകത്തിങ്കൽ ചെന്നു. അപ്പോൾ ബ്രഹ്മാവു തന്നെ മാനിക്കാതിരിക്കുന്ന ഭൃഗുവിന്റെനേരേ കോപിച്ചു. പുത്രന്റെനേരെ കോപിക്കരുതെന്നു വിചാരിച്ചു പിന്നീടു ബ്രഹ്മാവു കോപത്തെ അടക്കി. ഭൃഗുമഹർഷി പിന്നെ കൈലാസത്തിങ്കൽചെന്നു.

അപ്പോഠം ഭഗവാൻ ഭ്രാതാവെന്നുകല്പിച്ച് ആലിംഗനംചെയ്വാൻ ഭാവിച്ചു. അപ്പോഠം അതിനെ സമ്മതിക്കായ്കകൊണ്ടു ദേവൻ കോപിച്ചു നിഗ്രഹിപ്പാൻഭാവിച്ചു. അപ്പോഠം ഭഗവതി ശ്രീപാർവ്വതി തടുത്തു. പിന്നെ വൈകുണ്ഠത്തിങ്കൽ ചെന്ന് ശ്രീഭഗവതിയുടെ മടിയിൽ പള്ളിക്കുറുപ്പായിരിക്കുന്ന ഭഗവാന്റെ മാറ്വിടത്തിൽ കാലുകൊണ്ടു ചവുട്ടി. അപ്പോഠം ഭഗവാൻ വേഗേന എഴുന്നേററ് „അല്ലേ മഹഷി! നിന്തിരുവടി എഴുന്നള്ളിയസമയത്തിങ്കൽ അറിയാതെകണ്ട് ഉറങ്ങിപ്പോയി. എന്റെ അപരാധത്തെ ഒക്കെയും ക്ഷമിക്കണം. മഹഷിയുടെ പാദചിഹ്നത്തെ ഞാൻ മാറ്വിടത്തിങ്കൽ അലങ്കാരമായിട്ട് എല്ലാനാളും ധരിക്കുന്നു'' എന്നരുളിച്ചെയ്തു. അതാകുന്നു ഭഗവാന്റെ ശ്രീവത്സംമറുവ്.

ഈവണ്ണം കേട്ടസമയത്തിങ്കൽ മഹഷി സരസ്വതീനദിയുടെ തീരത്തിങ്കൽ ചെന്നു ശേഷമുള്ള മഹഷിമാരോട് അവസ്ഥയൊക്കയും ബോധിപ്പിച്ചസമയത്തിങ്കൽ അവരൊക്കെയും വിഷ്ണുവിന്നതന്നെമഹത്വമേറുമെന്നു നിശ്ചയിച്ചു ഭഗവാങ്കൽ ഭക്തിയുറപ്പിച്ചിട്ടു മോക്ഷത്തെ പ്രാപിച്ചു.

ശ്രീശുകൻ പറഞ്ഞു:—പിന്നെയും ദ്വാരവതിയിങ്കൽ ഒരു ബ്രാഹ്മണന്റെ പുത്രൻ അക്കാലത്തിങ്കൽ ബാല്യത്തിങ്കൽ മരിച്ചിട്ട് ആ ബ്രാഹ്മണൻ വന്നു കരകയും പറകയും ചെയ്യുന്നതു കേട്ടിട്ടു ദൈവകല്പനയെ ആരു നിരോധിക്കുന്നു എന്നീവണ്ണം വിചാരിച്ചിട്ട് ഏതുംതന്നെ ഒന്നും പറഞ്ഞില്ല. ആയതു് അർജ്ജുനന്റെ ഗവ്വം ശമിപ്പിച്ചിട്ട്, അർജ്ജുനന്നു വൈകുണ്ഠമാകുന്ന പരമപദത്തെക്കുറിച്ചു പരമാത്മജ്ഞാനമുണ്ടാക്കുവാനാകുന്നു. ഈവണ്ണംതന്നെ ആ ബ്രാഹ്മണന്നു് എട്ടു പുത്രന്മാർ ബാല്യത്തിങ്കൽ മരിച്ചു. ഒൻപതാമത്തെ പുത്രൻ മരിച്ചസമയത്തിങ്കൽ ആ ബ്രാഹ്മണൻ പുത്രന്റെ ശവശരീരത്തെ എടുപ്പുതുംചെയ്തു ദ്വാരവതിയുടെ ഗോപുരദ്വാരത്തിങ്കൽ വന്ന് കരയുന്നതും പറയുന്നതും കേട്ടു. അപ്പോഠം അർജ്ജുനൻ ആയതിനെ കേട്ടിട്ടു ബ്രാഹ്മണന്റെ ദുഃഖത്തെയൊക്കെ പറഞ്ഞു ശമിപ്പിച്ചിട്ട് „ഇനി അങ്ങെക്കു പുത്രനുണ്ടായെങ്കിൽ ഞാൻ രക്ഷിച്ചുതരുന്നുണ്ട്. ആയതു ചെയ്തില്ലെന്നുവരികിൽ ഗാണ്ഡീവത്തോടുകൂടെ അഗ്നിയിൽ പ്രവേശിച്ചു മരിക്കുന്നുണ്ട്''. എന്നീവണ്ണം പ്രതിജ്ഞചെയ്തു.

പിന്നെയും ആ ബ്രാഹ്മണസ്ത്രീക്കു ഗർഭമുണ്ടായ സമയത്തിങ്കൽ ബ്രാഹ്മണനുമൊന്നിച്ചു ബ്രാഹ്മണന്റെ ഭവനത്തിൽ ചെന്നിട്ടു് അർജ്ജുനൻ ബാണസമൂഹങ്ങളെക്കൊണ്ടും ദിവ്യാസ്ത്രങ്ങളെക്കൊണ്ടും സൂതികാഗൃഹത്തെ തടുപ്പുതുംചെയ്തുനില്ക്കുന്ന സമയത്തിങ്കൽ ആ ബ്രാഹ്മണസ്ത്രീ പ്രസവിച്ചു കുമാരനെ ശരീരത്തോടുകൂടെ കാണാഞ്ഞു ധർമ്മരാജാവിനോടു ചോദിച്ചിട്ടും കാണാഞ്ഞിട്ടു തന്റെ യോഗവിദ്യകൊണ്ടു സ്വർഗ്ഗത്തിങ്കൽ ചെന്നു് ഇന്ദ്രനോടന്വേഷിച്ചിട്ടും പിന്നെയുള്ള ലോകപാലന്മാരുടെ രാജധാനികളിലും പാതാളലോകത്തിങ്കലും അന്വേഷിച്ചിട്ടും നിഷ്ഫലോദ്യമനായിട്ടു് അഗ്നിയിൽ ചാടാനായി ഭാവിക്കുമ്പോൾ ഭഗവാൻ മന്ദസ്മിതത്തോടുകൂടെ ചെന്നു തടുത്തു.

പിന്നെ ഭഗവാനും അർജ്ജുനനുംകൂടെ ദാരുകൻ കൊണ്ടുവന്ന തേരിന്മേൽ കേറി ആകാശമാർഗ്ഗത്തിങ്കൽകൂടെ ഏറ്റവും വേഗത്തോടുകൂടെ യാനംചെയ്തു. ലോകാലോകപർവ്വതത്തെ അതിക്രമിച്ചിട്ടു കൂരിരുട്ടുകൊണ്ടു തേർകുതിരകളും അർജ്ജുനനും പരവശതയോടുകൂടി തീർന്നപ്പോൾ ഭഗവാൻ ചക്രത്തെ ധ്യാനിച്ചു ചക്രത്തിന്റെ തേജസ്സുകൊണ്ടിരുട്ടൊക്കെപ്പോയിട്ടു പിന്നെയും ചെല്ലുന്ന സമയത്തിങ്കൽ കണ്ടു തമസ്സുകൾക്കൊക്കെയും അടുത്തുകൂടാതെ തേജോമയങ്ങളായിരിക്കുന്ന രത്നങ്ങളെക്കൊണ്ടു ജാജ്വല്യമാനമായിരിക്കുന്ന വൈകുണ്ഠലോകം. അതു കണ്ടിട്ടു ഭഗവാൻ ‘അല്ലേ പ്രിയസഖനായുള്ളോരു! അർജ്ജുനൻ! കണ്ടാലും കണ്ടാലും എന്നീവണ്ണം ഓരോ അത്ഭുതങ്ങളെ ഭഗവാൻ അർജ്ജുനനായിക്കൊണ്ടു കാട്ടിക്കൊടുത്തു. പിന്നെ അവിടെ അനന്തനാകുന്ന പുള്ളിമെത്തമേൽ ഇരിപ്പുതുംചെയ്തിട്ടു ദിവ്യകടകമകുടാദ്യാഭരണങ്ങളെക്കൊണ്ടലംകൃതനാവുതുംചെയ്തിട്ടു പീതാംബരപ്പട്ടും ധരിച്ചു പുതുതായിരിക്കുന്ന മേഘത്തെപ്പോലെ, ശ്യാമളനായി കോമളനായി ത്രിമൂർത്തികൾക്കധീശ്വരനായിരിക്കുന്ന ഭഗവാനെത്തന്നെ ഭഗവാൻ ശ്രീകൃഷ്ണൻ പ്രിയസഖനായിരിക്കുന്ന അർജ്ജുനനോടുകൂടെ നമസ്കരിച്ചു. അപ്പോൾ ഭഗവാൻ ശ്രീനാരായണൻ ‘അല്ലേ കൃഷ്ണാർജ്ജുനന്മാർ! നിങ്ങളിരുവരെയുമൊരുമിച്ചു് ഇവിടെക്കാണണമെന്നാഗ്രഹിച്ചിട്ടു ഞാൻ ബ്രാഹ്മണകുമാരന്മാരെ പത്തിനേയും ഇവിടെ കൊണ്ടുപോന്നു. ഇനി വേഗേന കുമാരന്മാരെ കൊണ്ടു

ചെന്നു ബ്രാഹ്മണനായിക്കൊണ്ടു കൊടുത്തിട്ടു ലോകരക്ഷയും ചെയ്തു ഭൂമിയിങ്കൽ കുറഞ്ഞൊരു ദിവസം സുഖമാകുംവണ്ണമധിവസിച്ചിട്ടു പിന്നെ എന്റെ സമീപത്തിങ്കൽ പോന്നാലും' എന്നീവണ്ണം അരുളിച്ചെയ്തു ബ്രാഹ്മണകുമാരന്മാരെ കൊടുപ്പുതുംചെയ്തു മറഞ്ഞസമയത്തിങ്കൽ കൃഷ്ണാർജ്ജുനന്മാർ ആ ബ്രാഹ്മണകുമാരന്മാർ പത്തിനേയും കൊണ്ടുവന്ന് ആ ബ്രാഹ്മണനായിക്കൊണ്ടു കൊടുത്തു.

ഈവണ്ണം ഭഗവാൻ നാനാപ്രകാരങ്ങളായിരിക്കുന്ന ക്രീഡകളെക്കൊണ്ടു ജനങ്ങൾക്കാനന്ദത്തെ ഉണ്ടാക്കുതുംചെയ്തു വൃഷ്ണിവംശത്തെ പുത്രപൌത്രപരമ്പരയാ വർദ്ധിപ്പിപ്പുതുംചെയ്ത് ഓരോരോ യാഗങ്ങളെച്ചെയ്തു ദേവകൾക്കു പ്രീതിവരുത്തുതുംചെയ്തു പലപ്രകാരത്തിലുള്ള ലീലകളെക്കൊണ്ടു സുന്ദരിമാരായിരിക്കുന്ന ഭാര്യമാരെ ആനന്ദിപ്പിപ്പുതുംചെയ്തു. ഭൂഭാരം കളവാൻ എന്നൊരു വ്യാജേന ഭക്തിയുള്ളവർക്കു മോക്ഷത്തെ കൊടുപ്പാനായിട്ടു പൂർണ്ണാംശേന അവതരിച്ചിരിക്കുന്ന പരബ്രഹ്മസ്വരൂപനായിരിക്കുന്ന ഭഗവാൻ ലീലാമനുഷ്യസ്വരൂപനായിട്ടു ശ്രീമദ്ദ്വാരവതിയെ യാദവന്മാരുടെ മദ്ധ്യത്തിങ്കൽ അധിവസിച്ചു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ ഏകോനനവതിതമോഽധ്യായഃ.

---

## അഥ നവതിതമോഽധ്യായഃ.

**ശ്രീശുകൻ** പറഞ്ഞു:—അല്ലേ രാജാവേ! ഈവണ്ണമുള്ള ഭഗവാന്റെ കൃഷ്ണാവതാരം പൂർണ്ണാവതാരമാകകൊണ്ടു സർവ്വോൽക്കർഷേണ വർത്തിക്കുന്നു. യാതൊരവതാരത്തിങ്കൽ ഭഗവാങ്കലുള്ള ബന്ധുത്വംകൊണ്ടും, ഭയംകൊണ്ടും, സ്നേഹംകൊണ്ടും, ദ്വേഷംകൊണ്ടും, അനുരാഗംകൊണ്ടും, ഇങ്ങനെയുള്ള ഓരോ ഭേദങ്ങളെക്കൊണ്ടു സർവ്വജനങ്ങളും അശേഷാർത്തികളെക്കടന്നു മോക്ഷത്തെ പ്രാപിച്ചു. ഈവണ്ണം ഭഗവാൻ ഭാര്യമാരോടും പുത്രന്മാരോടും പൌത്രന്മാരോടും മറ്റുള്ള ബന്ധുക്കളോടുംകൂടെ ശ്രീമദ്ദ്വാരവതിയെ സുഖമാകുംവണ്ണം അധിവസിച്ചു.

ശ്രീകൃഷ്ണഭഗവാന്റെ ശൌര്യവീര്യപരാക്രമങ്ങളെക്കുറിച്ചു കേട്ടാനല്ലോ പരീക്ഷിത്തു. അപ്പോൾ ശ്രീശുകൻ പറഞ്ഞാൻ. അതു മഹാരാജാവിന്റെ ഉള്ളിലുണ്ടായ ആശ്ചര്യത്തെ നിരാകരിക്കുവാനായിട്ടത്രേ.

തീർത്ഥം ചക്രേ നൃപോനം യദജനി യദുഷു
സ്വസ്സരിൽ പാദശൌചം
വിദ്വിഡ്സ്നിഗ്ദ്ധാഃ സ്വരൂപം യയുരജിതപരാ
ശ്രീർയ്യദർത്ഥേന്യയത്നഃ
യന്നാമാമംഗളഘ്നം ശ്രുതമഥ ഗദിതം
യൽകൃതോ ഗോത്രധർമ്മഃ
കൃഷ്ണസ്യൈതന്ന ചിത്രം ക്ഷിതിഭരഹരണം
കാലചക്രായുധസ്യ.

ഹേ രാജാവേ! യദുക്കളിൽ ശ്രീകൃഷ്ണയശോരൂപമായ യാതൊരു തീർത്ഥം ഉണ്ടായി ലോകത്തെ പരിശുദ്ധമാക്കുന്നുവോ, അതു ഭഗവാന്റെ പാദതീർത്ഥമായ ഗംഗയേയും അധഃകരിക്കുവോന്നത്രേയാകുന്നതു്. ഭഗവാൻ പരമകാരുണികനായിരിക്കുന്നോൻ. അതുകൊണ്ടു ശത്രുക്കൾക്കും മിത്രങ്ങൾക്കും ഒരുപോലെ സാരൂപ്യത്തെ നല്കുന്നോൻ. ശ്രീദേവിയെ ഉദ്ദേശിച്ചല്ലോ എല്ലാവരും നിരന്തരം തപസ്സിനെ ചെയ്യുന്നോർ. ആ ലക്ഷ്മി മററാരുത്തനും സ്വാധീനയാവാതെ ഭഗവാനിൽത്തന്നെ താൽപര്യത്തോടുകൂടിയൊരുത്തിയായിട്ടു പാദശുശ്രൂഷയേ ചെയ്യുന്നു. യാതൊരുവന്റെ തിരുനാമങ്ങളെ ഭക്തിശ്രദ്ധയോടുകൂടി കേൾക്കുകയോ ജപിക്കുകയോ ചെയ്താൽ സമസ്തപാപങ്ങളും നശിക്കുമോ കാലചക്രായുധനായ ആ ഭഗവാൻ ഭൂഭാരഹരണത്തെ ചെയ്തതിലെന്താണാശ്ചര്യപ്പെടുവാനുള്ളതു്.

ദശമസ്കന്ധത്തിലെ കഥാസംക്ഷേപരൂപമായ ഭഗവന്മാഹാത്മ്യത്തെ ശ്രീശുകൻ വീണ്ടും പറഞ്ഞു രാജാവിന്റെ മനസ്സിനു ദാർഢ്യത്തെ ഉണ്ടാക്കുന്നു.

ജയതി ജനനിവാസോ ദേവകീജന്മവാദോ
യദുവരപരിഷൽ സ്വൈർദ്ദോർഭിരസ്യന്നധർമ്മം
സ്ഥിരചരവൃജിനഘ്നഃ സുസ്മിതശ്രീമുഖേന
വ്രജപുരവനിതാനാം വർദ്ധയൻ കാമദേവം.

നിന്തിരുവടി സകലജനങ്ങളുടേയും അന്തര്യ്യാമിയായിരുപ്പൊരുത്തൻ. എല്ലാവക്കും ആശ്രയഭൂതനായുമിരിക്കുന്നു. ദേവകീപുത്രൻ എന്നഭാവത്തിൽ യദുവരന്മാരാകുന്ന പാർഷദന്മാരാൽ പരിവൃതനായിരിക്കുന്നോൻ. സ്വഭുജബലംകൊണ്ടു് അധ

മ്മത്തെ നിരാകരിച്ചോൻ ഭഗവാൻ. സ്ഥിരങ്ങളായ വൃക്ഷലതാദികളുടേയും ചരങ്ങളായ മനുഷ്യപശ്വാദികളുടേയും പാപങ്ങളെ നശിപ്പിക്കുന്നവൻ. വ്രജസ്ത്രീകളുടേയും പൌരസ്ത്രീകളുടേയും കാമവികാരത്തെ വർദ്ധിപ്പിച്ചു മുക്തിയെ കൊടുക്കുന്നോൻ. അതു പുഞ്ചിരിയോടുകൂടി ശോഭിക്കുന്ന മുഖപങ്കജത്താലത്രേയാകുന്നതു്. അപ്രകാരം എല്ലാം ഇരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻ യദുസദസ്സിൽ സർവോൽക്കർഷേണ വർത്തിക്കുന്നു.

ഇത്ഥം പരസ്യ നിജവർത്മരിരക്ഷയാത്ത-
ലീലാതനോസ്തദനുരൂപവിഡംബനാനി
കർമ്മാണി കർമ്മകഷണാനി യദൂത്തമസ്യ
ശ്രൂയാദമുഷ്യ പദയോരനുവൃത്തിമിച്ഛൻ.

വേദോക്തമായ ധർമ്മമാർഗ്ഗത്തെ രക്ഷിപ്പാനായിട്ടത്രേ ഭഗവാന്റെ മത്സ്യകൂർമ്മാദ്യവതാരങ്ങൾ. അവയിൽവച്ചു് ഏററവും ശ്രേഷ്ഠമായിരിപ്പോന്നു കൃഷ്ണാവതാരം. അതിൽ ഭഗവാൻ ധർമ്മാനുരൂപമായി പല കർമ്മങ്ങളേയും ചെയ്തിരിക്കുന്നു. അവയെ ഭക്തിശ്രദ്ധയോടുകൂടി പഠിക്കുകയും കേൾക്കുകയും ചെയ്യുന്നവരുടെ സർവ്വപാപങ്ങളും നശിച്ചുപോകുന്നു. അതോടുകൂടി ഭഗവൽപാദാരവിന്ദങ്ങളിൽ ഭക്തി വർദ്ധിക്കുകയും ചെയ്യും. ഇപ്രകാരമുള്ള ശ്രേയസ്സിനെ കാംക്ഷിക്കുന്നവർ ഭഗവാന്റെ കർമ്മങ്ങളെ ശ്രദ്ധയോടെ കേൾക്കണം.

മർത്ത്യസ്തയാനുസവമേധിതയാ മുകുന്ദ
ശ്രീമൽകഥാശ്രവണകീർത്തനചിന്തയൈതി
തദ്ധാമ ദുസ്തരകൃതാന്തജവാപവർഗ്ഗം
ഗ്രാമാദ്വനം ക്ഷിതിഭുജോഽപി യയുര്യദർത്ഥാഃ.

ഭഗവാന്റെ കഥ മുക്തിപ്രദവും ആനന്ദാവഹവുമായിരിപ്പോന്നു്. അതിനെ കേൾക്കുകയും അതിനെ വിചാരിക്കുകയും പറയുകയും ചെയ്യുന്നവരുടെ ഭക്തി ക്ഷണംപ്രതി വർദ്ധിക്കുന്നു. പിന്നീടു ഭഗവാന്റെ പാദത്തെ പ്രാപിക്കുന്നു. അതു കൃതാന്തദുസ്തരമായിരിപ്പോന്നു്. ഇതുതന്നെയല്ലോ പരമപുരുഷാർത്ഥപ്രാപ്തിയാകുന്നതു്. ഈ ശ്രേയസ്സിനെ കാംക്ഷിച്ചിട്ടുതന്നെയാണു രാജാക്കന്മാർ രാജ്യലക്ഷ്മിയെ ഉപേക്ഷിച്ചു വനാന്തരത്തിൽ ചെന്നു തപസ്സുചെയ്യുന്നതു്.

ഐഹികങ്ങളായുള്ളവയെല്ലാം നശ്വരങ്ങൾ. അവയെ നിശ്ശേഷം ഉപേക്ഷിച്ചു ഭഗവൽകഥാമൃതത്തെ പാനംചെയ്യുന്നവർ കാലക്രമേണ ഭക്തന്മാരായി ഭവിക്കുന്നു. പിന്നീടു ജനനമരണാത്മകമാകുന്ന സംസാരത്തേക്കടന്നു പരമപുരുഷാർത്ഥമായ മോക്ഷത്തെ പ്രാപിക്കുന്നു.

ഇതി ശ്രീമഹാഭാഗവതേ ദശമസ്കന്ധേ നവതിതമോഽധ്യായഃ.

സമാപ്തഃ.

ശുഭംഭൂയാൽ.

